ٱلْأُخْرَىٰ فَقَٰتِلُوا۟ ٱلَّتِى تَبْغِى حَتَّىٰ تَفِىٓءَ إِلَىٰٓ أَمْرِ ٱللَّهِ ۚ فَإِن فَآءَتْ فَأَصْلِحُوا۟ بَيْنَهُمَا بِٱلْعَدْلِ وَأَقْسِطُوٓا۟ ۖ إِنَّ ٱللَّهَ يُحِبُّ ٱلْمُقْسِطِينَ ﴿٩﴾

പ്പൂണ്ടാക്കണം. എന്നിട്ടു രണ്ടിൽ ഒരു വിഭാഗം മറു ഭാഗത്തിനെതിരിൽ അതിക്രമം കാണിച്ചാൽ അതിക്രമം കാണിക്കുന്ന വിഭാഗത്തോട് അവർ അല്ലാഹുവിൻെറ കൽപനയിലേക്കു മടങ്ങി വരുന്നതുവരെ നിങ്ങൾ സമരം നടത്തണം. അങ്ങനെ ആ വിഭാഗം മടങ്ങിവരികയാണെങ്കിൽ നീതി പൂർവ്വം ആ രണ്ടു വിഭാഗങ്ങൾക്കിടയിൽ നിങ്ങൾ രഞ്ജിപ്പുണ്ടാക്കുകയും, നിങ്ങൾ നീതിപാലിക്കുകയും ചെയ്യുക. തീർച്ചയായും അല്ലാഹു നീതി പാലിക്കുന്നവരെ ഇഷ്ടപ്പെടുന്നു.

إِنَّمَا ٱلْمُؤْمِنُونَ إِخْوَةٌ فَأَصْلِحُوا۟ بَيْنَ أَخَوَيْكُمْ ۚ وَٱتَّقُوا۟ ٱللَّهَ لَعَلَّكُمْ تُرْحَمُونَ ﴿١٠﴾

10. സത്യവിശ്വാസികൾ (പരസ്പരം) സഹോദരങ്ങൾ തന്നെയാകുന്നു.[1] അതിനാൽ നിങ്ങളുടെ രണ്ടു സഹോദരങ്ങൾക്കിടയിൽ നിങ്ങൾ രഞ്ജിപ്പുണ്ടാക്കുക. നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും ചെയ്യുക. നിങ്ങൾക്കു കാരുണ്യം ലഭിച്ചേക്കാം.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا يَسْخَرْ قَوْمٌ مِّن قَوْمٍ عَسَىٰٓ أَن يَكُونُوا۟ خَيْرًا مِّنْهُمْ وَلَا نِسَآءٌ مِّن نِّسَآءٍ عَسَىٰٓ أَن يَكُنَّ خَيْرًا مِّنْهُنَّ ۖ وَلَا تَلْمِزُوٓا۟ أَنفُسَكُمْ وَلَا تَنَابَزُوا۟ بِٱلْأَلْقَٰبِ ۖ بِئْسَ ٱلِٱسْمُ ٱلْفُسُوقُ بَعْدَ ٱلْإِيمَٰنِ ۚ وَمَن لَّمْ يَتُبْ فَأُو۟لَٰٓئِكَ هُمُ ٱلظَّٰلِمُونَ ﴿١١﴾

11. സത്യവിശ്വാസികളേ, ഒരു ജനവിഭാഗവും മറ്റൊരു ജനവിഭാഗത്തെ പരിഹസിക്കരുത്. ഇവർ (പരിഹസിക്കപ്പെടുന്നവർ) അവരെക്കാൾ നല്ലവരായിരുന്നേക്കാം. ഒരു വിഭാഗം സ്ത്രീകൾ മറ്റൊരു വിഭാഗം സ്ത്രീകളെയും പരിഹസിക്കരുത്. ഇവർ (പരിഹസിക്കപ്പെടുന്ന സ്ത്രീകൾ) മറ്റവരെക്കാൾ നല്ലവരായിരുന്നേക്കാം. നിങ്ങൾ അന്യോന്യം കുത്തുവാക്ക് പറയരുത്. നിങ്ങൾ പരിഹാസപ്പേരുകൾ വിളിച്ച് പരസ്പരം അപമാനിക്കുകയും അരുത്. സത്യവിശ്വാസം കൈകൊണ്ടതിനു ശേഷം അധാർമ്മികമായ പേര് (വിളിക്കുന്നത്) എത്ര ചീത്ത! വല്ലവനും പശ്ചാത്തപിക്കാത്ത പക്ഷം അത്തരക്കാർ തന്നെയാകുന്നു അക്രമികൾ.

1 ഒരേ മാതാവിൻെറയും പിതാവിൻെറയും സന്താനങ്ങളെപ്പോലെ പരസ്പര സ്നേഹത്തോടും മനപ്പൊരുത്തത്തോടും കൂടി വർത്തിക്കേണ്ടവരാണ് സത്യവിശ്വാസികൾ.

يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ ٱجْتَنِبُوا۟ كَثِيرًا مِّنَ ٱلظَّنِّ إِنَّ بَعْضَ ٱلظَّنِّ إِثْمٌ ۖ وَلَا تَجَسَّسُوا۟ وَلَا يَغْتَب بَّعْضُكُم بَعْضًا ۚ أَيُحِبُّ أَحَدُكُمْ أَن يَأْكُلَ لَحْمَ أَخِيهِ مَيْتًا فَكَرِهْتُمُوهُ ۚ وَٱتَّقُوا۟ ٱللَّهَ ۚ إِنَّ ٱللَّهَ تَوَّابٌ رَّحِيمٌ ﴿١٢﴾

12. സത്യവിശ്വാസികളേ, ഊഹത്തിൽ നിന്ന് മിക്കതും നിങ്ങൾ വെടിയുക. തീർച്ചയായും ഊഹത്തിൽ ചിലത് കുറ്റമാകുന്നു. നിങ്ങൾ ചാരവൃത്തി നടത്തുകയും അരുത്. നിങ്ങളിൽ ചിലർ ചിലരെപ്പറ്റി അവരുടെ അഭാവത്തിൽ ദുഷിച്ചു പറയുകയും അരുത്. തൻെറ സഹോദരൻ മരിച്ചുകിടക്കുമ്പോൾ അവൻെറ മാംസം ഭക്ഷിക്കുവാൻ നിങ്ങളിൽ ആരെങ്കിലും ഇഷ്ടപ്പെടുമോ?[1] എന്നാൽ അത് (ശവം തിന്നുന്നത്) നിങ്ങൾ വെറുക്കുകയാണ് ചെയ്യുന്നത്. അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുക. തീർച്ചയായും അല്ലാഹു പശ്ചാത്താപം സ്വീകരിക്കുന്നവനും കരുണാനിധിയുമാകുന്നു.

يَٰٓأَيُّهَا ٱلنَّاسُ إِنَّا خَلَقْنَٰكُم مِّن ذَكَرٍ وَأُنثَىٰ وَجَعَلْنَٰكُمْ شُعُوبًا وَقَبَآئِلَ لِتَعَارَفُوٓا۟ ۚ إِنَّ أَكْرَمَكُمْ عِندَ ٱللَّهِ أَتْقَىٰكُمْ ۚ إِنَّ ٱللَّهَ عَلِيمٌ خَبِيرٌ ﴿١٣﴾

13. ഹേ; മനുഷ്യരേ, തീർച്ചയായും നിങ്ങളെ നാം ഒരാണിൽ നിന്നും ഒരു പെണ്ണിൽ നിന്നുമായി സൃഷ്ടിച്ചിരിക്കുന്നു. നിങ്ങളന്യോന്യം അറിയേണ്ടതിന് നിങ്ങളെ നാം വിവിധ സമുദായങ്ങളും ഗോത്രങ്ങളും ആക്കുകയും ചെയ്തിരിക്കുന്നു. തീർച്ചയായും അല്ലാഹുവിൻെറ അടുത്ത് നിങ്ങളിൽ ഏറ്റവും ആദരണീയൻ നിങ്ങളിൽ ഏറ്റവും ധർമ്മനിഷ്ഠ പാലിക്കുന്നവനാകുന്നു.[2] തീർച്ചയായും അല്ലാഹു സർവ്വജ്ഞനും സൂക്ഷ്മജ്ഞാനിയുമാകുന്നു.

۞ قَالَتِ ٱلْأَعْرَابُ ءَامَنَّا ۖ قُل لَّمْ تُؤْمِنُوا۟ وَلَٰكِن قُولُوٓا۟ أَسْلَمْنَا وَلَمَّا يَدْخُلِ ٱلْإِيمَٰنُ فِى قُلُوبِكُمْ

14. ഗ്രാമീണ അറബികൾ പറയുന്നു: ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു എന്ന്. നീ പറയുക: നിങ്ങൾ വിശ്വസിച്ചിട്ടില്ല. എന്നാൽ 'ഞങ്ങൾ കീഴ്പെട്ടിരിക്കുന്നു' എ

---

1 പരദൂഷണം ശവം തിന്നുന്നതിന് തുല്യമാണെന്ന് ഈ വചനം സൂചിപ്പിക്കുന്നു. സ്വന്തം സഹോദരൻെറ മൃതദേഹം കടിച്ചു പറിച്ചു തിന്നാൻ ഒരാളും ഇഷ്ടപ്പെടുകയില്ലെങ്കിൽ അത് പോലെ തന്നെ സ്വസഹോദരൻെറ അഭാവത്തിൽ അയാൾക്ക് അനിഷ്ടകരമായ കാര്യങ്ങൾ പറയുന്നതും അയാൾ ഒഴിവാക്കേണ്ടതാണ്.

2 സമുദായത്തിൻെറ വലിപ്പമോ ഗോത്രത്തിൻെറ മഹിമയോ അല്ലാഹുവിങ്കൽ ആർക്കും ഒരു നേട്ടവും ഉണ്ടാക്കിക്കൊടുക്കുകയില്ലെന്നും, ധർമ്മനിഷ്ഠയുള്ളവന് മാത്രമേ അല്ലാഹുവിങ്കൽ സ്ഥാനമുണ്ടായിരിക്കുകയുള്ളൂവെന്നും ഈ വചനം വ്യക്തമാക്കുന്നു.

ന്ന് നിങ്ങൾ പറഞ്ഞു കൊള്ളുക. വിശ്വാസം നിങ്ങളുടെ ഹൃദയങ്ങളിൽ പ്രവേശിച്ചുകഴിഞ്ഞിട്ടില്ല. അല്ലാഹുവെയും അവൻെറ ദൂതനെയും നിങ്ങൾ അനുസരിക്കുന്ന പക്ഷം നിങ്ങൾക്കു നിങ്ങളുടെ കർമ്മഫലങ്ങളിൽ നിന്ന് യാതൊന്നും അവൻ കുറവു വരുത്തുന്നതല്ല. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

وَإِن تُطِيعُوا اللَّهَ وَرَسُولَهُ لَا يَلِتْكُم مِّنْ أَعْمَالِكُمْ شَيْئًا ۚ إِنَّ اللَّهَ غَفُورٌ رَّحِيمٌ ﴿١٤﴾

15. അല്ലാഹുവിലും അവൻെറ ദൂതനിലും വിശ്വസിക്കുകയും പിന്നീട് സംശയിക്കാതിരിക്കുകയും, തങ്ങളുടെ സ്വത്തുകളും ശരീരങ്ങളും കൊണ്ട് അല്ലാഹുവിൻെറ മാർഗത്തിൽ സമരം നടത്തുകയും ചെയ്തവരാരോ അവർ മാത്രമാകുന്നു സത്യവിശ്വാസികൾ. അവർ തന്നെയാകുന്നു സത്യവാന്മാർ.

إِنَّمَا الْمُؤْمِنُونَ الَّذِينَ آمَنُوا بِاللَّهِ وَرَسُولِهِ ثُمَّ لَمْ يَرْتَابُوا وَجَاهَدُوا بِأَمْوَالِهِمْ وَأَنفُسِهِمْ فِي سَبِيلِ اللَّهِ ۚ أُولَٰئِكَ هُمُ الصَّادِقُونَ ﴿١٥﴾

16. നീ പറയുക: നിങ്ങളുടെ മതത്തെപ്പറ്റി നിങ്ങൾ അല്ലാഹുവെ പഠിപ്പിക്കുകയാണോ? അല്ലാഹുവാകട്ടെ ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും അറിയുന്നു. അല്ലാഹു ഏതു കാര്യത്തെപ്പറ്റിയും അറിയുന്നവനാകുന്നു.

قُلْ أَتُعَلِّمُونَ اللَّهَ بِدِينِكُمْ وَاللَّهُ يَعْلَمُ مَا فِي السَّمَاوَاتِ وَمَا فِي الْأَرْضِ ۚ وَاللَّهُ بِكُلِّ شَيْءٍ عَلِيمٌ ﴿١٦﴾

17. അവർ ഇസ്ലാം മതം സ്വീകരിച്ചു എന്നത് അവർ നിന്നോട് കാണിച്ച ദാക്ഷിണ്യമായി എടുത്തു പറയുന്നു. നീ പറയുക: നിങ്ങൾ ഇസ്ലാം സ്വീകരിച്ചതിനെ എന്നോടുള്ള ദാക്ഷിണ്യമായി എടുത്തു പറയരുത്. പ്രത്യുത, സത്യവിശ്വാസത്തിലേക്ക് നിങ്ങൾക്ക് മാർഗ്ഗദർശനം നൽകി എന്നത് അല്ലാഹു നിങ്ങളോട് ദാക്ഷിണ്യം കാണിക്കുന്നതാകുന്നു. നിങ്ങൾ സത്യവാന്മാരാണെങ്കിൽ (ഇത് നിങ്ങൾ അംഗീകരിക്കുക.)

يَمُنُّونَ عَلَيْكَ أَنْ أَسْلَمُوا ۖ قُل لَّا تَمُنُّوا عَلَيَّ إِسْلَامَكُم ۖ بَلِ اللَّهُ يَمُنُّ عَلَيْكُمْ أَنْ هَدَاكُمْ لِلْإِيمَانِ إِن كُنتُمْ صَادِقِينَ ﴿١٧﴾

18. തീർച്ചയായും അല്ലാഹു ആകാശങ്ങളിലെയും ഭൂമിയിലെയും അദൃശ്യകാര്യം അറിയുന്നു. നിങ്ങൾ പ്രവർത്തിക്കുന്നത് കണ്ടറിയുന്നവനുമാകുന്നു അല്ലാഹു.

إِنَّ اللَّهَ يَعْلَمُ غَيْبَ السَّمَاوَاتِ وَالْأَرْضِ ۚ وَاللَّهُ بَصِيرٌ بِمَا تَعْمَلُونَ ﴿١٨﴾

# ഖാഫ്




## അദ്ധ്യായം - 50

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

1. ഖാഫ്. മഹത്വമേറിയ ഖുർആൻ തന്നെയാണ സത്യം.

قٓ وَٱلْقُرْءَانِ ٱلْمَجِيدِ ﴿١﴾

2. എന്നാൽ അവരിൽ നിന്നു തന്നെയുള്ള ഒരു താക്കീതുകാരൻ അവരുടെ അടുത്ത് വന്നതിനാൽ അവർ ആശ്ചര്യപ്പെട്ടു. എന്നിട്ട് സത്യനിഷേധികൾ പറഞ്ഞു: ഇത് അൽഭുതകരമായ കാര്യമാകുന്നു.

بَلْ عَجِبُوٓا۟ أَن جَآءَهُم مُّنذِرٌ مِّنْهُمْ فَقَالَ ٱلْكَٰفِرُونَ هَٰذَا شَىْءٌ عَجِيبٌ ﴿٢﴾

3. നാം മരിച്ചു മണ്ണായിക്കഴിഞ്ഞിട്ടോ (ഒരു പുനർജന്മം?) അത് വിദൂരമായ ഒരു മടക്കമാകുന്നു.

أَءِذَا مِتْنَا وَكُنَّا تُرَابًا ۖ ذَٰلِكَ رَجْعٌۢ بَعِيدٌ ﴿٣﴾

4. അവരിൽ നിന്ന് ഭൂമി ചുരുക്കിക്കൊണ്ടിരിക്കുന്നത് നാം അറിഞ്ഞിട്ടുണ്ട്; തീർച്ച.[1] നമ്മുടെ അടുക്കൽ (വിവരങ്ങൾ) സൂക്ഷ്മമായി രേഖപ്പെടുത്തിയ ഒരു ഗ്രന്ഥവുമുണ്ട്.

قَدْ عَلِمْنَا مَا تَنقُصُ ٱلْأَرْضُ مِنْهُمْ ۖ وَعِندَنَا كِتَٰبٌ حَفِيظٌۢ ﴿٤﴾

5. എന്നാൽ സത്യം അവർക്കു വന്നെത്തിയപ്പോൾ അവർ അത് നിഷേധിച്ചു കളഞ്ഞു. അങ്ങനെ അവർ ഇളകിക്കൊണ്ടിരിക്കുന്ന (അനിശ്ചിതമായ) ഒരു നിലപാടിലാകുന്നു.

بَلْ كَذَّبُوا۟ بِٱلْحَقِّ لَمَّا جَآءَهُمْ فَهُمْ فِىٓ أَمْرٍ مَّرِيجٍ ﴿٥﴾

6. അവർക്കു മുകളിലുള്ള ആകാശത്തേക്ക് അവർ നോക്കിയിട്ടില്ലേ; എങ്ങനെയാണ് നാം അതിനെ നിർമ്മിക്കുകയും അലങ്കരിക്കുകയും ചെയ്തിട്ടുള്ളതെന്ന്? അതിന് വിടവുകളൊന്നുമില്ല.[2]

أَفَلَمْ يَنظُرُوٓا۟ إِلَى ٱلسَّمَآءِ فَوْقَهُمْ كَيْفَ بَنَيْنَٰهَا وَزَيَّنَّٰهَا وَمَا لَهَا مِن فُرُوجٍ ﴿٦﴾

---

1 മണ്ണ് തിന്ന്തീർക്കുന്ന അവരുടെ മൃതദേഹങ്ങൾ സംബന്ധിച്ച സൂക്ഷ്മവിവരങ്ങൾ അല്ലാഹുവിന് അറിയാം എന്നർത്ഥം.

2 ആകാശഗോളങ്ങൾ മുഴുവൻ കണിശമായ പ്രാപഞ്ചിക നിയമങ്ങളാൽ ബന്ധിതമാണ്. അവ്യവസ്ഥിതമോ അനാസൂത്രിതമോ അല്ല ഉപരിലോകമെന്നാണ് ഗോളശാസ്ത്രസംബന്ധമായ എല്ലാ പഠനങ്ങളും തെളിയിക്കുന്നത്.

7. ഭൂമിയാകട്ടെ നാം അതിനെ വികസിപ്പിക്കുകയും, അതിൽ ഉറച്ചുനിൽക്കുന്ന പർവ്വതങ്ങൾ നാം സ്ഥാപിക്കുകയും, കൗതുകമുള്ള എല്ലാ സസ്യവർഗങ്ങളും നാം അതിൽ മുളപ്പിക്കുകയും ചെയ്തിരിക്കുന്നു.

وَٱلْأَرْضَ مَدَدْنَٰهَا وَأَلْقَيْنَا فِيهَا رَوَٰسِىَ وَأَنۢبَتْنَا فِيهَا مِن كُلِّ زَوْجٍۭ بَهِيجٍ ۝٧

8. (സത്യത്തിലേക്ക്) മടങ്ങുന്ന ഏതൊരു ദാസന്നും കണ്ടു മനസ്സിലാക്കുവാനും അനുസ്മരിക്കുവാനും വേണ്ടി.

تَبْصِرَةً وَذِكْرَىٰ لِكُلِّ عَبْدٍ مُّنِيبٍ ۝٨

9. ആകാശത്തുനിന്നു നാം അനുഗ്രഹീതമായ വെള്ളം വർഷിക്കുകയും, എന്നിട്ട് അതു മൂലം പലതരം തോട്ടങ്ങളും കൊയ്തെടുക്കുന്ന ധാന്യങ്ങളും നാം മുളപ്പിക്കുകയും ചെയ്തു.

وَنَزَّلْنَا مِنَ ٱلسَّمَآءِ مَآءً مُّبَٰرَكًا فَأَنۢبَتْنَا بِهِۦ جَنَّٰتٍ وَحَبَّ ٱلْحَصِيدِ ۝٩

10. അടുക്കടുക്കായി കുലകളുള്ള ഉയരമുള്ള ഈത്തപ്പനകളും.

وَٱلنَّخْلَ بَاسِقَٰتٍ لَّهَا طَلْعٌ نَّضِيدٌ ۝١٠

11. (നമ്മുടെ) ദാസന്മാർക്ക് ഉപജീവനമായിട്ടുള്ളതത്രെ അവ. നിർജീവമായ നാടിനെ അത് മൂലം നാം ജീവനുള്ളതാക്കുകയും ചെയ്തു. അപ്രകാരം തന്നെയാകുന്നു (ഖബ്റുകളിൽ നിന്നുള്ള) പുറപ്പാട്.[1]

رِّزْقًا لِّلْعِبَادِ ۖ وَأَحْيَيْنَا بِهِۦ بَلْدَةً مَّيْتًا ۚ كَذَٰلِكَ ٱلْخُرُوجُ ۝١١

12 – 14. ഇവരുടെ മുമ്പ് നൂഹിൻെറ ജനതയും റസ്സുകാരും, ഥമൂദുസമുദായവും, ആദ് സമുദായവും, ഫിർഔനും, ലൂത്തിൻെറ സഹോദരങ്ങളും, മരക്കൂട്ടങ്ങൾക്കിടയിൽ വസിച്ചിരുന്നവരും, തുബ്ബഇൻെറ ജനതയും സത്യം നിഷേധിക്കുകയുണ്ടായി. ഇവരെല്ലാം ദൈവദൂതന്മാരെ നിഷേധിച്ചുതള്ളി. അപ്പോൾ (അവരിൽ) എൻെറ താക്കീത് സത്യമായി പുലർന്നു.

كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ وَأَصْحَٰبُ ٱلرَّسِّ وَثَمُودُ ۝١٢

وَعَادٌ وَفِرْعَوْنُ وَإِخْوَٰنُ لُوطٍ ۝١٣

وَأَصْحَٰبُ ٱلْأَيْكَةِ وَقَوْمُ تُبَّعٍ ۚ كُلٌّ كَذَّبَ ٱلرُّسُلَ فَحَقَّ وَعِيدِ ۝١٤

15. അപ്പോൾ ആദ്യതവണ സൃഷ്ടിച്ചതുകൊണ്ട് നാം ക്ഷീണിച്ചുപോയോ? അല്ല; അവർ പുതിയൊരു സൃഷ്ടിപ്പി

أَفَعَيِينَا بِٱلْخَلْقِ ٱلْأَوَّلِ ۚ بَلْ هُمْ فِى لَبْسٍ مِّنْ خَلْقٍ جَدِيدٍ ۝١٥

---

1 നിർജീവമായ ഭൂമിക്ക് ജീവൻ നൽകുന്നതുപോലെതന്നെ മരിച്ച് മണ്ണായിത്തീർന്നവരെ അല്ലാഹു ഉയിർത്തെഴുന്നേൽപിക്കുകയും ചെയ്യും.

നെപ്പറ്റി സംശയത്തിലാകുന്നു.

16. തീർച്ചയായും മനുഷ്യനെ നാം സൃഷ്ടിച്ചിരിക്കുന്നു. അവൻെറ മനസ്സ് മന്ത്രിച്ചുകൊണ്ടിരിക്കുന്നത് നാം അറിയുകയും ചെയ്യുന്നു. നാം (അവൻെറ) കണ്ഠനാഡിയെക്കാൾ അവനോട് അടുത്തവനും ആകുന്നു.

وَلَقَدْ خَلَقْنَا الْإِنسَانَ وَنَعْلَمُ مَا تُوَسْوِسُ بِهِ نَفْسُهُ ۖ وَنَحْنُ أَقْرَبُ إِلَيْهِ مِنْ حَبْلِ الْوَرِيدِ ﴿١٦﴾

17. വലതു ഭാഗത്തും ഇടതു ഭാഗത്തും ഇരുന്നുകൊണ്ട് ഏറ്റുവാങ്ങുന്ന രണ്ടുപേർ ഏറ്റുവാങ്ങുന്ന സന്ദർഭം.[1]

إِذْ يَتَلَقَّى الْمُتَلَقِّيَانِ عَنِ الْيَمِينِ وَعَنِ الشِّمَالِ قَعِيدٌ ﴿١٧﴾

18. അവർ ഏതൊരു വാക്ക് ഉച്ചരിക്കുമ്പോഴും അവൻെറ അടുത്ത് തയ്യാറായി നിൽക്കുന്ന നിരീക്ഷകൻ ഉണ്ടാവാതിരിക്കില്ല.

مَّا يَلْفِظُ مِن قَوْلٍ إِلَّا لَدَيْهِ رَقِيبٌ عَتِيدٌ ﴿١٨﴾

19. മരണവെപ്രാളം യാഥാർത്ഥ്യവും കൊണ്ട് വരുന്നതാണ്. എന്തൊന്നിൽ നിന്ന് നീ ഒഴിഞ്ഞു മാറിക്കൊണ്ടിരുന്നുവോ അതത്രെ ഇത്.

وَجَاءَتْ سَكْرَةُ الْمَوْتِ بِالْحَقِّ ۖ ذَٰلِكَ مَا كُنتَ مِنْهُ تَحِيدُ ﴿١٩﴾

20. കാഹളത്തിൽ ഊതപ്പെടുകയും ചെയ്യും. അതാകുന്നു താക്കീതിൻെറ ദിവസം.

وَنُفِخَ فِي الصُّورِ ۚ ذَٰلِكَ يَوْمُ الْوَعِيدِ ﴿٢٠﴾

21. കൂടെ ഒരു ആനയിക്കുന്നവനും ഒരു സാക്ഷിയുമുള്ള നിലയിലായിരിക്കും[2] ഏതൊരാളും (അന്ന്) വരുന്നത്.

وَجَاءَتْ كُلُّ نَفْسٍ مَّعَهَا سَائِقٌ وَشَهِيدٌ ﴿٢١﴾

22. (അന്ന് സത്യനിഷേധിയോടു പറയപ്പെടും:) തീർച്ചയായും നീ ഇതിനെപ്പറ്റി അശ്രദ്ധയിലായിരുന്നു. എന്നാൽ ഇപ്പോൾ നിന്നിൽ നിന്ന് നിൻെറ ആ മൂടി നാം നീക്കം ചെയ്തിരിക്കു

لَّقَدْ كُنتَ فِي غَفْلَةٍ مِّنْ هَٰذَا فَكَشَفْنَا عَنكَ غِطَاءَكَ فَبَصَرُكَ الْيَوْمَ حَدِيدٌ ﴿٢٢﴾

1 ഓരോ വ്യക്തിയുടെയും രണ്ടുവശങ്ങളിലിരുന്ന് അവൻെറ വാഗ്‌വിചാരകർമ്മങ്ങൾ രണ്ടുമലക്കുകൾ രേഖപ്പെടുത്തുന്നു. നല്ലതെല്ലാം ഒരു മലക്കും ചീത്തയെല്ലാം മറ്റൊരു മലക്കും രേഖപ്പെടുത്തുന്നു.

2 ന്യായവിധിയുടെ നാളിൽ ഓരോ വ്യക്തിയുടെയും കൂടെ അവനെ വിചാരണാവേദിയിലേക്ക് ആനയിക്കാൻ ഒരു മലക്കും അവൻെറ കർമ്മങ്ങളെ സംബന്ധിച്ച് സാക്ഷ്യം വഹിക്കാൻ ഒരു മലക്കും ഉണ്ടായിരിക്കുമെന്നർത്ഥം.

ന്നു.[1] അങ്ങനെ നിൻെറ ദൃഷ്ടി ഇന്ന് മൂർച്ചയുള്ളതാകുന്നു.

وَقَالَ قَرِينُهُۥ هَٰذَا مَا لَدَيَّ عَتِيدٌ ٢٣

23. അവൻെറ സഹചാരി (മലക്ക്) പറയും: ഇതാകുന്നു എൻെറ പക്കൽ തയ്യാറുള്ളത് (രേഖ).

أَلْقِيَا فِى جَهَنَّمَ كُلَّ كَفَّارٍ عَنِيدٍ ٢٤

24. (അല്ലാഹു മലക്കുകളോട് കൽപിക്കും:) സത്യനിഷേധിയും ധിക്കാരിയുമായിട്ടുള്ള ഏതൊരാത്തനെയും നിങ്ങൾ നരകത്തിൽ ഇട്ടേക്കുക.

مَّنَّاعٍ لِّلْخَيْرِ مُعْتَدٍ مُّرِيبٍ ٢٥

25. അതായത് നന്മയെ മുടക്കുന്നവനും അതിക്രമകാരിയും സംശയാലുവുമായ ഏതൊരുത്തനെയും.

ٱلَّذِى جَعَلَ مَعَ ٱللَّهِ إِلَٰهًا ءَاخَرَ فَأَلْقِيَاهُ فِى ٱلْعَذَابِ ٱلشَّدِيدِ ٢٦

26. അതെ അല്ലാഹുവോടൊപ്പം വേറെ ആരാധ്യനെ സ്ഥാപിച്ച ഏതൊരുവനെയും. അതിനാൽ കഠിനമായ ശിക്ഷയിൽ അവനെ നിങ്ങൾ ഇട്ടേക്കുക.

قَالَ قَرِينُهُۥ رَبَّنَا مَآ أَطْغَيْتُهُۥ وَلَٰكِن كَانَ فِى ضَلَٰلٍۭ بَعِيدٍ ٢٧

27. അവൻെറ കൂട്ടാളി[2] പറയും: ഞങ്ങളുടെ രക്ഷിതാവേ! ഞാനവനെ വഴി തെറ്റിച്ചിട്ടില്ല. ഫക്ഷെ, അവൻ വിദൂരമായ ദുർമാർഗത്തിലായിരുന്നു.

قَالَ لَا تَخْتَصِمُوا۟ لَدَىَّ وَقَدْ قَدَّمْتُ إِلَيْكُم بِٱلْوَعِيدِ ٢٨

28. അവൻ (അല്ലാഹു) പറയും: നിങ്ങൾ എൻെറ അടുക്കൽ തർക്കിക്കേണ്ട. മുമ്പേ ഞാൻ നിങ്ങൾക്ക് താക്കീത് നൽകിയിട്ടുണ്ട്.

مَا يُبَدَّلُ ٱلْقَوْلُ لَدَىَّ وَمَآ أَنَا۠ بِظَلَّٰمٍ لِّلْعَبِيدِ ٢٩

29. എൻെറ അടുക്കൽ വാക്ക് മാറ്റപ്പെടുകയില്ല. ഞാൻ ദാസന്മാരോട് ഒട്ടും അനീതി കാണിക്കുന്നവനുമല്ല.

يَوْمَ نَقُولُ لِجَهَنَّمَ هَلِ ٱمْتَلَأْتِ وَتَقُولُ هَلْ مِن مَّزِيدٍ ٣٠

30. 'നീ നിറഞ്ഞു കഴിഞ്ഞോ' എന്ന് നാം നരകത്തോട് പറയുകയും, 'കൂടുതൽ എന്തെങ്കിലുമുണ്ടോ' എന്ന് അത് (നരകം) പറയുകയും ചെയ്യുന്ന ദിവസ

---

1 സൂക്ഷ്മസത്യങ്ങൾ മനസ്സിലാക്കുന്നതിന് ഇഹലോകത്ത് പല തടസ്സങ്ങളും ഉണ്ടാകും. പരലോകത്ത് എല്ലാ മൂടികളും, മറകളും നീക്കപ്പെടുന്നതോടെ സകലസത്യങ്ങളും അനാവൃതമാകുന്നതാണ്.

2 ഈ വചനത്തിൽ ഖരീൻ (കൂട്ടാളി അഥവാ സഹചാരി) എന്ന് പറഞ്ഞത് മനുഷ്യൻെറ കൂടെ നടന്ന് അവനെ പിഴപ്പിക്കുന്ന പിശാചിനെപ്പറ്റിയാണ്.

ത്തിലത്രെ അത്.

31. സൂക്ഷ്മത പാലിക്കുന്നവർക്ക് അകലെയല്ലാത്തവിധത്തിൽ സ്വർഗം അടുത്തുകൊണ്ടുവരപ്പെടുന്നതാണ്.

وَأُزْلِفَتِ الْجَنَّةُ لِلْمُتَّقِينَ غَيْرَ بَعِيدٍ ٣١

32. (അവരോട് പറയപ്പെടും:) അല്ലാഹുവിങ്കലേക്ക് ഏറ്റവും അധികം മടങ്ങുന്നവനും, (ജീവിതം) കാത്തുസൂക്ഷിക്കുന്നവനും ആയ ഏതൊരാൾക്കും നൽകാമെന്ന് നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെട്ടിരുന്നതാകുന്നു ഇത്.

هَٰذَا مَا تُوعَدُونَ لِكُلِّ أَوَّابٍ حَفِيظٍ ٣٢

33. അതായത് അദൃശ്യമായ നിലയിൽ പരമകാരുണികനെ ഭയപ്പെടുകയും താഴ്മയുള്ള ഹൃദയത്തോടുകൂടി വരുകയും ചെയ്തവന്ന്.

مَنْ خَشِيَ الرَّحْمَٰنَ بِالْغَيْبِ وَجَاءَ بِقَلْبٍ مُنِيبٍ ٣٣

34. (അവരോട് പറയപ്പെടും:) സമാധാന പൂർവ്വം നിങ്ങളതിൽ പ്രവേശിച്ചുകൊള്ളുക. ശാശ്വതവാസത്തിനുള്ള ദിവസമാകുന്നു അത്.

ادْخُلُوهَا بِسَلَامٍ ذَٰلِكَ يَوْمُ الْخُلُودِ ٣٤

35. അവർക്കവിടെ അവർ ഉദ്ദേശിക്കുന്നതെന്തും ഉണ്ടായിരിക്കും. നമ്മുടെ പക്കലൊകട്ടെ കൂടുതലായി പലതുമുണ്ട്.

لَهُمْ مَا يَشَاءُونَ فِيهَا وَلَدَيْنَا مَزِيدٌ ٣٥

36. ഇവർക്കു മുമ്പ് എത്ര തലമുറകളെ നാം നശിപ്പിച്ചിട്ടുണ്ട്! അവർ ഇവരെക്കാൾ കടുത്ത കയ്യൂക്കുള്ളവരായിരുന്നു. എന്നിട്ട് അവർ നാടുകളിലാകെ ചികഞ്ഞുനോക്കി; രക്ഷപ്രാപിക്കാൻ വല്ല ഇടവുമുണ്ടോ എന്ന്.

وَكَمْ أَهْلَكْنَا قَبْلَهُمْ مِنْ قَرْنٍ هُمْ أَشَدُّ مِنْهُمْ بَطْشًا فَنَقَّبُوا فِي الْبِلَادِ هَلْ مِنْ مَحِيصٍ ٣٦

37. ഹൃദയമുള്ളവനായിരിക്കുകയോ മനസ്സാന്നിദ്ധ്യത്തോടെ ചെവികൊടുത്ത് കേൾക്കുകയോ ചെയ്തവന്ന് തീർച്ചയായും അതിൽ ഉൽബോധനമുണ്ട്.

إِنَّ فِي ذَٰلِكَ لَذِكْرَىٰ لِمَنْ كَانَ لَهُ قَلْبٌ أَوْ أَلْقَى السَّمْعَ وَهُوَ شَهِيدٌ ٣٧

38. ആകാശങ്ങളും ഭൂമിയും അവയ്ക്കിടയിലുള്ളതും നാം ആറുദിവസങ്ങളിൽ സൃഷ്ടിച്ചിരിക്കുന്നു. യാതൊരു ക്ഷീണവും നമ്മെ ബാധിച്ചിട്ടുമില്ല.

وَلَقَدْ خَلَقْنَا السَّمَاوَاتِ وَالْأَرْضَ وَمَا بَيْنَهُمَا فِي سِتَّةِ أَيَّامٍ وَمَا مَسَّنَا مِنْ لُغُوبٍ ٣٨

39. അതിനാൽ അവർ പറയുന്നതി

فَاصْبِرْ عَلَىٰ مَا يَقُولُونَ وَسَبِّحْ بِحَمْدِ رَبِّكَ

قَبۡلَ طُلُوعِ ٱلشَّمۡسِ وَقَبۡلَ ٱلۡغُرُوبِ ﴿٣٩﴾

ന്റെ പേരിൽ നീ ക്ഷമിച്ചുകൊള്ളുക. സൂര്യോദയത്തിനു മുമ്പും അസ്തമയത്തിനു മുമ്പും നിന്റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം (അവനെ) പ്രകീർത്തിക്കുകയും ചെയ്യുക.

وَمِنَ ٱلَّيۡلِ فَسَبِّحۡهُ وَأَدۡبَٰرَ ٱلسُّجُودِ ﴿٤٠﴾

40. രാത്രിയിൽ നിന്ന് കുറച്ചു സമയവും അവനെ പ്രകീർത്തിക്കുക. സാഷ്ടാംഗ നമസ്കാരത്തിനുശേഷമുള്ള സമയങ്ങളിലും.

وَٱسۡتَمِعۡ يَوۡمَ يُنَادِ ٱلۡمُنَادِ مِن مَّكَانٖ قَرِيبٖ ﴿٤١﴾

41. അടുത്ത ഒരു സ്ഥലത്തു നിന്ന് ഒരു വിളിച്ചു പറയുന്നവൻ വിളിച്ചു പറയുന്ന ദിവസത്തെപ്പറ്റി ശ്രദ്ധിച്ചുകേൾക്കുക.

يَوۡمَ يَسۡمَعُونَ ٱلصَّيۡحَةَ بِٱلۡحَقِّۚ ذَٰلِكَ يَوۡمُ ٱلۡخُرُوجِ ﴿٤٢﴾

42. അതായത് ആ ഘോരശബ്ദം യഥാർത്ഥമായും അവർ കേൾക്കുന്ന ദിവസം. അതത്രെ (ഖബറുകളിൽ നിന്നുള്ള) പുറപ്പാടിന്റെ ദിവസം.

إِنَّا نَحۡنُ نُحۡيِۦ وَنُمِيتُ وَإِلَيۡنَا ٱلۡمَصِيرُ ﴿٤٣﴾

43. തീർച്ചയായും നാം ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നു. നമ്മുടെ അടുത്തേക്ക് തന്നെയാണ് തിരിച്ചെത്തലും.

يَوۡمَ تَشَقَّقُ ٱلۡأَرۡضُ عَنۡهُمۡ سِرَاعٗاۚ ذَٰلِكَ حَشۡرٌ عَلَيۡنَا يَسِيرٞ ﴿٤٤﴾

44. അവരെ വിട്ടു ഭൂമി പിളർന്നു മാറിയിട്ട് അവർ അതിവേഗം വരുന്ന ദിവസം! അത് നമ്മെ സംബന്ധിച്ചിടത്തോളം എളുപ്പമുള്ള ഒരു ഒരുമിച്ചുകൂട്ടലാകുന്നു.

نَّحۡنُ أَعۡلَمُ بِمَا يَقُولُونَۖ وَمَآ أَنتَ عَلَيۡهِم بِجَبَّارٖۖ فَذَكِّرۡ بِٱلۡقُرۡءَانِ مَن يَخَافُ وَعِيدِ ﴿٤٥﴾

45. അവർ പറഞ്ഞുകൊണ്ടിരിക്കുന്നതിനെപ്പറ്റി നാം നല്ലവണ്ണം അറിയുന്നവനാകുന്നു. നീ അവരുടെ മേൽ സ്വേച്ഛാധികാരം ചെലുത്തേണ്ടവനല്ല. അതിനാൽ എന്റെ താക്കീത് ഭയപ്പെടുന്നവരെ ഖുർആൻ മുഖേന നീ ഉൽബോധിപ്പിക്കുക.

## അദ്ദാരിയാത്ത്
(വിതറുന്നവ)

سورة الذاريات

### അദ്ധ്യായം - 51

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بسم الله الرحمن الرحيم

1. ശക്തിയായി (പൊടി) വിതറിക്കൊണ്ടിരിക്കുന്നവ (കാറ്റുകൾ) തന്നെയാണ, സത്യം!

وَالذَّارِيَاتِ ذَرْوًا ﴿١﴾

2. (ജല) ഭാരം വഹിക്കുന്നവ (മേഘങ്ങൾ) തന്നെയാണ, സത്യം!

فَالْحَامِلَاتِ وِقْرًا ﴿٢﴾

3. നിഷ്പ്രയാസം സഞ്ചരിക്കുന്നവ (കപ്പലുകൾ) തന്നെയാണ, സത്യം!

فَالْجَارِيَاتِ يُسْرًا ﴿٣﴾

4. കാര്യങ്ങൾ വിഭജിച്ചു കൊടുക്കുന്നവർ (മലക്കുകൾ) തന്നെയാണ, സത്യം!

فَالْمُقَسِّمَاتِ أَمْرًا ﴿٤﴾

5. തീർച്ചയായും നിങ്ങൾക്കു താക്കീതു നൽകപ്പെടുന്ന കാര്യം സത്യമായിട്ടുള്ളത് തന്നെയാകുന്നു.

إِنَّمَا تُوعَدُونَ لَصَادِقٌ ﴿٥﴾

6. തീർച്ചയായും ന്യായവിധി സംഭവിക്കുന്നതു തന്നെയാകുന്നു.

وَإِنَّ الدِّينَ لَوَاقِعٌ ﴿٦﴾

7. വിവിധപഥങ്ങളുള്ള ആകാശം തന്നെയാണ, സത്യം!

وَالسَّمَاءِ ذَاتِ الْحُبُكِ ﴿٧﴾

8. തീർച്ചയായും നിങ്ങൾ വിഭിന്നമായ അഭിപ്രായത്തിലാകുന്നു.

إِنَّكُمْ لَفِي قَوْلٍ مُّخْتَلِفٍ ﴿٨﴾

9. (സത്യത്തിൽ നിന്ന്) തെറ്റിക്കപ്പെട്ടവൻ അതിൽ നിന്ന് (ഖുർആനിൽ നിന്ന്) തെറ്റിക്കപ്പെടുന്നു.

يُؤْفَكُ عَنْهُ مَنْ أُفِكَ ﴿٩﴾

10, 11. വിവരക്കേടിൽ മതിമറന്നു കഴിയുന്നവരായ ഊഹാപോഹക്കാർ ശപിക്കപ്പെടട്ടെ.

قُتِلَ الْخَرَّاصُونَ ﴿١٠﴾
الَّذِينَ هُمْ فِي غَمْرَةٍ سَاهُونَ ﴿١١﴾

12. ന്യായവിധിയുടെ നാൾ എപ്പോഴായിരിക്കും എന്നവർ ചോദിക്കുന്നു.

يَسْأَلُونَ أَيَّانَ يَوْمُ الدِّينِ ﴿١٢﴾

13. നരകാഗ്നിയിൽ അവർ പരീക്ഷണത്തിന് വിധേയരാകുന്ന ദിവസമത്രെ അത്.

يَوْمَ هُمْ عَلَى النَّارِ يُفْتَنُونَ ﴿١٣﴾

ذُوقُوا۟ فِتْنَتَكُمْ هَٰذَا ٱلَّذِى كُنتُم بِهِۦ تَسْتَعْجِلُونَ ١٤

**14.** (അവരോട് പറയപ്പെടും:) നിങ്ങൾക്കുള്ള പരീക്ഷണം നിങ്ങൾ അനുഭവിച്ചു കൊള്ളുവിൻ. നിങ്ങൾ എന്തൊന്നിന് ധൃതികൂട്ടിക്കൊണ്ടിരുന്നുവോ അതത്രെ അത്.

إِنَّ ٱلْمُتَّقِينَ فِى جَنَّٰتٍ وَعُيُونٍ ١٥

**15.** തീർച്ചയായും സൂക്ഷ്മത പാലിക്കുന്നവർ സ്വർഗത്തോപ്പുകളിലും അരുവികളിലുമായിരിക്കും.

ءَاخِذِينَ مَآ ءَاتَىٰهُمْ رَبُّهُمْ ۚ إِنَّهُمْ كَانُوا۟ قَبْلَ ذَٰلِكَ مُحْسِنِينَ ١٦

**16.** അവർക്ക് അവരുടെ രക്ഷിതാവ് നൽകിയത് ഏറ്റുവാങ്ങിക്കൊണ്ട്. തീർച്ചയായും അവർ അതിന് മുമ്പ് സദ്‌വൃത്തരായിരുന്നു.

كَانُوا۟ قَلِيلًا مِّنَ ٱلَّيْلِ مَا يَهْجَعُونَ ١٧

**17.** രാത്രിയിൽ നിന്ന് അൽപഭാഗമേ അവർ ഉറങ്ങാറുണ്ടായിരുന്നുള്ളൂ.[1]

وَبِٱلْأَسْحَارِ هُمْ يَسْتَغْفِرُونَ ١٨

**18.** രാത്രിയുടെ അന്ത്യവേളകളിൽ അവർ പാപമോചനം തേടുന്നവരായിരുന്നു.

وَفِىٓ أَمْوَٰلِهِمْ حَقٌّ لِّلسَّآئِلِ وَٱلْمَحْرُومِ ١٩

**19.** അവരുടെ സ്വത്തുകളിലാകട്ടെ ചോദിക്കുന്നവന്നും (ഉപജീവനം) തടയപ്പെട്ടവന്നും ഒരു അവകാശമുണ്ടായിരിക്കുകയും ചെയ്യും.[2]

وَفِى ٱلْأَرْضِ ءَايَٰتٌ لِّلْمُوقِنِينَ ٢٠

**20.** ദൃഢവിശ്വാസമുള്ളവർക്ക് ഭൂമിയിൽ പല ദൃഷ്ടാന്തങ്ങളുമുണ്ട്.

وَفِىٓ أَنفُسِكُمْ ۚ أَفَلَا تُبْصِرُونَ ٢١

**21.** നിങ്ങളിൽ തന്നെയും (പല ദൃഷ്ടാന്തങ്ങളുണ്ട്.) എന്നിട്ട് നിങ്ങൾ കണ്ടറിയുന്നില്ലേ?

وَفِى ٱلسَّمَآءِ رِزْقُكُمْ وَمَا تُوعَدُونَ ٢٢

**22.** ആകാശത്ത് നിങ്ങൾക്കുള്ള ഉപജീവനവും, നിങ്ങളോട് വാഗ്ദാനം ചെയ്യപ്പെടുന്ന കാര്യങ്ങളുമുണ്ട്.[3]

---

1 അഥവാ രാത്രിയിൽ അധികസമയവും അവർ ആരാധനാനിരതരായിരുന്നു.

2 തങ്ങൾ സമ്പാദിച്ച സ്വത്ത് തങ്ങൾക്ക് മാത്രം അവകാശപ്പെട്ടതല്ലെന്നും, ചോദിച്ചുവരുന്ന പാവങ്ങൾക്കും, ജീവിതമാർഗം തടയപ്പെട്ട അഗതികൾക്കും കൂടി അതിൽ അവകാശമുണ്ടെന്നുമായിരുന്നു സൂക്ഷ്മത പാലിക്കുന്നവരുടെ നിലപാട്.

3 ആകാശത്ത് നിന്ന് ലഭിക്കുന്ന മഴ മുഖേനയാണല്ലോ ജീവജാലങ്ങൾക്കെല്ലാം ആഹാരം ലഭ്യമാകുന്നത്. അല്ലാഹു വാഗ്ദാനം ചെയ്തിട്ടുള്ള രക്ഷാശിക്ഷകളും ഉപരിലോകത്ത് നിന്ന് വരുന്നു.

**23.** എന്നാൽ ആകാശത്തിൻെറയും ഭൂമിയുടെയും രക്ഷിതാവിനെ തന്നെയാണ, സത്യം! നിങ്ങൾ സംസാരിക്കുന്നു എന്നതുപോലെ തീർച്ചയായും ഇത് സത്യമാകുന്നു.[1]

فَوَرَبِّ ٱلسَّمَآءِ وَٱلۡأَرۡضِ إِنَّهُۥ لَحَقّٞ مِّثۡلَ مَآ أَنَّكُمۡ تَنطِقُونَ ٢٣

**24.** ഇബ്റാഹീമിൻെറ മാന്യരായ അതിഥികളെപ്പറ്റിയുള്ള വാർത്ത നിനക്ക് വന്നുകിട്ടിയിട്ടുണ്ടോ?

هَلۡ أَتَىٰكَ حَدِيثُ ضَيۡفِ إِبۡرَٰهِيمَ ٱلۡمُكۡرَمِينَ ٢٤

**25.** അവർ അദ്ദേഹത്തിൻെറ അടുത്ത് കടന്നുവന്നിട്ട് സലാം പറഞ്ഞ സമയത്ത് അദ്ദേഹം പറഞ്ഞു: സലാം (നിങ്ങൾ) അപരിചിതരായ ആളുകളാണല്ലോ.

إِذۡ دَخَلُواْ عَلَيۡهِ فَقَالُواْ سَلَٰمٗاۖ قَالَ سَلَٰمٞ قَوۡمٞ مُّنكَرُونَ ٢٥

**26.** അനന്തരം അദ്ദേഹം ധൃതിയിൽ തൻെറ ഭാര്യയുടെ അടുത്തേക്ക് ചെന്നു. എന്നിട്ട് ഒരു തടിച്ച കാളക്കുട്ടിയെ (വേവിച്ചു) കൊണ്ടുവന്നു.

فَرَاغَ إِلَىٰٓ أَهۡلِهِۦ فَجَآءَ بِعِجۡلٖ سَمِينٖ ٢٦

**27.** എന്നിട്ട് അത് അവരുടെ അടുത്തേക്ക് വെച്ചു. അദ്ദേഹം പറഞ്ഞു: നിങ്ങൾ തിന്നുന്നില്ലേ?

فَقَرَّبَهُۥٓ إِلَيۡهِمۡ قَالَ أَلَا تَأۡكُلُونَ ٢٧

**28.** അപ്പോൾ അവരെപ്പറ്റി അദ്ദേഹത്തിൻെറ മനസ്സിൽ ഭയം കടന്നുകൂടി. അവർ പറഞ്ഞു: 'താങ്കൾ ഭയപ്പെടേണ്ട' അദ്ദേഹത്തിന് ജ്ഞാനിയായ ഒരു ആൺകുട്ടിയെപ്പറ്റി അവർ സന്തോഷവാർത്ത അറിയിക്കുകയും ചെയ്തു.

فَأَوۡجَسَ مِنۡهُمۡ خِيفَةٗۖ قَالُواْ لَا تَخَفۡۖ وَبَشَّرُوهُ بِغُلَٰمٍ عَلِيمٖ ٢٨

**29.** അപ്പോൾ അദ്ദേഹത്തിൻെറ ഭാര്യ ഉച്ചത്തിൽ ഒരു ശബ്ദമുണ്ടാക്കിക്കൊണ്ട് മുന്നോട്ട് വന്നു. എന്നിട്ട് തൻെറ മുഖത്തടിച്ചുകൊണ്ട് പറഞ്ഞു: വന്ധ്യയായ ഒരു കിഴവിയാണോ (പ്രസവിക്കാൻ പോകുന്നത്?)

فَأَقۡبَلَتِ ٱمۡرَأَتُهُۥ فِي صَرَّةٖ فَصَكَّتۡ وَجۡهَهَا وَقَالَتۡ عَجُوزٌ عَقِيمٞ ٢٩

**30.** അവർ (ദൂതന്മാർ) പറഞ്ഞു: അപ്രകാരം തന്നെയാകുന്നു നിൻെറ രക്ഷിതാവ് പറഞ്ഞിരിക്കുന്നത്. തീർച്ചയാ

قَالُواْ كَذَٰلِكِ قَالَ رَبُّكِۖ إِنَّهُۥ هُوَ ٱلۡحَكِيمُ ٱلۡعَلِيمُ ٣٠

---

1 നിങ്ങൾക്ക് സംസാരിക്കാൻ കഴിയുന്നുവെന്നത് നിങ്ങൾക്ക് നിഷേധിക്കാനാവാത്ത സത്യമാണെങ്കിൽ അതുപോലെതന്നെ ദൈവികമായ രക്ഷാശിക്ഷകളുടെ കാര്യവും അനിഷേധ്യമാണ് എന്നർത്ഥം.

യും അവൻ തന്നെയാകുന്നു യുക്തിമാനും ജ്ഞാനിയും ആയിട്ടുള്ളവൻ.

ഭാഗം - 27

۞ قَالَ فَمَا خَطْبُكُمْ أَيُّهَا الْمُرْسَلُونَ ﴿٣١﴾

31. അദ്ദേഹം ചോദിച്ചു: ഹേ; ദൂതന്മാരേ, അപ്പോൾ നിങ്ങളുടെ കാര്യമെന്താണ്?

قَالُوا إِنَّا أُرْسِلْنَا إِلَىٰ قَوْمٍ مُجْرِمِينَ ﴿٣٢﴾

32. അവർ പറഞ്ഞു: ഞങ്ങൾ കുറ്റവാളികളായ ഒരു ജനതയിലേക്ക് അയക്കപ്പെട്ടതാകുന്നു.[1]

لِنُرْسِلَ عَلَيْهِمْ حِجَارَةً مِنْ طِينٍ ﴿٣٣﴾

مُسَوَّمَةً عِنْدَ رَبِّكَ لِلْمُسْرِفِينَ ﴿٣٤﴾

33, 34. അതിക്രമകാരികൾക്ക് വേണ്ടി താങ്കളുടെ രക്ഷിതാവിൻെറ അടുക്കൽ അടയാളപ്പെടുത്തിയിട്ടുള്ള കളിമണ്ണു കൊണ്ടുള്ള കല്ലുകൾ ഞങ്ങൾ അവരുടെ നേരെ അയക്കുവാൻ വേണ്ടി.

فَأَخْرَجْنَا مَنْ كَانَ فِيهَا مِنَ الْمُؤْمِنِينَ ﴿٣٥﴾

35. അപ്പോൾ സത്യവിശ്വാസികളിൽ പെട്ടവരായി അവിടെ ഉണ്ടായിരുന്നവരെ നാം പുറത്തു കൊണ്ടുവന്നു (രക്ഷപ്പെടുത്തി.)

فَمَا وَجَدْنَا فِيهَا غَيْرَ بَيْتٍ مِنَ الْمُسْلِمِينَ ﴿٣٦﴾

36. എന്നാൽ മുസ്‌ലിംകളുടെതായ ഒരു വീടല്ലാതെ നാം അവിടെ കണ്ടെത്തിയില്ല.

وَتَرَكْنَا فِيهَا آيَةً لِلَّذِينَ يَخَافُونَ الْعَذَابَ الْأَلِيمَ ﴿٣٧﴾

37. വേദനയേറിയ ശിക്ഷ ഭയപ്പെടുന്നവർക്ക് ഒരു ദൃഷ്ടാന്തം നാം അവിടെ അവശേഷിപ്പിക്കുകയും ചെയ്തു.

وَفِي مُوسَىٰ إِذْ أَرْسَلْنَاهُ إِلَىٰ فِرْعَوْنَ بِسُلْطَانٍ مُبِينٍ ﴿٣٨﴾

38. മൂസായുടെ ചരിത്രത്തിലുമുണ്ട് (ദൃഷ്ടാന്തങ്ങൾ.) വ്യക്തമായ ആധികാരിക പ്രമാണവുമായി ഫിർഔൻെറ അടുത്തേക്ക് നാം അദ്ദേഹത്തെ നിയോഗിച്ച സന്ദർഭം.

فَتَوَلَّىٰ بِرُكْنِهِ وَقَالَ سَاحِرٌ أَوْ مَجْنُونٌ ﴿٣٩﴾

39. അപ്പോൾ അവൻ തൻെറ ശക്തിയിൽ അഹങ്കരിച്ച് പിന്തിരിഞ്ഞു കള

1 പ്രകൃതി വിരുദ്ധ രതി ഉൾപ്പെടെയുള്ള ദുരാചാരങ്ങൾ അവസാനിപ്പിക്കാൻ ലൂത്വ് നബി(ﷺ) നിരന്തരം ഉപദേശിച്ചിട്ടും അത് ചെവിക്കൊള്ളാത്ത ജനതയെ നശിപ്പിക്കാൻ വേണ്ടിയായിരുന്നു അല്ലാഹുവിൻെറ ദൂതന്മാരായ ആ മലക്കുകൾ നിയോഗിക്കപ്പെട്ടത്. ലൂത്വ് നബി(ﷺ)യുടെ ദേശത്ത് പോകുന്ന വഴിക്കാണ് അവർ ഇബ്രാഹീം നബി(ﷺ)യുടെ അടുത്ത് ചെന്നത്.

യുകയാണ് ചെയ്തത്. (മൂസാ) ഒരു ജാലവിദ്യക്കാരനോ അല്ലെങ്കിൽ ഭ്രാന്തനോ ആണ് എന്നവൻ പറയുകയും ചെയ്തു.

فَأَخَذْنَٰهُ وَجُنُودَهُۥ فَنَبَذْنَٰهُمْ فِى ٱلْيَمِّ وَهُوَ مُلِيمٌ ﴿٤٠﴾

40. അതിനാൽ അവനെയും അവൻെറ സൈന്യങ്ങളെയും നാം പിടികൂടുകയും, എന്നിട്ട് അവരെ കടലിൽ എറിയുകയും ചെയ്തു. അവൻ തന്നെയായിരുന്നു ആക്ഷേപാർഹൻ.

وَفِى عَادٍ إِذْ أَرْسَلْنَا عَلَيْهِمُ ٱلرِّيحَ ٱلْعَقِيمَ ﴿٤١﴾

41. ആദ് ജനതയിലും (ദൃഷ്ടാന്തമുണ്ട്.) വന്ധ്യമായ കാറ്റ് നാം അവരുടെ നേരെ അയച്ച സന്ദർഭം!

مَا تَذَرُ مِن شَىْءٍ أَتَتْ عَلَيْهِ إِلَّا جَعَلَتْهُ كَٱلرَّمِيمِ ﴿٤٢﴾

42. ആ കാറ്റ് ഏതൊരു വസ്തുവിന്മേൽ ചെന്നെത്തിയോ അതിനെ ദ്രവിച്ച തുരുമ്പുപോലെ ആക്കാതെ അത് വിടുമായിരുന്നില്ല.

وَفِى ثَمُودَ إِذْ قِيلَ لَهُمْ تَمَتَّعُوا۟ حَتَّىٰ حِينٍ ﴿٤٣﴾

43. ഥമൂദ് ജനതയിലും (ദൃഷ്ടാന്തമുണ്ട്.) 'ഒരു സമയം വരെ നിങ്ങൾ സുഖം അനുഭവിച്ചുകൊള്ളുക' എന്ന് അവരോട് പറയപ്പെട്ട സന്ദർഭം!

فَعَتَوْا۟ عَنْ أَمْرِ رَبِّهِمْ فَأَخَذَتْهُمُ ٱلصَّٰعِقَةُ وَهُمْ يَنظُرُونَ ﴿٤٤﴾

44. എന്നിട്ട് അവർ തങ്ങളുടെ രക്ഷിതാവിൻെറ കൽപനക്കെതിരായി ധിക്കാരം കൈകൊണ്ടു. അതിനാൽ അവർ നോക്കിക്കൊണ്ടിരിക്കെ ആഘോരനാദം അവരെ പിടികൂടി.

فَمَا ٱسْتَطَٰعُوا۟ مِن قِيَامٍ وَمَا كَانُوا۟ مُنتَصِرِينَ ﴿٤٥﴾

45. അപ്പോൾ അവർക്കു എഴുന്നേറ്റു പോകുവാൻ കഴിവുണ്ടായില്ല. അവർ രക്ഷാനടപടികളെടുക്കുന്നവരായതുമില്ല.

وَقَوْمَ نُوحٍ مِّن قَبْلُ إِنَّهُمْ كَانُوا۟ قَوْمًا فَٰسِقِينَ ﴿٤٦﴾

46. അതിനുമുമ്പ് നൂഹിൻെറ ജനതയെയും (നാം നശിപ്പിക്കുകയുണ്ടായി.) തീർച്ചയായും അവർ അധർമ്മകാരികളായ ഒരു ജനതയായിരുന്നു.

وَٱلسَّمَآءَ بَنَيْنَٰهَا بِأَيْي۟دٍ وَإِنَّا لَمُوسِعُونَ ﴿٤٧﴾

47. ആകാശമാകട്ടെ നാം അതിനെ ശക്തിയാൽ നിർമ്മിച്ചിരിക്കുന്നു. തീർച്ചയായും നാം വികസിപ്പിച്ചെടുക്കുന്ന

വനാകുന്നു.[1]

48. ഭൂമിയാകട്ടെ നാം അതിനെ ഒരു വിരിപ്പാക്കിയിരിക്കുന്നു. എന്നാൽ അത് വിതാനിച്ചവൻ എത്ര നല്ലവൻ!

وَٱلْأَرْضَ فَرَشْنَٰهَا فَنِعْمَ ٱلْمَٰهِدُونَ ﴿٤٨﴾

49. എല്ലാ വസ്തുക്കളിൽ നിന്നും ഈരണ്ട് ഇണകളെ നാം സൃഷ്ടിച്ചിരിക്കുന്നു. നിങ്ങൾ ആലോചിച്ചു മനസ്സിലാക്കാൻ വേണ്ടി.

وَمِن كُلِّ شَىْءٍ خَلَقْنَا زَوْجَيْنِ لَعَلَّكُمْ تَذَكَّرُونَ ﴿٤٩﴾

50. അതിനാൽ നിങ്ങൾ അല്ലാഹുവിങ്കലേക്ക് ഓടിച്ചെല്ലുക. തീർച്ചയായും ഞാൻ നിങ്ങൾക്കു അവൻെറ അടുക്കൽ നിന്നുള്ള വ്യക്തമായ താക്കീതുകാരനാകുന്നു.

فَفِرُّوٓا۟ إِلَى ٱللَّهِ ۖ إِنِّى لَكُم مِّنْهُ نَذِيرٌ مُّبِينٌ ﴿٥٠﴾

51. അല്ലാഹുവോടൊപ്പം മറ്റൊരു ആരാധ്യനെയും നിങ്ങൾ സ്ഥാപിക്കാതിരിക്കുകയും ചെയ്യുക. തീർച്ചയായും ഞാൻ നിങ്ങൾക്കു അവൻെറ അടുക്കൽ നിന്നുള്ള വ്യക്തമായ താക്കീതുകാരനാകുന്നു.

وَلَا تَجْعَلُوا۟ مَعَ ٱللَّهِ إِلَٰهًا ءَاخَرَ ۖ إِنِّى لَكُم مِّنْهُ نَذِيرٌ مُّبِينٌ ﴿٥١﴾

52. അപ്രകാരം തന്നെ ഇവരുടെ പൂർവ്വികന്മാരുടെ അടുത്ത് ഏതൊരു റസൂൽ വന്നപ്പോഴും ജാലവിദ്യക്കാരനെന്നോ ഭ്രാന്തനെന്നോ അവർ പറയാതിരുന്നിട്ടില്ല.

كَذَٰلِكَ مَآ أَتَى ٱلَّذِينَ مِن قَبْلِهِم مِّن رَّسُولٍ إِلَّا قَالُوا۟ سَاحِرٌ أَوْ مَجْنُونٌ ﴿٥٢﴾

53. അതിന് (അങ്ങനെ പറയണമെന്ന്) അവർ അന്യോന്യം വസിയ്യത്ത് ചെയ്തിരിക്കയാണോ? അല്ല, അവർ അതിക്രമകാരികളായ ഒരു ജനതയാകുന്നു.

أَتَوَاصَوْا۟ بِهِۦ ۚ بَلْ هُمْ قَوْمٌ طَاغُونَ ﴿٥٣﴾

54. ആകയാൽ നീ അവരിൽ നിന്ന് തിരിഞ്ഞു കളയുക. നീ ആക്ഷേപാർഹനല്ല.

فَتَوَلَّ عَنْهُمْ فَمَآ أَنتَ بِمَلُومٍ ﴿٥٤﴾

55. നീ ഉൽബോധിപ്പിക്കുക. തീർച്ച

وَذَكِّرْ فَإِنَّ ٱلذِّكْرَىٰ تَنفَعُ ٱلْمُؤْمِنِينَ ﴿٥٥﴾

1 പ്രപഞ്ചത്തെ അല്ലാഹു വികസിപ്പിച്ചുകൊണ്ടിരിക്കുന്നുവെന്ന് ഇതിൽ നിന്ന് മനസ്സിലാക്കാം.

യായും ഉൽബോധനം സത്യവിശ്വാസികൾക്ക് പ്രയോജനം ചെയ്യും.

وَمَا خَلَقْتُ ٱلْجِنَّ وَٱلْإِنسَ إِلَّا لِيَعْبُدُونِ ﴿٥٦﴾

56. ജിന്നുകളെയും മനുഷ്യരെയും എന്നെ ആരാധിക്കാൻ വേണ്ടിയല്ലാതെ ഞാൻ സൃഷ്ടിച്ചിട്ടില്ല.

مَآ أُرِيدُ مِنْهُم مِّن رِّزْقٍ وَمَآ أُرِيدُ أَن يُطْعِمُونِ ﴿٥٧﴾

57. ഞാൻ അവരിൽ നിന്ന് ഉപജീവനമൊന്നും ആഗ്രഹിക്കുന്നില്ല. അവർ എനിക്ക് ഭക്ഷണം നൽകണമെന്നും ഞാൻ ആഗ്രഹിക്കുന്നില്ല.[1]

إِنَّ ٱللَّهَ هُوَ ٱلرَّزَّاقُ ذُو ٱلْقُوَّةِ ٱلْمَتِينُ ﴿٥٨﴾

58. തീർച്ചയായും അല്ലാഹു തന്നെയാണ് ഉപജീവനം നൽകുന്നവനും ശക്തനും പ്രബലനും.

فَإِنَّ لِلَّذِينَ ظَلَمُوا۟ ذَنُوبًا مِّثْلَ ذَنُوبِ أَصْحَٰبِهِمْ فَلَا يَسْتَعْجِلُونِ ﴿٥٩﴾

59. തീർച്ചയായും (ഇന്ന്) അക്രമം ചെയ്തവർക്ക് (പൂർവ്വീകരായ) തങ്ങളുടെ കൂട്ടാളികൾക്കു ലഭിച്ച വിഹിതം പോലെയുള്ള വിഹിതം തന്നെയുണ്ട്. അതിനാൽ എന്നോട് അവർ ധൃതി കൂട്ടാതിരിക്കട്ടെ.

فَوَيْلٌ لِّلَّذِينَ كَفَرُوا۟ مِن يَوْمِهِمُ ٱلَّذِى يُوعَدُونَ ﴿٦٠﴾

60. അപ്പോൾ തങ്ങൾക്ക് താക്കീതു നൽകപ്പെടുന്നതായ ആ ദിവസം നിമിത്തം സത്യനിഷേധികൾക്കു നാശം.

---

1 അടിമത്ത വ്യവസ്ഥിതിയിൽ അടിമകളെ ഉടമകൾ വിലയ്ക്ക് വാങ്ങിയിരുന്നതും സംരക്ഷിച്ചിരുന്നതും ഉടമകൾക്ക് അടിമകൾ വരുമാനമുണ്ടാക്കിക്കൊടുക്കുവാൻ വേണ്ടിയായിരുന്നു. എന്നാൽ അല്ലാഹുവും അടിമകളും തമ്മിലുള്ള ബന്ധം ഇത്തരത്തിലല്ല. അല്ലാഹു തൻെറ അടിമകളിൽ നിന്ന് ഉപജീവനം ആവശ്യപ്പെടുന്നില്ല. അവനെ മാത്രം ആരാധിക്കുകയും അവൻെറ കൽപനകൾ അനുസരിക്കുകയും ചെയ്തുകൊണ്ട് വിജയകരമായ ജീവിതം നയിക്കാൻ മാത്രമാണ് മനുഷ്യരോടും ജിന്നുകളോടും അല്ലാഹു ആവശ്യപ്പെടുന്നത്.

## അത്ത്വൂർ



### അദ്ധ്യായം - 52

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

1. ത്വൂർ പർവ്വതം തന്നെയാണ, സത്യം.

وَٱلطُّورِ ①

2,3. നിവർത്തിവെച്ച തുകലിൽ എഴുതപ്പെട്ട ഗ്രന്ഥം തന്നെയാണ, സത്യം.

وَكِتَٰبٍ مَّسْطُورٍ ② فِى رَقٍّ مَّنشُورٍ ③

4. അധിവാസമുള്ള മന്ദിരം (അൽ ബൈത്തുൽ മഅ്മൂർ) തന്നെയാണ, സത്യം.[1]

وَٱلْبَيْتِ ٱلْمَعْمُورِ ④

5. ഉയർത്തപ്പെട്ട മേൽ പുര (ആകാശം) തന്നെയാണ, സത്യം.

وَٱلسَّقْفِ ٱلْمَرْفُوعِ ⑤

6. നിറഞ്ഞ സമുദ്രം തന്നെയാണ, സത്യം.

وَٱلْبَحْرِ ٱلْمَسْجُورِ ⑥

7. തീർച്ചയായും നിൻെറ രക്ഷിതാവിൻെറ ശിക്ഷ സംഭവിക്കുന്നതുതന്നെയാകുന്നു.

إِنَّ عَذَابَ رَبِّكَ لَوَٰقِعٌ ⑦

8. അതു തടുക്കുവാൻ ആരും തന്നെയില്ല.

مَّا لَهُۥ مِن دَافِعٍ ⑧

9,10. ആകാശം ശക്തിയായി പ്രകമ്പനം കൊള്ളുകയും, പർവ്വതങ്ങൾ (അവയുടെ സ്ഥാനങ്ങളിൽ നിന്ന്) നീങ്ങി സഞ്ചരിക്കുകയും ചെയ്യുന്ന ദിവസം.

يَوْمَ تَمُورُ ٱلسَّمَآءُ مَوْرًا ⑨ وَتَسِيرُ ٱلْجِبَالُ سَيْرًا ⑩

11. അന്നേ ദിവസം സത്യനിഷേധികൾക്കാകുന്നു നാശം.

فَوَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ⑪

---

1 ഭൂമിയിലുള്ളവർ കഅ്ബയെ 'ത്വവാഫ്' ചെയ്യുകയും അവിടെവെച്ച് ഇബാദത്തുകൾ അനുഷ്ഠിക്കുകയും ചെയ്യുന്നതുപോലെ ഏഴാനാകാശത്തുള്ള, മലക്കുകളുടെ ഒരു ആരാധനാ കേന്ദ്രമാണ് 'ബൈത്തുൽ മഅ്മൂർ'. ബുഖാരിയും മുസ്ലിമും ഉദ്ധരിക്കുന്ന ഹദീസിൽ ഇക്കാര്യം വ്യക്തമാണ്.

ٱلَّذِينَ هُمْ فِي خَوْضٖ يَلْعَبُونَ ١٢

12. അതായത് അനാവശ്യകാര്യങ്ങളിൽ മുഴുകി കളിച്ചുകൊണ്ടിരിക്കുന്നവർക്ക്.

يَوْمَ يُدَعُّونَ إِلَىٰ نَارِ جَهَنَّمَ دَعًّا ١٣

13. അവർ നരകാഗ്നിയിലേക്ക് ശക്തിയായി പിടിച്ചുതള്ളപ്പെടുന്ന ദിവസം.

هَٰذِهِ ٱلنَّارُ ٱلَّتِي كُنتُم بِهَا تُكَذِّبُونَ ١٤

14. (അവരോടു പറയപ്പെടും:) ഇതത്രെ നിങ്ങൾ നിഷേധിച്ചു കളഞ്ഞിരുന്ന നരകം.

أَفَسِحْرٌ هَٰذَآ أَمْ أَنتُمْ لَا تُبْصِرُونَ ١٥

15. അപ്പോൾ ഇത് മായാജാലമാണോ? അതല്ല, നിങ്ങൾ കാണുന്നില്ലെന്നുണ്ടോ?

ٱصْلَوْهَا فَٱصْبِرُوٓاْ أَوْ لَا تَصْبِرُواْ سَوَآءٌ عَلَيْكُمْ إِنَّمَا تُجْزَوْنَ مَا كُنتُمْ تَعْمَلُونَ ١٦

16. നിങ്ങൾ അതിൽ കടന്നു എരിഞ്ഞുകൊള്ളുക. എന്നിട്ടു നിങ്ങളത് സഹിക്കുക. അല്ലെങ്കിൽ നിങ്ങൾ സഹിക്കാതിരിക്കുക. അതു രണ്ടും നിങ്ങൾക്ക് സമമാകുന്നു. നിങ്ങൾ പ്രവർത്തിച്ചുകൊണ്ടിരുന്നതിന് മാത്രമാണ് നിങ്ങൾക്ക് പ്രതിഫലം നൽകപ്പെടുന്നത്.

إِنَّ ٱلْمُتَّقِينَ فِي جَنَّٰتٖ وَنَعِيمٖ ١٧

17. തീർച്ചയായും ധർമ്മനിഷ്ഠ പാലിക്കുന്നവർ സ്വർഗ്ഗത്തോപ്പുകളിലും സുഖാനുഗ്രങ്ങളിലുമായിരിക്കും.

فَٰكِهِينَ بِمَآ ءَاتَىٰهُمْ رَبُّهُمْ وَوَقَىٰهُمْ رَبُّهُمْ عَذَابَ ٱلْجَحِيمِ ١٨

18. തങ്ങളുടെ രക്ഷിതാവ് അവർക്കു നൽകിയതിൽ ആനന്ദം കൊള്ളുന്നവരായിട്ട്. ജ്വലിക്കുന്ന നരകത്തിലെ ശിക്ഷയിൽ നിന്ന് അവരുടെ രക്ഷിതാവ് അവരെ കാത്തു രക്ഷിക്കുകയും ചെയ്യും.

كُلُواْ وَٱشْرَبُواْ هَنِيٓـَٔۢا بِمَا كُنتُمْ تَعْمَلُونَ ١٩

19. (അവരോട് പറയപ്പെടും:) നിങ്ങൾ പ്രവർത്തിച്ചിരുന്നതിന്റെ ഫലമായി നിങ്ങൾ സുഖമായി തിന്നുകയും കുടിക്കുകയും ചെയ്തു കൊള്ളുക.

مُتَّكِـِٔينَ عَلَىٰ سُرُرٖ مَّصْفُوفَةٖۖ وَزَوَّجْنَٰهُم بِحُورٍ عِينٖ ٢٠

20. വരിവരിയായി ഇട്ട കട്ടിലുകളിൽ ചാരിയിരിക്കുന്നവരായിരിക്കും അവർ. വിടർന്ന കണ്ണുകളുള്ള വെളുത്ത തരുണികളെ നാം അവർക്ക് ഇണ ചേർത്തു കൊടുക്കുകയും ചെയ്യും.

وَٱلَّذِينَ ءَامَنُوا۟ وَٱتَّبَعَتْهُمْ ذُرِّيَّتُهُم بِإِيمَٰنٍ أَلْحَقْنَا بِهِمْ ذُرِّيَّتَهُمْ وَمَآ أَلَتْنَٰهُم مِّنْ عَمَلِهِم مِّن شَىْءٍ ۚ كُلُّ ٱمْرِئٍۭ بِمَا كَسَبَ رَهِينٌ ٢١

21. ഏതൊരു കൂട്ടര്‍ വിശ്വസിക്കുകയും അവരുടെ സന്താനങ്ങള്‍ വിശ്വാസത്തില്‍ അവരെ പിന്തുടരുകയും ചെയ്തിരിക്കുന്നുവോ അവരുടെ സന്താനങ്ങളെ നാം അവരോടൊപ്പം ചേര്‍ക്കുന്നതാണ്. അവരുടെ കര്‍മ്മഫലത്തില്‍ നിന്ന് യാതൊന്നും നാം അവര്‍ക്കു കുറവു വരുത്തുകയുമില്ല. ഏതൊരു മനുഷ്യനും താന്‍ സമ്പാദിച്ചുവെച്ചതിന് (സ്വന്തം കര്‍മ്മങ്ങള്‍ക്ക്) പണയം വെക്കപ്പെട്ടവനാകുന്നു.

وَأَمْدَدْنَٰهُم بِفَٰكِهَةٍ وَلَحْمٍ مِّمَّا يَشْتَهُونَ ٢٢

22. അവര്‍ കൊതിക്കുന്ന തരത്തിലുള്ള പഴവും മാംസവും നാം അവര്‍ക്ക് അധികമായി നല്‍കുകയും ചെയ്യും.

يَتَنَٰزَعُونَ فِيهَا كَأْسًا لَّا لَغْوٌ فِيهَا وَلَا تَأْثِيمٌ ٢٣

23. അവിടെ അവര്‍ പാനപാത്രം അന്യോന്യം കൈമാറിക്കൊണ്ടിരിക്കും. അവിടെ അനാവശ്യ വാക്കോ അധാര്‍മ്മിക വൃത്തിയോ ഇല്ല.

۞ وَيَطُوفُ عَلَيْهِمْ غِلْمَانٌ لَّهُمْ كَأَنَّهُمْ لُؤْلُؤٌ مَّكْنُونٌ ٢٤

24. അവര്‍ക്ക് (പരിചരണത്തിനായി) ചെറുപ്പക്കാര്‍ അവരുടെ അടുത്ത് ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കും. അവര്‍ സൂക്ഷിച്ചുവെക്കപ്പെട്ട മുത്തുകള്‍ പോലെയിരിക്കും.

وَأَقْبَلَ بَعْضُهُمْ عَلَىٰ بَعْضٍ يَتَسَآءَلُونَ ٢٥

25. പരസ്പരം പലതും ചോദിച്ചുകൊണ്ട് അവരില്‍ ചിലര്‍ ചിലരെ അഭിമുഖീകരിക്കും.

قَالُوٓا۟ إِنَّا كُنَّا قَبْلُ فِىٓ أَهْلِنَا مُشْفِقِينَ ٢٦

26. അവര്‍ പറയും: 'തീര്‍ച്ചയായും നാം മുമ്പ് നമ്മുടെ കുടുംബത്തിലായിരിക്കുമ്പോള്‍ ഭയഭക്തിയുള്ളവരായിരുന്നു.'[1]

فَمَنَّ ٱللَّهُ عَلَيْنَا وَوَقَىٰنَا عَذَابَ ٱلسَّمُومِ ٢٧

27. 'അതിനാല്‍ അല്ലാഹു നമുക്ക് അനുഗ്രഹം നല്‍കുകയും, രോമകൂപങ്ങളില്‍ തുളച്ചു കയറുന്ന നരകാഗ്നിയുടെ ശിക്ഷയില്‍ നിന്ന് അവന്‍ നമ്മെ കാത്തു രക്ഷിക്കുകയും ചെയ്തു.

1 'നാം മുമ്പ് നമ്മുടെ കുടുംബത്തിന്റെ കാര്യത്തില്‍ ഉല്‍കണ്ഠയുള്ളവരായിരുന്നു' എന്നും ചില വ്യാഖ്യാതാക്കള്‍ അര്‍ത്ഥം നല്‍കിയിട്ടുണ്ട്.

إِنَّا كُنَّا مِن قَبْلُ نَدْعُوهُ إِنَّهُ هُوَ الْبَرُّ الرَّحِيمُ ﴿٢٨﴾

28. തീർച്ചയായും നാം മുമ്പേ അവനോട് പ്രാർത്ഥിക്കുന്നവരായിരുന്നു. തീർച്ചയായും അവൻ തന്നെയാകുന്നു ഔദാര്യവാനും കാരുണ്യാനിധിയും.'

فَذَكِّرْ فَمَا أَنتَ بِنِعْمَتِ رَبِّكَ بِكَاهِنٍ وَلَا مَجْنُونٍ ﴿٢٩﴾

29. ആകയാൽ നീ ഉൽബോധനം ചെയ്യുക. നിന്റെ രക്ഷിതാവിന്റെ അനുഗ്രഹത്താൽ നീ ഒരു ജ്യോത്സ്യനോ ഭ്രാന്തനോ അല്ല.

أَمْ يَقُولُونَ شَاعِرٌ نَّتَرَبَّصُ بِهِ رَيْبَ الْمَنُونِ ﴿٣٠﴾

30. അതല്ല, (മുഹമ്മദ്) ഒരു കവിയാണ്, അവന്ന് കാലവിപത്ത് വരുന്നത് ഞങ്ങൾ കാത്തിരിക്കുകയാണ് എന്നാണോ അവർ പറയുന്നത്?

قُلْ تَرَبَّصُوا فَإِنِّي مَعَكُم مِّنَ الْمُتَرَبِّصِينَ ﴿٣١﴾

31. നീ പറഞ്ഞേക്കുക: 'നിങ്ങൾ കാത്തിരുന്നോളൂ. തീർച്ചയായും ഞാനും നിങ്ങളോടൊപ്പം കാത്തിരിക്കുന്നവരുടെ കൂട്ടത്തിലാകുന്നു'.

أَمْ تَأْمُرُهُمْ أَحْلَامُهُم بِهَٰذَا أَمْ هُمْ قَوْمٌ طَاغُونَ ﴿٣٢﴾

32. അതല്ല, അവരുടെ മനസ്സുകൾ അവരോട് ഇപ്രകാരം കൽപിക്കുകയാണോ? അതല്ല, അവർ ധിക്കാരികളായ ഒരു ജനത തന്നെയാണോ?

أَمْ يَقُولُونَ تَقَوَّلَهُ بَل لَّا يُؤْمِنُونَ ﴿٣٣﴾

33. അതല്ല, അദ്ദേഹം (നബി) അത് കെട്ടിച്ചമച്ചു പറഞ്ഞതാണ് എന്ന് അവർ പറയുകയാണോ? അല്ല, അവർ വിശ്വസിക്കുന്നില്ല.

فَلْيَأْتُوا بِحَدِيثٍ مِّثْلِهِ إِن كَانُوا صَادِقِينَ ﴿٣٤﴾

34. എന്നാൽ അവർ സത്യവാന്മാരാണെങ്കിൽ ഇതുപോലുള്ള ഒരു വൃത്താന്തം അവർ കൊണ്ടുവരട്ടെ.

أَمْ خُلِقُوا مِنْ غَيْرِ شَيْءٍ أَمْ هُمُ الْخَالِقُونَ ﴿٣٥﴾

35. അതല്ല, യാതൊരു വസ്തുവിൽ നിന്നുമല്ലാതെ അവർ സൃഷ്ടിക്കപ്പെട്ടിരിക്കുകയാണോ? അതല്ല, അവർ തന്നെയാണോ സ്രഷ്ടാക്കൾ?

أَمْ خَلَقُوا السَّمَاوَاتِ وَالْأَرْضَ بَل لَّا يُوقِنُونَ ﴿٣٦﴾

36. അതല്ല, അവരാണോ ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചിരിക്കുന്നത്? അല്ല, അവർ ദൃഢമായി വിശ്വസിക്കുന്നില്ല.

أَمْ عِندَهُمْ خَزَائِنُ رَبِّكَ أَمْ هُمُ الْمُصَيْطِرُونَ ﴿٣٧﴾

37. അതല്ല, അവരുടെ പക്കലാ

ണോ നിന്‍റെ രക്ഷിതാവിന്‍റെ ഖജനാവുകള്‍! അതല്ല, അവരാണോ അധികാരം നടത്തുന്നവര്‍?

أَمْ لَهُمْ سُلَّمٌ يَسْتَمِعُونَ فِيهِ ۖ فَلْيَأْتِ مُسْتَمِعُهُم بِسُلْطَانٍ مُّبِينٍ ﴿٣٨﴾

38. അതല്ല, അവര്‍ക്ക് (ആകാശത്തു നിന്ന്) വിവരങ്ങള്‍ ശ്രദ്ധിച്ചു കേള്‍ക്കാന്‍ വല്ല കോണിയുമുണ്ടോ? എന്നാല്‍ അവരിലെ ശ്രദ്ധിച്ചു കേള്‍ക്കുന്ന ആള്‍ വ്യക്തമായ വല്ല പ്രമാണവും കൊണ്ടു വരട്ടെ.[1]

أَمْ لَهُ الْبَنَاتُ وَلَكُمُ الْبَنُونَ ﴿٣٩﴾

39. അതല്ല, അവന്നു(അല്ലാഹുവിനു)ള്ളത് പെണ്‍മക്കളും നിങ്ങള്‍ക്കുള്ളത് ആണ്‍മക്കളുമാണോ?

أَمْ تَسْأَلُهُمْ أَجْرًا فَهُم مِّن مَّغْرَمٍ مُّثْقَلُونَ ﴿٤٠﴾

40. അതല്ല, നീ അവരോട് വല്ല പ്രതിഫലവും ചോദിച്ചിട്ട് അവര്‍ കടബാധ്യതയാല്‍ ഭാരം പേറേണ്ടവരായിരിക്കുകയാണോ?

أَمْ عِندَهُمُ الْغَيْبُ فَهُمْ يَكْتُبُونَ ﴿٤١﴾

41. അതല്ല, അവര്‍ക്ക് അദൃശ്യജ്ഞാനം കരഗതമാവുകയും, അവര്‍ അത് രേഖപ്പെടുത്തിവെക്കുകയും ചെയ്യുന്നുണ്ടോ?

أَمْ يُرِيدُونَ كَيْدًا ۖ فَالَّذِينَ كَفَرُوا هُمُ الْمَكِيدُونَ ﴿٤٢﴾

42. അതല്ല, അവര്‍ വല്ല കുതന്ത്രവും നടത്താന്‍ ഉദ്ദേശിക്കുകയാണോ? എന്നാല്‍ സത്യനിഷേധികളാരോ അവര്‍ തന്നെയാണ് കുതന്ത്രത്തില്‍ അകപ്പെടുന്നവര്‍.

أَمْ لَهُمْ إِلَٰهٌ غَيْرُ اللَّهِ ۚ سُبْحَانَ اللَّهِ عَمَّا يُشْرِكُونَ ﴿٤٣﴾

43. അതല്ല, അവര്‍ക്ക് അല്ലാഹുവല്ലാത്ത വല്ല ആരാധ്യനുമുണ്ടോ? അവര്‍ പങ്കു ചേര്‍ക്കുന്നതില്‍ നിന്നെല്ലാം അല്ലാഹു എത്രയോ പരിശുദ്ധനായിരിക്കുന്നു.

وَإِن يَرَوْا كِسْفًا مِّنَ السَّمَاءِ سَاقِطًا يَقُولُوا سَحَابٌ مَّرْكُومٌ ﴿٤٤﴾

44. ആകാശത്തു നിന്ന് ഒരു കഷ്ണം വീഴുന്നതായി അവര്‍ കാണുകയാണെങ്കിലും അവര്‍ പറയും; അത്

---

1 ഉപരിലോകത്ത് നിന്ന് കേട്ടറിഞ്ഞ വല്ല അറിവിന്‍റെയും അടിസ്ഥാനത്തിലാണ് ആ സത്യനിഷേധികള്‍ സംസാരിക്കുന്നതെന്നാണ് വാദമെങ്കില്‍ അങ്ങനെ കേട്ട വ്യക്തി അതിനുള്ള തെളിവ് കൊണ്ടുവരേണ്ടതാണ് എന്നര്‍ഥം.

അടുക്കടുക്കായ മേഘമാണെന്ന്.[1]

فَذَرْهُمْ حَتَّىٰ يُلَٰقُوا۟ يَوْمَهُمُ ٱلَّذِى فِيهِ يُصْعَقُونَ ﴿٤٥﴾

45. അതിനാല്‍ അവര്‍ ബോധരഹിതരായി വീഴ്ത്തപ്പെടുന്ന അവരുടെ ആ ദിവസം അവര്‍ കണ്ടുമുട്ടുന്നതുവരെ നീ അവരെ വിട്ടേക്കുക.

يَوْمَ لَا يُغْنِى عَنْهُمْ كَيْدُهُمْ شَيْـًٔا وَلَا هُمْ يُنصَرُونَ ﴿٤٦﴾

46. അവരുടെ കുതന്ത്രം അവര്‍ക്ക് ഒട്ടും പ്രയോജനം ചെയ്യാത്ത, അവര്‍ക്ക് സഹായം ലഭിക്കാത്ത ഒരു ദിവസം.

وَإِنَّ لِلَّذِينَ ظَلَمُوا۟ عَذَابًا دُونَ ذَٰلِكَ وَلَٰكِنَّ أَكْثَرَهُمْ لَا يَعْلَمُونَ ﴿٤٧﴾

47. തീര്‍ച്ചയായും അക്രമം പ്രവര്‍ത്തിച്ചവര്‍ക്ക് അതിനു പുറമെയും ശിക്ഷയുണ്ട്. പക്ഷെ അവരില്‍ അധികപേരും മനസ്സിലാക്കുന്നില്ല.

وَٱصْبِرْ لِحُكْمِ رَبِّكَ فَإِنَّكَ بِأَعْيُنِنَا ۖ وَسَبِّحْ بِحَمْدِ رَبِّكَ حِينَ تَقُومُ ﴿٤٨﴾

48. നിന്‍റെ രക്ഷിതാവിന്‍റെ തീരുമാനത്തിന് നീ ക്ഷമാപൂര്‍വ്വം കാത്തിരിക്കുക.[2] തീര്‍ച്ചയായും നീ നമ്മുടെ ദൃഷ്ടിയിലാകുന്നു. നീ എഴുന്നേല്‍ക്കുന്ന സമയത്ത് നിന്‍റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം അവന്‍റെ പരിശുദ്ധിയെ നീ പ്രകീര്‍ത്തിക്കുകയും ചെയ്യുക.

وَمِنَ ٱلَّيْلِ فَسَبِّحْهُ وَإِدْبَٰرَ ٱلنُّجُومِ ﴿٤٩﴾

49. രാത്രിയില്‍ കുറച്ചു സമയവും നക്ഷത്രങ്ങള്‍ പിന്‍വാങ്ങുമ്പോഴും നീ അവന്‍റെ പരിശുദ്ധിയെ പ്രകീര്‍ത്തിക്കുക.

---

1 സ്പഷ്ടമായ ദൈവിക ദൃഷ്ടാന്തം കണ്ടാലേ വിശ്വസിക്കൂ എന്ന് ശഠിക്കുന്നവര്‍ ഒരിക്കലും വിശ്വസിക്കുകയില്ലെന്നും, ഏത് ദൈവിക ദൃഷ്ടാന്തത്തെയും കേവലം ഒരു പ്രകൃതി പ്രതിഭാസമായി വ്യാഖ്യാനിക്കുകയാണ് അവര്‍ ചെയ്യുകയെന്നും ഈ വചനം നമുക്ക് മനസ്സിലാക്കിത്തരുന്നു.

2 'നിന്‍റെ രക്ഷിതാവിന്‍റെ തീരുമാനം നീ ക്ഷമാപൂര്‍വ്വം സ്വീകരിക്കുക' എന്നും അര്‍ത്ഥം നല്‍കപ്പെട്ടിട്ടുണ്ട്.

**അന്നജ്മ്**
(നക്ഷത്രം)




## അദ്ധ്യായം - 53

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

1. നക്ഷത്രം അസ്തമിക്കുമ്പോൾ അതിനെ തന്നെയാണ, സത്യം.

وَٱلنَّجۡمِ إِذَا هَوَىٰ ١

2. നിങ്ങളുടെ കൂട്ടുകാരൻ[1] വഴി തെറ്റിയിട്ടില്ല. ദുർമാർഗ്ഗിയായിട്ടുമില്ല.

مَا ضَلَّ صَاحِبُكُمۡ وَمَا غَوَىٰ ٢

3. അദ്ദേഹം തന്നിഷ്ടപ്രകാരം സംസാരിക്കുന്നുമില്ല.

وَمَا يَنطِقُ عَنِ ٱلۡهَوَىٰٓ ٣

4. അത് അദ്ദേഹത്തിന് ദിവ്യസന്ദേശമായി നൽകപ്പെടുന്ന ഒരു ഉൽബോധനം മാത്രമാകുന്നു.

إِنۡ هُوَ إِلَّا وَحۡيٞ يُوحَىٰ ٤

5. ശക്തിമത്തായ കഴിവുകളുള്ളവനാണ് (ജിബ്‌രീൽ എന്ന മലക്കാണ്) അദ്ദേഹത്തെ പഠിപ്പിച്ചിട്ടുള്ളത്.

عَلَّمَهُۥ شَدِيدُ ٱلۡقُوَىٰ ٥

6. കരുത്തുള്ള ഒരു വ്യക്തി.[2] അങ്ങനെ അദ്ദേഹം (സാക്ഷാൽ രൂപത്തിൽ) നിലകൊണ്ടു.

ذُو مِرَّةٖ فَٱسۡتَوَىٰ ٦

7. അദ്ദേഹമാകട്ടെ അത്യുന്നതമായ മണ്ഡലത്തിലായിരുന്നു.[3]

وَهُوَ بِٱلۡأُفُقِ ٱلۡأَعۡلَىٰ ٧

8. പിന്നെ അദ്ദേഹം അടുത്തുവന്നു. അങ്ങനെ കൂടുതൽ അടുത്തു.

ثُمَّ دَنَا فَتَدَلَّىٰ ٨

---

1 നാൽപത് വർഷക്കാലം ഖുറൈശികൾക്കിടയിൽ അവരുടെ ഉത്തമസുഹൃത്തായി ജീവിച്ച മുഹമ്മദ് നബി(ﷺ)യെയാണ് 'നിങ്ങളുടെ കൂട്ടുകാരൻ' എന്ന് ഇവിടെ വിശേഷിപ്പിച്ചത്.

2 'ദൂമിർറഃ' എന്ന വാക്കിന് ആകാര സൗഷ്ഠവമുള്ളവൻ എന്നും, ബുദ്ധിശക്തിയുള്ളവൻ എന്നും അർത്ഥം നൽകപ്പെട്ടിട്ടുണ്ട്.

3 'ജിബ്‌രീൽ(عليه السلام)എന്ന മലക്ക് സാക്ഷാൽ രൂപത്തിൽ ദിവ്യ സന്ദേശവുമായി നബി(ﷺ)യുടെ സമീപത്തെത്തിയ ഒരു സന്ദർഭമാണ് ഈ വചനങ്ങളിലൂടെ സൂചിപ്പിക്കപ്പെടുന്നതെന്നാണ് പ്രമുഖ വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുള്ളത്.

فَكَانَ قَابَ قَوْسَيْنِ أَوْ أَدْنَىٰ ٩

9. അങ്ങനെ അദ്ദേഹം രണ്ടു വില്ലുകളുടെ അകലത്തിലോ[1] അതിനെക്കാൾ അടുത്തോ ആയിരുന്നു.

فَأَوْحَىٰٓ إِلَىٰ عَبْدِهِۦ مَآ أَوْحَىٰ ١٠

10. അപ്പോൾ അവൻ (അല്ലാഹു) തൻെറ ദാസന്ന് അവൻ ബോധനം നൽകിയതെല്ലാം ബോധനം നൽകി.

مَا كَذَبَ ٱلْفُؤَادُ مَا رَأَىٰٓ ١١

11. അദ്ദേഹം കണ്ട ആ കാഴ്ച (അദ്ദേഹത്തിൻെറ) ഹൃദയം നിഷേധിച്ചിട്ടില്ല.

أَفَتُمَٰرُونَهُۥ عَلَىٰ مَا يَرَىٰ ١٢

12. എന്നിരിക്കെ അദ്ദേഹം (നേരിൽ) കാണുന്നതിൻെറ പേരിൽ നിങ്ങൾ അദ്ദേഹത്തോട് തർക്കിക്കുകയാണോ?

وَلَقَدْ رَءَاهُ نَزْلَةً أُخْرَىٰ ١٣

13. മറ്റൊരു ഇറക്കത്തിലും[2] അദ്ദേഹം ആ മലക്കിനെ കണ്ടിട്ടുണ്ട്.

عِندَ سِدْرَةِ ٱلْمُنتَهَىٰ ١٤

14. അറ്റത്തെ ഇലന്തമരത്തിനടുത്ത് വെച്ച്.[3]

عِندَهَا جَنَّةُ ٱلْمَأْوَىٰٓ ١٥

15. അതിനടുത്താകുന്നു താമസിക്കാനുള്ള സ്വർഗ്ഗം.

إِذْ يَغْشَى ٱلسِّدْرَةَ مَا يَغْشَىٰ ١٦

16. ആ ഇലന്തമരത്തെ ആവരണം ചെയ്യുന്നതൊക്കെ അതിനെ ആവരണം ചെയ്തിരുന്നപ്പോൾ.

مَا زَاغَ ٱلْبَصَرُ وَمَا طَغَىٰ ١٧

17. (നബിയുടെ) ദൃഷ്ടി തെറ്റിപ്പോയിട്ടില്ല. അതിക്രമിച്ചു പോയിട്ടുമില്ല.[4]

---

1 അഭിമുഖ സംഭാഷണം നടത്തുന്ന രണ്ടു വ്യക്തികൾ തമ്മിലുള്ള സാമീപ്യത്തെ സൂചിപ്പിക്കുന്ന ഒരു ഉപമയത്രെ 'രണ്ടുവില്ലുകളുടെ അകലം'.

2 മറ്റൊരു പ്രാവശ്യം ജ്ബ്‌രീൽ(عليه السلام) ഉപരിലോകത്ത് നിന്ന് ഇറങ്ങിയപ്പോൾ എന്നർത്ഥം.

3 'സിദ്റഃ' എന്ന വാക്കിന് ഇലന്തമരം എന്നും 'മുൻതഹാ' എന്ന വാക്കിന് അറ്റം അല്ലെങ്കിൽ അതിർത്തി എന്നുമാണ് അർത്ഥം. 'സിദ്റത്തുൽ മുൻതഹാ' എന്നത് ഉപരിലോകത്തുള്ള അത്യൽഭുതകരമായ ഒരു വൃക്ഷമാണെന്നാണ് ഖുർആൻ വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുള്ളത്.

4 ആകാശാരോഹണ സമയത്ത് റസൂൽ(ﷺ) കണ്ട ദൃശ്യങ്ങളെപ്പറ്റിയാണ് 13 മുതൽ 18 കൂടിയുള്ള വചനങ്ങളിൽ പരാമർശിച്ചിട്ടുള്ളതെന്നാണ് പ്രമുഖ വ്യാഖ്യാതാക്കളുടെ- അഭിപ്രായം. മിഅ്റാജിനെ സംബന്ധിച്ച ഹദീസുകൾ അതിന് പിൻബലം നൽകുന്നു. അല്ലാഹു കാണിച്ചു കൊടുത്ത കാര്യങ്ങൾ കണ്ടുമനസ്സിലാക്കുന്നതിൽ നബി(ﷺ)

لَقَدْ رَأَىٰ مِنْ آيَاتِ رَبِّهِ الْكُبْرَىٰ ﴿١٨﴾

18. തീർച്ചയായും തൻെറ രക്ഷിതാവിൻെറ അതിമഹത്തായ ദൃഷ്ടാന്തങ്ങളിൽ ചിലത് അദ്ദേഹം കാണുകയുണ്ടായി.

أَفَرَأَيْتُمُ اللَّاتَ وَالْعُزَّىٰ ﴿١٩﴾

19. 'ലാത്ത'യെയും 'ഉസ്സ'യെയും പറ്റി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ?

وَمَنَاةَ الثَّالِثَةَ الْأُخْرَىٰ ﴿٢٠﴾

20. വേറെ മൂന്നാമതായുള്ള 'മനാത്ത'യെപ്പറ്റിയും.[1]

أَلَكُمُ الذَّكَرُ وَلَهُ الْأُنثَىٰ ﴿٢١﴾

21. (സന്താനമായി) നിങ്ങൾക്ക് ആണും അല്ലാഹുവിന് പെണ്ണുമാണെന്നോ?

تِلْكَ إِذًا قِسْمَةٌ ضِيزَىٰ ﴿٢٢﴾

22. എങ്കിൽ അത് നീതിയില്ലാത്ത ഒരു ഓഹരിവെക്കൽ തന്നെ.[2]

إِنْ هِيَ إِلَّا أَسْمَاءٌ سَمَّيْتُمُوهَا أَنتُمْ وَآبَاؤُكُم مَّا أَنزَلَ اللَّهُ بِهَا مِن سُلْطَانٍ ۚ إِن يَتَّبِعُونَ إِلَّا الظَّنَّ وَمَا تَهْوَى الْأَنفُسُ ۖ وَلَقَدْ جَاءَهُم مِّن رَّبِّهِمُ الْهُدَىٰ ﴿٢٣﴾

23. നിങ്ങളും നിങ്ങളുടെ പിതാക്കളും നാമകരണം ചെയ്ത ചില പേരുകളല്ലാതെ മറ്റൊന്നുമല്ല അവ (ദേവതകൾ.) അവയെപ്പറ്റി അല്ലാഹു യാതൊരു പ്രമാണവും ഇറക്കിതന്നിട്ടില്ല. ഊഹത്തെയും മനസ്സുകൾ ഇച്ഛിക്കുന്നതിനെയും മാത്രമാണ് അവർ പിന്തുടരുന്നത്. അവർക്ക് തങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് സന്മാർഗം വന്നിട്ടു

---

ക്ക് തെറ്റു പറ്റുകയോ, വിലക്കപ്പെട്ട കാര്യങ്ങളിലേക്ക് അദ്ദേഹത്തിൻെറ ദൃഷ്ടി അതിക്രമിച്ചു പോകുകയോ ഉണ്ടായിട്ടില്ലെന്നത്രെ 17ാം വചനത്തിൻെറ വിവക്ഷ.

1 അറബികൾ ആരാധിച്ചിരുന്ന മൂന്നു ദൈവങ്ങളാണ് ലാത്തയും ഉസ്സയും മനാത്തും. തീർത്ഥാടകർക്ക് പായസം നൽകിക്കൊണ്ടിരുന്ന ഒരാളായിരുന്നു ലാത്ത. അയാളുടെ മരണശേഷം അയാളുടെ പേരിൽ വിഗ്രഹം നിർമ്മിച്ച് ആരാധന തുടങ്ങുകയാണുണ്ടായത്. ഒരു 'പുണ്യവൃക്ഷ'മായിരുന്നു ഉസ്സ. ഹുദൈൽ ഗോത്രക്കാർ പൂജിച്ചിരുന്ന ഒരു പാറക്കല്ലാണ് മനാത്ത്. ഇത്തരം ആരാധനയ്ക്ക് എന്തെങ്കിലും അടിസ്ഥാനമുണ്ടോ എന്ന് അവർ ചിന്തിച്ചു നോക്കാറുണ്ടായിരുന്നില്ല. അന്ധമായ അനുകരണം മാത്രമായിരുന്നു അവരുടെ സമ്പ്രദായം.

2 തങ്ങളുടെ ദേവതകളെ അല്ലാഹുവിൻെറ പുത്രിമാരായിട്ടാണ് അറേബ്യൻ ബഹുദൈവാരാധകർ ചിത്രീകരിച്ചിരുന്നത്. എന്നാൽ തങ്ങൾക്ക് പെൺകുഞ്ഞ് ജനിച്ചാൽ അത് അപമാനമായി കരുതുകയും, ജീവനോടെ കുഴിച്ചു മൂടുകയും ചെയ്യുന്നവരായിരുന്നു അവരിൽ പലരും.

ണ്ടതാനും.

أَمْ لِلْإِنسَٰنِ مَا تَمَنَّىٰ ﴿٢٤﴾

24. അതല്ല, മനുഷ്യന് അവന്‍ മോഹിച്ചതാണോ ലഭിക്കുന്നത്?

فَلِلَّهِ ٱلْءَاخِرَةُ وَٱلْأُولَىٰ ﴿٢٥﴾

25. എന്നാല്‍ അല്ലാഹുവിന്നാകുന്നു പരലോകവും ഇഹലോകവും.[1]

۞ وَكَم مِّن مَّلَكٍ فِى ٱلسَّمَٰوَٰتِ لَا تُغْنِى شَفَٰعَتُهُمْ شَيْـًٔا إِلَّا مِنۢ بَعْدِ أَن يَأْذَنَ ٱللَّهُ لِمَن يَشَآءُ وَيَرْضَىٰٓ ﴿٢٦﴾

26. ആകാശങ്ങളില്‍ എത്ര മലക്കുകളാണുള്ളത്! അവരുടെ ശുപാര്‍ശ യാതൊരു പ്രയോജനവും ചെയ്യുകയില്ല. അല്ലാഹു അവന്‍ ഉദ്ദേശിക്കുകയും തൃപ്തിപ്പെടുകയും ചെയ്യുന്നവര്‍ക്ക് (ശുപാര്‍ശയ്ക്ക്) അനുവാദം നല്‍കിയതിന്‍റെ ശേഷമല്ലാതെ.

إِنَّ ٱلَّذِينَ لَا يُؤْمِنُونَ بِٱلْءَاخِرَةِ لَيُسَمُّونَ ٱلْمَلَٰٓئِكَةَ تَسْمِيَةَ ٱلْأُنثَىٰ ﴿٢٧﴾

27. തീര്‍ച്ചയായും പരലോകത്തില്‍ വിശ്വസിക്കാത്തവര്‍ മലക്കുകള്‍ക്ക് പേരിടുന്നത് സ്ത്രീ നാമങ്ങളാകുന്നു.[2]

وَمَا لَهُم بِهِۦ مِنْ عِلْمٍ ۖ إِن يَتَّبِعُونَ إِلَّا ٱلظَّنَّ ۖ وَإِنَّ ٱلظَّنَّ لَا يُغْنِى مِنَ ٱلْحَقِّ شَيْـًٔا ﴿٢٨﴾

28. അവര്‍ക്ക് അതിനെപ്പറ്റി യാതൊരു അറിവുമില്ല. അവര്‍ ഊഹത്തെ മാത്രമാകുന്നു പിന്തുടരുന്നത്. തീര്‍ച്ചയായും ഊഹം സത്യത്തെ സംബന്ധിച്ചിടത്തോളം ഒട്ടും പ്രയോജനം ചെയ്യുകയില്ല.

فَأَعْرِضْ عَن مَّن تَوَلَّىٰ عَن ذِكْرِنَا وَلَمْ يُرِدْ إِلَّا ٱلْحَيَوٰةَ ٱلدُّنْيَا ﴿٢٩﴾

29. ആകയാല്‍ നമ്മുടെ സ്മരണ വിട്ടു തിരിഞ്ഞു കളയുകയും ഐഹിക ജീവിതം മാത്രം ലക്ഷ്യമാക്കുകയും ചെയ്തവരില്‍ നിന്ന് നീ തിരിഞ്ഞു കളയുക.

ذَٰلِكَ مَبْلَغُهُم مِّنَ ٱلْعِلْمِ ۚ إِنَّ رَبَّكَ هُوَ أَعْلَمُ بِمَن ضَلَّ عَن سَبِيلِهِۦ وَهُوَ أَعْلَمُ بِمَنِ ٱهْتَدَىٰ ﴿٣٠﴾

30. അറിവില്‍ നിന്ന് അവര്‍ ആകെ എത്തിയിട്ടുള്ളത് അത്രത്തോളമാകുന്നു. തീര്‍ച്ചയായും നിന്‍റെ രക്ഷിതാവാകുന്നു അവന്‍റെ മാര്‍ഗത്തില്‍ നിന്ന്

---

1 ഇഹലോകത്ത് ആഗ്രഹസഫലീകരണവും, പരലോകത്ത് ശുപാര്‍ശയും കാംക്ഷിച്ചുകൊണ്ടാണ് ബഹുദൈവാരാധകര്‍ അല്ലാഹുവിന് പുറമെയുള്ള ദൈവങ്ങളെ തേടിപ്പോകുന്നത്. അതൊരു മിഥ്യാഭ്രമമാണെന്നും, ഇഹപരസൗഭാഗ്യങ്ങള്‍ നല്‍കാന്‍ കഴിവുള്ളവന്‍ അല്ലാഹു മാത്രമാണെന്നും ഈ വചനം വ്യക്തമാക്കുന്നു.

2 മലക്കുകളെയും അല്ലാഹുവിന്‍റെ പെണ്‍മക്കളായിട്ടാണ് അറേബ്യന്‍ മുശ്‌രിക്കുകള്‍ ചിത്രീകരിച്ചിരുന്നത്.

തെറ്റിപ്പോയവരെപ്പറ്റി കൂടുതൽ അറിവുള്ളവൻ. സന്മാർഗം പ്രാപിച്ചവരെപ്പറ്റി കൂടുതൽ അറിവുള്ളവനും അവൻ തന്നെയാകുന്നു.

وَلِلَّهِ مَا فِي ٱلسَّمَٰوَٰتِ وَمَا فِي ٱلْأَرْضِ لِيَجْزِيَ ٱلَّذِينَ أَسَٰٓـُٔواْ بِمَا عَمِلُواْ وَيَجْزِيَ ٱلَّذِينَ أَحْسَنُواْ بِٱلْحُسْنَى ﴿٣١﴾

31. അല്ലാഹുവിന്നുള്ളതാകുന്നു ആകാശങ്ങളിലുള്ളതും ഭൂമിയിലുള്ളതും. തിന്മ പ്രവർത്തിച്ചവർക്ക് അവർ ചെയ്തതനുസരിച്ച് പ്രതിഫലം നൽകുവാൻ വേണ്ടിയത്രെ അത്. നന്മ പ്രവർത്തിച്ചവർക്ക് ഏറ്റവും നല്ല പ്രതിഫലം നൽകുവാൻ വേണ്ടിയും.

ٱلَّذِينَ يَجْتَنِبُونَ كَبَٰٓئِرَ ٱلْإِثْمِ وَٱلْفَوَٰحِشَ إِلَّا ٱللَّمَمَ إِنَّ رَبَّكَ وَٰسِعُ ٱلْمَغْفِرَةِ هُوَ أَعْلَمُ بِكُمْ إِذْ أَنشَأَكُم مِّنَ ٱلْأَرْضِ وَإِذْ أَنتُمْ أَجِنَّةٌ فِي بُطُونِ أُمَّهَٰتِكُمْ فَلَا تُزَكُّوٓاْ أَنفُسَكُمْ هُوَ أَعْلَمُ بِمَنِ ٱتَّقَىٰٓ ﴿٣٢﴾

32. അതായത് വലിയ പാപങ്ങളിൽ നിന്നും, നിസ്സാരമായതൊഴിച്ചുള്ള നീചവൃത്തികളിൽ നിന്നും വിട്ടകന്നു നിൽക്കുന്നവർക്ക്. തീർച്ചയായും നിന്റെ രക്ഷിതാവ് വിശാലമായി പാപമോചനം നൽകുന്നവനാകുന്നു. നിങ്ങളെ ഭൂമിയിൽ നിന്ന് സൃഷ്ടിച്ചുണ്ടാക്കിയ[1] സന്ദർഭത്തിലും, നിങ്ങൾ നിങ്ങളുടെ ഉമ്മമാരുടെ വയറുകളിൽ ഗർഭസ്ഥ ശിശുക്കളായിരിക്കുന്ന സന്ദർഭത്തിലും അവനാകുന്നു നിങ്ങളെപ്പറ്റി ഏറ്റവും കൂടുതൽ അറിവുള്ളവൻ.[2] അതിനാൽ നിങ്ങൾ ആത്മപ്രശംസ നടത്താതിരിക്കുക. അവനാകുന്നു സൂക്ഷ്മത പാലിച്ചവരെപ്പറ്റി നന്നായി അറിയുന്നവൻ.

أَفَرَءَيْتَ ٱلَّذِي تَوَلَّىٰ ﴿٣٣﴾

33. എന്നാൽ പിൻമാറിക്കളഞ്ഞ ഒരുത്തനെ നീ കണ്ടുവോ?

وَأَعْطَىٰ قَلِيلًا وَأَكْدَىٰٓ ﴿٣٤﴾

34. അൽപമൊക്കെ അവൻ (ദാനം)

---

1 ഭൂമിയിലെ ധാതുലവണങ്ങളാണ് സർവ്വശക്തനായ സ്രഷ്ടാവിന്റെ ഹിതപ്രകാരം ബുദ്ധിജീവിയായ മനുഷ്യൻ എന്ന മഹാവിസ്മയമായി, മനുഷ്യന്റെ അതിസൂക്ഷ്മമായ കോടാനുകോടി കോശങ്ങളായി രൂപപ്പെടുന്നത്.

2 ഒരു ബീജവും ഒരു അണ്ഡവും ചേർന്ന് ഗർഭാശയത്തിൽ വെച്ച് ലക്ഷണമൊത്ത ഒരു മനുഷ്യക്കുഞ്ഞായി മാറുന്ന പ്രക്രിയയിൽ സോദ്ദേശ്യമായ ഒരു പങ്കും ആരും വഹിക്കുന്നില്ല; അല്ലാഹുവല്ലാതെ. അവന്റെ പൂർണ്ണമായ അറിവും കഴിവും കൊണ്ട് മാത്രമാണ് ഭ്രൂണത്തിന്റെ വ്യവസ്ഥാപിതമായ വളർച്ച നടക്കുന്നത്.

നൽകുകയും എന്നിട്ട് അത് നിർത്തിക്കളയുകയും ചെയ്തു.[1]

أَعِندَهُۥ عِلْمُ ٱلْغَيْبِ فَهُوَ يَرَىٰٓ ﴿٣٥﴾

35. അവൻെറ അടുക്കൽ അദൃശ്യജ്ഞാനമുണ്ടായിട്ട് അതു മുഖേന അവൻ കണ്ടറിഞ്ഞു കൊണ്ടിരിക്കുകയാണോ?

أَمْ لَمْ يُنَبَّأْ بِمَا فِى صُحُفِ مُوسَىٰ ﴿٣٦﴾ وَإِبْرَٰهِيمَ ٱلَّذِى وَفَّىٰٓ ﴿٣٧﴾

36,37. അതല്ല, മൂസായുടെയും (കടമകൾ) നിറവേറ്റിയ ഇബ്രാഹീമിൻെറയും പത്രികകളിൽ[2] ഉള്ളതിനെപറ്റി അവന് വിവരം അറിയിക്കപ്പെട്ടിട്ടില്ലേ?

أَلَّا تَزِرُ وَازِرَةٌ وِزْرَ أُخْرَىٰ ﴿٣٨﴾

38. അതായത് പാപഭാരം വഹിക്കുന്ന ഒരാളും മറ്റൊരാളുടെ പാപഭാരം വഹിക്കുകയില്ലെന്നും,

وَأَن لَّيْسَ لِلْإِنسَٰنِ إِلَّا مَا سَعَىٰ ﴿٣٩﴾

39. മനുഷ്യന്ന് താൻ പ്രയത്നിച്ചതല്ലാതെ മറ്റൊന്നുമില്ല[3] എന്നും,

وَأَنَّ سَعْيَهُۥ سَوْفَ يُرَىٰ ﴿٤٠﴾

40. അവൻെറ പ്രയത്നഫലം വഴിയെ കാണിച്ചുകൊടുക്കപ്പെടും എന്നുമുള്ള കാര്യം.

ثُمَّ يُجْزَىٰهُ ٱلْجَزَآءَ ٱلْأَوْفَىٰ ﴿٤١﴾

41. പിന്നീട് അതിന് അവന്ന് ഏറ്റവും പൂർണ്ണമായ പ്രതിഫലം നൽകപ്പെടുന്നതാണെന്നും,

وَأَنَّ إِلَىٰ رَبِّكَ ٱلْمُنتَهَىٰ ﴿٤٢﴾

42. നിൻെറ രക്ഷിതാവിങ്കലേക്കാണ് എല്ലാം ചെന്ന് അവസാനിക്കുന്നതെന്നും,

وَأَنَّهُۥ هُوَ أَضْحَكَ وَأَبْكَىٰ ﴿٤٣﴾

43. അവൻ തന്നെയാണ് ചിരിപ്പിക്കുകയും കരയിപ്പിക്കുകയും ചെയ്തതെന്നും,

وَأَنَّهُۥ هُوَ أَمَاتَ وَأَحْيَا ﴿٤٤﴾

44. അവൻ തന്നെയാണ് മരിപ്പിക്കു

---

1 സ്വന്തം മനഃസാക്ഷിയനുസരിച്ച് സത്യദീൻ സ്വീകരിക്കുകയും, പിന്നീട് പ്രകോപനങ്ങൾക്കോ പ്രലോഭനങ്ങൾക്കോ വഴങ്ങി വിശ്വാസവും സൽകർമ്മങ്ങളും പരിത്യജിക്കുകയും ചെയ്തവരുടെ കാര്യത്തിലാണ് ഈ വചനം അവതരിച്ചത്.

2 മൂസാ നബി(ﷺ)ക്കും ഇബ്രാഹീം നബി(ﷺ)ക്കും നൽകപ്പെട്ട വേദങ്ങൾ.

3 ഏതൊരാൾക്കും മോക്ഷം ലഭിക്കണമെങ്കിൽ സ്വന്തം സൽകർമ്മങ്ങളല്ലാതൊന്നും അതിന് ഉപകരിക്കുകയില്ലെന്ന് ഈ വചനം വ്യക്തമാക്കുന്നു.

കയും ജീവിപ്പിക്കുകയും ചെയ്തതെന്നും,

وَأَنَّهُۥ خَلَقَ ٱلزَّوْجَيْنِ ٱلذَّكَرَ وَٱلْأُنثَىٰ ﴿٤٥﴾
مِن نُّطْفَةٍ إِذَا تُمْنَىٰ ﴿٤٦﴾

45,46. ഒരു ബീജം (ഗർഭാശയത്തിൽ) സ്രവിക്കപ്പെടുമ്പോൾ അതിൽ നിന്ന് ആൺ പെൺ എന്നീ രണ്ട് ഇണകളെ അവനാണ് സൃഷ്ടിച്ചതെന്നുമുള്ള കാര്യങ്ങൾ.

وَأَنَّ عَلَيْهِ ٱلنَّشْأَةَ ٱلْأُخْرَىٰ ﴿٤٧﴾

47. രണ്ടാമത് ജീവിപ്പിക്കുക എന്നത് അവന്റെ ചുമതലയിലാണെന്നും,

وَأَنَّهُۥ هُوَ أَغْنَىٰ وَأَقْنَىٰ ﴿٤٨﴾

48. ഐശ്വര്യം നൽകുകയും സംതൃപ്തി വരുത്തുകയും ചെയ്തത് അവൻ തന്നെയാണ് എന്നും.

وَأَنَّهُۥ هُوَ رَبُّ ٱلشِّعْرَىٰ ﴿٤٩﴾

49. അവൻ തന്നെയാണ് 'ശിഅ്റാ' നക്ഷത്രത്തിന്റെ രക്ഷിതാവ്[1] എന്നുമുള്ള കാര്യങ്ങൾ.

وَأَنَّهُۥٓ أَهْلَكَ عَادًا ٱلْأُولَىٰ ﴿٥٠﴾
وَثَمُودَا۟ فَمَآ أَبْقَىٰ ﴿٥١﴾

50,51. ആദിമജനതയായ 'ആദി'നെയും 'ഥമൂദി'നെയും നശിപ്പിക്കുകയും, (ഒരാളെയും) അവശേഷിപ്പിക്കാതിരിക്കുകയും ചെയ്തത് അവനാണ് എന്നുമുള്ള കാര്യം.

وَقَوْمَ نُوحٍ مِّن قَبْلُ ۖ إِنَّهُمْ كَانُوا۟ هُمْ أَظْلَمَ وَأَطْغَىٰ ﴿٥٢﴾

52. അതിനുമുമ്പ് നൂഹിന്റെ ജനതയെയും (അവൻ നശിപ്പിച്ചു.) തീർച്ചയായും അവർ കൂടുതൽ അക്രമവും കൂടുതൽ ധിക്കാരവും കാണിച്ചവരായിരുന്നു.

وَٱلْمُؤْتَفِكَةَ أَهْوَىٰ ﴿٥٣﴾

53. കീഴ്മേൽ മറിഞ്ഞ രാജ്യത്തെയും[2] അവൻ തകർത്തു കളഞ്ഞു.

فَغَشَّىٰهَا مَا غَشَّىٰ ﴿٥٤﴾

54. അങ്ങനെ ആ രാജ്യത്തെ അവൻ ഭയങ്കരമായ ഒരു (ശിക്ഷയുടെ) ആവരണം കൊണ്ട് പൊതിഞ്ഞു.

---

1 ശിഅ്റാ അഥവാ ത്രിശങ്കുനക്ഷത്രം (Sirius) അറേബ്യയിലെ ചില ബഹുദൈവാരാധകരുടെ ഒരു ആരാധ്യവസ്തുവായിരുന്നു.

2 ലൂത്ത് നബി(ﷺ)യുടെ ജനത താമസിച്ചിരുന്ന സൊദോം, ഗൊമോറ പ്രദേശങ്ങളത്രെ ഉദ്ദേശ്യം.

فَبِأَيِّ ءَالَآءِ رَبِّكَ تَتَمَارَىٰ ٥٥

55. അപ്പോൾ നിൻെറ രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതൊന്നിനെ പ്പറ്റിയാണ് നീ തർക്കിക്കുന്നത്?

هَٰذَا نَذِيرٌ مِّنَ ٱلنُّذُرِ ٱلْأُولَىٰٓ ٥٦

56. ഇദ്ദേഹം (മുഹമ്മദ് നബി) പൂർവ്വികരായ താക്കീതുകാരുടെ കൂട്ടത്തിൽപ്പെട്ട ഒരു താക്കീതുകാരനാകുന്നു.

أَزِفَتِ ٱلْـَٔازِفَةُ ٥٧

57. സമീപസ്ഥമായ ആ സംഭവം[1] ആസന്നമായിരിക്കുന്നു.

لَيْسَ لَهَا مِن دُونِ ٱللَّهِ كَاشِفَةٌ ٥٨

58. അല്ലാഹുവിനു പുറമെ അതിനെ തട്ടിനീക്കാൻ ആരുമില്ല.[2]

أَفَمِنْ هَٰذَا ٱلْحَدِيثِ تَعْجَبُونَ ٥٩

59. അപ്പോൾ ഈ വാർത്തയെപ്പറ്റി നിങ്ങൾ അൽഭുതപ്പെടുകയും,

وَتَضْحَكُونَ وَلَا تَبْكُونَ ٦٠

60. നിങ്ങൾ ചിരിച്ചുകൊണ്ടിരിക്കുകയും നിങ്ങൾ കരയാതിരിക്കുകയും,

وَأَنتُمْ سَٰمِدُونَ ٦١

61. നിങ്ങൾ അശ്രദ്ധയിൽ കഴിയുകയുമാണോ?

فَٱسْجُدُوا۟ لِلَّهِ وَٱعْبُدُوا۟ ۩ ٦٢

62. അതിനാൽ നിങ്ങൾ അല്ലാഹുവിന് പ്രണാമം ചെയ്യുകയും (അവനെ) ആരാധിക്കുകയും ചെയ്യുവിൻ.

---

1 ലോകാന്ത്യം അല്ലെങ്കിൽ അന്തിമമായ ന്യായവിധി.

2 അല്ലാഹുവിനു പുറമെ ആർക്കും അതിനെ അനാവരണം ചെയ്യാനാവില്ല എന്നും അർത്ഥമാകാം.

## അൽഖമർ
(ചന്ദ്രൻ)




### അദ്ധ്യായം - 54

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

1. ആ (അന്ത്യ) സമയം അടുത്തു. ചന്ദ്രൻ പിളരുകയും ചെയ്തു.[1]

اقْتَرَبَتِ السَّاعَةُ وَانشَقَّ الْقَمَرُ ١

2. ഏതൊരു ദൃഷ്ടാന്തം അവർ കാണുകയാണെങ്കിലും അവർ പിന്തിരിഞ്ഞു കളയുകയും, ഇത് നിലനിന്നു വരുന്ന ജാലവിദ്യയാകുന്നു എന്ന് അവർ പറയുകയും ചെയ്യും.

وَإِن يَرَوْا آيَةً يُعْرِضُوا وَيَقُولُوا سِحْرٌ مُّسْتَمِرٌّ ٢

3. അവർ നിഷേധിച്ചുതള്ളുകയും, തങ്ങളുടെ തന്നിഷ്ടങ്ങളെ പിൻപറ്റുകയും ചെയ്തിരിക്കുന്നു. ഏതൊരു കാര്യവും ഒരു നിശ്ചിത സ്ഥാനം പ്രാപിക്കുന്നതാകുന്നു.

وَكَذَّبُوا وَاتَّبَعُوا أَهْوَاءَهُمْ ۚ وَكُلُّ أَمْرٍ مُّسْتَقِرٌّ ٣

4. (ദൈവനിഷേധത്തിൽ നിന്ന്) അവർ ഒഴിഞ്ഞു നിൽക്കാൻ പര്യാപ്തമായ കാര്യങ്ങളടങ്ങിയ ചില വൃത്താന്തങ്ങൾ തീർച്ചയായും അവർക്ക് വന്നു കിട്ടിയിട്ടുണ്ട്.

وَلَقَدْ جَاءَهُم مِّنَ الْأَنبَاءِ مَا فِيهِ مُزْدَجَرٌ ٤

5. അതെ, പരിപൂർണ്ണമായ വിജ്ഞാനം. എന്നിട്ടും താക്കീതുകൾ പര്യാപ്തമാകുന്നില്ല.

حِكْمَةٌ بَالِغَةٌ ۖ فَمَا تُغْنِ النُّذُرُ ٥

6. ആകയാൽ (നബിയേ,) നീ അവരിൽ നിന്നു പിന്തിരിഞ്ഞുകളയുക. അനിഷ്ടകരമായ ഒരു കാര്യത്തിലേക്ക്

فَتَوَلَّ عَنْهُمْ ۘ يَوْمَ يَدْعُ الدَّاعِ إِلَىٰ شَيْءٍ نُّكُرٍ ٦

---

1 നബി(ﷺ)യുടെ പ്രവാചകത്വത്തിൽ തങ്ങൾ വിശ്വസിക്കണമെങ്കിൽ സ്പഷ്ടമായ വല്ല ദൃഷ്ടാന്തവും കാണണ്ടേ തീരു എന്ന് മക്കയിലെ സത്യനിഷേധികൾ ശഠിച്ചപ്പോൾ ചന്ദ്രൻ പിളരുകയും, മക്കയിലുള്ളവരൊക്കെ അത് നേരിൽ കാണുകയും ചെയ്തതായി ബുഖാരിയും മുസ്‌ലിമും മറ്റും റിപ്പോർട്ട് ചെയ്ത ഹദീസുകളിൽ കാണാം.

വിളിക്കുന്നവൻ[1] വിളിക്കുന്ന ദിവസം.

7. ദൃഷ്ടികൾ താഴ്ന്നുപോയവരായ നിലയിൽ ഖബ്റുകളിൽ നിന്ന് (നാലുപാടും) പരന്ന വെട്ടുകിളികളെന്നോണം, അവർ പുറപ്പെട്ടു വരും.

خُشَّعًا أَبْصَٰرُهُمْ يَخْرُجُونَ مِنَ ٱلْأَجْدَاثِ كَأَنَّهُمْ جَرَادٌ مُّنتَشِرٌ ٧

8. വിളിക്കുന്നവൻെറ അടുത്തേക്ക് അവർ ധൃതിപ്പെട്ടു ചെല്ലുന്നവരായിരിക്കും. സത്യനിഷേധികൾ (അന്ന്) പറയും: 'ഇതൊരു പ്രയാസകരമായ ദിവസമാകുന്നു'.

مُّهْطِعِينَ إِلَى ٱلدَّاعِ يَقُولُ ٱلْكَٰفِرُونَ هَٰذَا يَوْمٌ عَسِرٌ ٨

9. അവർക്ക് മുമ്പ് നൂഹിൻെറ ജനതയും നിഷേധിച്ചു കളഞ്ഞിട്ടുണ്ട്. അങ്ങനെ നമ്മുടെ ദാസനെ അവർ നിഷേധിച്ചു തള്ളുകയും ഭ്രാന്തൻ എന്നു പറയുകയും ചെയ്തു. അദ്ദേഹം വിരട്ടി ഓടിക്കപ്പെടുകയും ചെയ്തു.

۞ كَذَّبَتْ قَبْلَهُمْ قَوْمُ نُوحٍ فَكَذَّبُوا۟ عَبْدَنَا وَقَالُوا۟ مَجْنُونٌ وَٱزْدُجِرَ ٩

10. അപ്പോൾ അദ്ദേഹം തൻെറ രക്ഷിതാവിനെ വിളിച്ചു പ്രാർത്ഥിച്ചു: 'ഞാൻ പരാജിതനാകുന്നു. അതിനാൽ (എൻെറ) രക്ഷയ്ക്കായി നീ നടപടി സ്വീകരിക്കണമേ'.

فَدَعَا رَبَّهُۥٓ أَنِّى مَغْلُوبٌ فَٱنتَصِرْ ١٠

11. അപ്പോൾ കുത്തിച്ചൊരിയുന്ന വെള്ളവും കൊണ്ട് ആകാശത്തിൻെറ കവാടങ്ങൾ നാം തുറന്നു.

فَفَتَحْنَآ أَبْوَٰبَ ٱلسَّمَآءِ بِمَآءٍ مُّنْهَمِرٍ ١١

12. ഭൂമിയിൽ ഉറവുകൾ നാം പൊട്ടിക്കുകയും ചെയ്തു. അങ്ങനെ നിർണ്ണയിക്കപ്പെട്ടു കഴിഞ്ഞ ഒരു കാര്യത്തിന്നായി[2] വെള്ളം സന്ധിച്ചു.

وَفَجَّرْنَا ٱلْأَرْضَ عُيُونًا فَٱلْتَقَى ٱلْمَآءُ عَلَىٰٓ أَمْرٍ قَدْ قُدِرَ ١٢

13,14. പലകകളും ആണികളുമുള്ള, നമ്മുടെ മേൽനോട്ടത്തിൽ സഞ്ചരിക്കു

وَحَمَلْنَٰهُ عَلَىٰ ذَاتِ أَلْوَٰحٍ وَدُسُرٍ ١٣

---

1 അന്ത്യവിചാരണയ്ക്കായി ജനങ്ങളെല്ലാം ഉയിർത്തെഴുന്നേറ്റുവരാൻ കാഹളം മുഴക്കുന്ന ഇസ്റാഫീൽ എന്ന മലക്കിനെയാണ് ഇവിടെ 'വിളിക്കുന്നവൻ' എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കുന്നതെന്നാണ് പ്രമുഖ വ്യാഖ്യാതാക്കളുടെ അഭിപ്രായം.

2 മുഴുവൻ സത്യനിഷേധികളും മുങ്ങിമരിക്കുക -- അതായിരുന്നു നിർണ്ണയിക്കപ്പെട്ട കാര്യം.

ന്ന ഒരു കപ്പലിൽ അദ്ദേഹത്തെ നാം വഹിക്കുകയും ചെയ്തു. നിഷേധിച്ചു തള്ളപ്പെട്ടിരുന്നവന്നു (അല്ലാഹുവിൻെറ ദൂതനുള്ള) പ്രതിഫലമത്രെ അത്.

تَجْرِي بِأَعْيُنِنَا جَزَاءً لِمَنْ كَانَ كُفِرَ ﴿١٤﴾

15. തീർച്ചയായും അതിനെ (പ്രളയത്തെ) നാം ഒരു ദൃഷ്ടാന്തമായി അവശേഷിപ്പിച്ചിരിക്കുന്നു. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

وَلَقَدْ تَرَكْنَاهَا آيَةً فَهَلْ مِنْ مُدَّكِرٍ ﴿١٥﴾

16. അപ്പോൾ എൻെറ ശിക്ഷയും താക്കീതുകളും എങ്ങനെയായിരുന്നു (എന്നു നോക്കുക.)

فَكَيْفَ كَانَ عَذَابِي وَنُذُرِ ﴿١٦﴾

17. തീർച്ചയായും ആലോചിച്ചു മനസ്സിലാക്കാൻ ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

وَلَقَدْ يَسَّرْنَا الْقُرْآنَ لِلذِّكْرِ فَهَلْ مِنْ مُدَّكِرٍ ﴿١٧﴾

18. ആദ് സമുദായം (സത്യത്തെ) നിഷേധിച്ചു കളഞ്ഞു. എന്നിട്ട് എൻെറ ശിക്ഷയും എൻെറ താക്കീതുകളും എങ്ങനെയായിരുന്നു (എന്നു നോക്കുക.)

كَذَّبَتْ عَادٌ فَكَيْفَ كَانَ عَذَابِي وَنُذُرِ ﴿١٨﴾

19. വിട്ടുമാറാത്ത ദുശ്ശകുനത്തിൻെറ ഒരു ദിവസത്തിൽ ഉഗ്രമായ ഒരു കാറ്റ് നാം അവരുടെ നേർക്ക് അയക്കുക തന്നെ ചെയ്തു.

إِنَّا أَرْسَلْنَا عَلَيْهِمْ رِيحًا صَرْصَرًا فِي يَوْمِ نَحْسٍ مُسْتَمِرٍّ ﴿١٩﴾

20. കടപുഴകി വീഴുന്ന ഈത്തപ്പനത്തടികളെന്നോണം അത് മനുഷ്യരെ പറിച്ചെറിഞ്ഞു കൊണ്ടിരുന്നു.

تَنْزِعُ النَّاسَ كَأَنَّهُمْ أَعْجَازُ نَخْلٍ مُنْقَعِرٍ ﴿٢٠﴾

21. അപ്പോൾ എൻെറ ശിക്ഷയും എൻെറ താക്കീതുകളും എങ്ങനെയായിരുന്നു (എന്നു നോക്കുക.)

فَكَيْفَ كَانَ عَذَابِي وَنُذُرِ ﴿٢١﴾

22. തീർച്ചയായും ആലോചിച്ചു മനസ്സിലാക്കാൻ ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

وَلَقَدْ يَسَّرْنَا الْقُرْآنَ لِلذِّكْرِ فَهَلْ مِنْ مُدَّكِرٍ ﴿٢٢﴾

كَذَّبَتْ ثَمُودُ بِالنُّذُرِ ﴿٢٣﴾

23. 'ഥമൂദ്' സമുദായം താക്കീതുകളെ നിഷേധിച്ചുകളഞ്ഞു.

فَقَالُوٓا۟ أَبَشَرًا مِّنَّا وَٰحِدًا نَّتَّبِعُهُۥٓ إِنَّآ إِذًا لَّفِى ضَلَٰلٍ وَسُعُرٍ ﴿٢٤﴾

24. അങ്ങനെ അവർ പറഞ്ഞു: 'നമ്മിൽപെട്ട ഒരു മനുഷ്യനെ, ഒറ്റപ്പെട്ട ഒരുത്തനെ നാം പിന്തുടരുകയോ? എങ്കിൽ തീർച്ചയായും നാം വഴിപിഴവിലും ബുദ്ധിശൂന്യതയിലും തന്നെയായിരിക്കും'.

أَءُلْقِىَ ٱلذِّكْرُ عَلَيْهِ مِنۢ بَيْنِنَا بَلْ هُوَ كَذَّابٌ أَشِرٌ ﴿٢٥﴾

25. 'നമ്മുടെ കൂട്ടത്തിൽ നിന്ന് അവനു പ്രത്യേകമായി ഉൽബോധനം നൽകപ്പെട്ടു എന്നോ? അല്ല, അവൻ അഹങ്കാരിയായ ഒരു വ്യാജവാദിയാകുന്നു.'

سَيَعْلَمُونَ غَدًا مَّنِ ٱلْكَذَّابُ ٱلْأَشِرُ ﴿٢٦﴾

26. എന്നാൽ നാളെ അവർ അറിഞ്ഞുകൊള്ളും; ആരാണ് അഹങ്കാരിയായ വ്യാജവാദിയെന്ന്.

إِنَّا مُرْسِلُوا۟ ٱلنَّاقَةِ فِتْنَةً لَّهُمْ فَٱرْتَقِبْهُمْ وَٱصْطَبِرْ ﴿٢٧﴾

27. (അവരുടെ പ്രവാചകനായ സ്വാലിഹിനോട് നാം പറഞ്ഞു:) തീർച്ചയായും അവർക്ക് ഒരു പരീക്ഷണമെന്ന നിലയിൽ നാം ഒട്ടകത്തെ അയക്കുകയാകുന്നു. അതുകൊണ്ട് നീ അവരെ നിരീക്ഷിച്ചു കൊണ്ടിരിക്കുക. ക്ഷമ കൈകൊള്ളുകയും ചെയ്യുക.

وَنَبِّئْهُمْ أَنَّ ٱلْمَآءَ قِسْمَةٌۢ بَيْنَهُمْ ۖ كُلُّ شِرْبٍ مُّحْتَضَرٌ ﴿٢٨﴾

28. വെള്ളം അവർക്കിടയിൽ (അവർക്കും ആ ഒട്ടകത്തിനുമിടയിൽ) പങ്കുവെക്കപ്പെട്ടതാണ് എന്ന് നീ അവർക്ക് വിവരം അറിയിക്കുകയും ചെയ്യുക. ഓരോരുത്തരുടെയും ജലപാനത്തിന്നുള്ള ഊഴത്തിൽ (അതിന്നവകാശപ്പെട്ടവർ) ഹാജറാകേണ്ടതാണ്.

فَنَادَوْا۟ صَاحِبَهُمْ فَتَعَاطَىٰ فَعَقَرَ ﴿٢٩﴾

29. അപ്പോൾ അവർ അവരുടെ ചങ്ങാതിയെ വിളിച്ചു.[1] അങ്ങനെ അവൻ (ആ കൃത്യം) ഏറ്റെടുത്തു. (ആ ഒട്ടകത്തെ) അറുകൊല ചെയ്തു.

---

1 അവരുടെ കൂട്ടത്തിലെ എന്തിനും തയ്യാറുള്ള ഒരാളെക്കൊണ്ടാണ് അവർ ആ ക്രൂരകൃത്യം ചെയ്യിച്ചത്.

فَكَيْفَ كَانَ عَذَابِي وَنُذُرِ ﴿٣٠﴾

30. അപ്പോൾ നമ്മുടെ ശിക്ഷയും നമ്മുടെ താക്കീതുകളും എങ്ങനെയായിരുന്നു (എന്നു നോക്കുക.)

إِنَّا أَرْسَلْنَا عَلَيْهِمْ صَيْحَةً وَاحِدَةً فَكَانُوا كَهَشِيمِ الْمُحْتَظِرِ ﴿٣١﴾

31. നാം അവരുടെ നേരെ ഒരു ഘോരശബ്ദം അയക്കുക തന്നെ ചെയ്തു. അപ്പോൾ അവർ ആല വളച്ചു കെട്ടുന്നവൻ വിട്ടേച്ചുപോയ ചുള്ളിത്തുരുമ്പുകൾ പോലെ ആയിത്തീർന്നു.

وَلَقَدْ يَسَّرْنَا الْقُرْآنَ لِلذِّكْرِ فَهَلْ مِن مُّدَّكِرٍ ﴿٣٢﴾

32. തീർച്ചയായും ആലോചിച്ചു മനസ്സിലാക്കുവാൻ ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

كَذَّبَتْ قَوْمُ لُوطٍ بِالنُّذُرِ ﴿٣٣﴾

33. ലൂത്വിൻെറ ജനത താക്കീതുകളെ നിഷേധിച്ചുകളഞ്ഞു.

إِنَّا أَرْسَلْنَا عَلَيْهِمْ حَاصِبًا إِلَّا آلَ لُوطٍ ۖ نَّجَّيْنَاهُم بِسَحَرٍ ﴿٣٤﴾

34. തീർച്ചയായും നാം അവരുടെ നേരെ ഒരു ചരൽക്കാറ്റ് അയച്ചു. ലൂത്വിൻെറ കുടുംബം അതിൽ നിന്ന് ഒഴിവായിരുന്നു. രാത്രിയുടെ അന്ത്യവേളയിൽ നാം അവരെ രക്ഷപ്പെടുത്തി.

نِّعْمَةً مِّنْ عِندِنَا ۚ كَذَٰلِكَ نَجْزِي مَن شَكَرَ ﴿٣٥﴾

35. നമ്മുടെ പക്കൽ നിന്നുള്ള ഒരനുഗ്രഹമെന്ന നിലയിൽ. അപ്രകാരമാകുന്നു നന്ദി കാണിച്ചവർക്ക് നാം പ്രതിഫലം നൽകുന്നത്.

وَلَقَدْ أَنذَرَهُم بَطْشَتَنَا فَتَمَارَوْا بِالنُّذُرِ ﴿٣٦﴾

36. നമ്മുടെ ശിക്ഷാനടപടിയെപ്പറ്റി അദ്ദേഹം (ലൂത്വ്) അവർക്കു താക്കീതു നൽകുകയുണ്ടായി. അപ്പോൾ അവർ താക്കീതുകൾ സംശയിച്ചു തള്ളുകയാണ് ചെയ്തത്.

وَلَقَدْ رَاوَدُوهُ عَن ضَيْفِهِ فَطَمَسْنَا أَعْيُنَهُمْ فَذُوقُوا عَذَابِي وَنُذُرِ ﴿٣٧﴾

37. അദ്ദേഹത്തോട് (ലൂത്വിനോട്) അദ്ദേഹത്തിൻെറ അതിഥികളെ (ദുർവൃത്തിക്കായി) വിട്ടുകൊടുക്കുവാനും അവർ ആവശ്യപ്പെടുകയുണ്ടായി. അപ്പോൾ അവരുടെ കണ്ണുകളെ നാം തുടച്ചുനീക്കി. 'എൻെറ ശിക്ഷയും എൻെറ താക്കീതുകളും നിങ്ങൾ ആസ്വ

ദിച്ചു കൊള്ളുക' (എന്ന് നാം അവരോട് പറഞ്ഞു.)

38. അതിരാവിലെ അവർക്ക് സുസ്ഥിരമായ ശിക്ഷ വന്നെത്തുക തന്നെ ചെയ്തു.

وَلَقَدْ صَبَّحَهُم بُكْرَةً عَذَابٌ مُّسْتَقِرٌّ ٣٨

39. 'എന്റെ ശിക്ഷയും എന്റെ താക്കീതുകളും നിങ്ങൾ അനുഭവിച്ചു കൊള്ളുക' (എന്ന് നാം അവരോട് പറഞ്ഞു.)

فَذُوقُوا عَذَابِي وَنُذُرِ ٣٩

40. തീർച്ചയായും ആലോചിച്ചു മനസ്സിലാക്കുവാൻ ഖുർആൻ നാം എളുപ്പമുള്ളതാക്കിയിരിക്കുന്നു. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

وَلَقَدْ يَسَّرْنَا الْقُرْآنَ لِلذِّكْرِ فَهَلْ مِن مُّدَّكِرٍ ٤٠

41. ഫിർഔൻ കുടുംബത്തിനും താക്കീതുകൾ വന്നെത്തുകയുണ്ടായി.

وَلَقَدْ جَاءَ آلَ فِرْعَوْنَ النُّذُرُ ٤١

42. അവർ നമ്മുടെ ദൃഷ്ടാന്തങ്ങളെ മുഴുവൻ നിഷേധിച്ചുതള്ളിക്കളഞ്ഞു. അപ്പോൾ പ്രതാപിയും ശക്തനുമായ ഒരുത്തൻ പിടികൂടുന്ന വിധം നാം അവരെ പിടികൂടി.

كَذَّبُوا بِآيَاتِنَا كُلِّهَا فَأَخَذْنَاهُمْ أَخْذَ عَزِيزٍ مُّقْتَدِرٍ ٤٢

43. (ഹേ; അറബികളേ,) നിങ്ങളുടെ കൂട്ടത്തിലെ സത്യനിഷേധികൾ അവരെക്കാളൊക്കെ ഉത്തമന്മാരാണോ? അതല്ല, വേദപ്രമാണങ്ങളിൽ നിങ്ങൾക്ക് (മാത്രം) വല്ല ഒഴിവുമുണ്ടോ?

أَكُفَّارُكُمْ خَيْرٌ مِّنْ أُولَٰئِكُمْ أَمْ لَكُم بَرَاءَةٌ فِي الزُّبُرِ ٤٣

44. അതല്ല, അവർ പറയുന്നുവോ; 'ഞങ്ങൾ സംഘടിതരും സ്വയം പ്രതിരോധിക്കാൻ കഴിവുള്ളവരുമാണ്' എന്ന്.

أَمْ يَقُولُونَ نَحْنُ جَمِيعٌ مُّنتَصِرٌ ٤٤

45. എന്നാൽ വഴിയെ ആ സംഘം തോൽപിക്കപ്പെടുന്നതാണ്. അവർ പിന്തിരിഞ്ഞു ഓടുകയും ചെയ്യും.

سَيُهْزَمُ الْجَمْعُ وَيُوَلُّونَ الدُّبُرَ ٤٥

46. തന്നെയുമല്ല, ആ അന്ത്യസമയമാകുന്നു അവർക്കുള്ള നിശ്ചിത സന്ദർഭം. ആ അന്ത്യസമയം ഏറ്റവും

بَلِ السَّاعَةُ مَوْعِدُهُمْ وَالسَّاعَةُ أَدْهَىٰ وَأَمَرُّ ٤٦

ആപൽക്കരവും അത്യന്തം കയ്പേറിയതുമാകുന്നു.

إِنَّ ٱلْمُجْرِمِينَ فِى ضَلَٰلٍ وَسُعُرٍ ﴿٤٧﴾

47. തീർച്ചയായും ആ കുറ്റവാളികൾ വഴിപിഴവിലും ബുദ്ധിശൂന്യതയിലുമാകുന്നു.

يَوْمَ يُسْحَبُونَ فِى ٱلنَّارِ عَلَىٰ وُجُوهِهِمْ ذُوقُوا۟ مَسَّ سَقَرَ ﴿٤٨﴾

48. മുഖം നിലത്തു കുത്തിയനിലയിൽ അവർ നരകാഗ്നിയിലൂടെ വലിച്ചിഴക്കപ്പെടുന്ന ദിവസം. (അവരോട് പറയപ്പെടും:) 'നിങ്ങൾ നരകത്തിൻെറ സ്പർശനം അനുഭവിച്ചുകൊള്ളുക.'

إِنَّا كُلَّ شَىْءٍ خَلَقْنَٰهُ بِقَدَرٍ ﴿٤٩﴾

49. തീർച്ചയായും ഏത് വസ്തുവെയും നാം സൃഷ്ടിച്ചിട്ടുള്ളത് ഒരു വ്യവസ്ഥ പ്രകാരമാകുന്നു.

وَمَآ أَمْرُنَآ إِلَّا وَٰحِدَةٌ كَلَمْحٍۭ بِٱلْبَصَرِ ﴿٥٠﴾

50. നമ്മുടെ കൽപന ഒരൊറ്റ പ്രഖ്യാപനം മാത്രമാകുന്നു.[1] കണ്ണിൻെറ ഒരു ഇമവെട്ടൽ പോലെ.

وَلَقَدْ أَهْلَكْنَآ أَشْيَاعَكُمْ فَهَلْ مِن مُّدَّكِرٍ ﴿٥١﴾

51. (ഹേ; സത്യനിഷേധികളേ,) തീർച്ചയായും നിങ്ങളുടെ കക്ഷിക്കാരെ നാം നശിപ്പിക്കുകയുണ്ടായിട്ടുണ്ട്. എന്നാൽ ആലോചിച്ചു മനസ്സിലാക്കുന്നവരായി ആരെങ്കിലുമുണ്ടോ?

وَكُلُّ شَىْءٍ فَعَلُوهُ فِى ٱلزُّبُرِ ﴿٥٢﴾

52. അവർ പ്രവർത്തിച്ച ഏതു കാര്യവും രേഖകളിലുണ്ട്.

وَكُلُّ صَغِيرٍ وَكَبِيرٍ مُّسْتَطَرٌ ﴿٥٣﴾

53. ഏതു ചെറിയ കാര്യവും വലിയ കാര്യവും രേഖപ്പെടുത്തി വെക്കപ്പെടുന്നതാണ്.

إِنَّ ٱلْمُتَّقِينَ فِى جَنَّٰتٍ وَنَهَرٍ ﴿٥٤﴾

54. തീർച്ചയായും ധർമ്മനിഷ്ഠ പാലിച്ചവർ ഉദ്യാനങ്ങളിലും നദികളിലുമായിരിക്കും.

فِى مَقْعَدِ صِدْقٍ عِندَ مَلِيكٍ مُّقْتَدِرٍۭ ﴿٥٥﴾

55. സത്യത്തിൻെറ ഇരിപ്പിടത്തിൽ, ശക്തനായ രാജാവിൻെറ അടുക്കൽ.

---

1 മനുഷ്യർക്ക് അവരുടെ തീരുമാനങ്ങൾ പ്രഖ്യാപിക്കാനും നടപ്പിലാക്കാനും നടപടിക്രമങ്ങൾ പലതും പൂർത്തിയാക്കേണ്ടതുണ്ടാകും. പല ഉപാധികളും ഒത്തുവരേണ്ടതുണ്ടാകും. എന്നാൽ അല്ലാഹുവിൻെറ കൽപന ഒട്ടും താമസം കൂടാതെ ഒറ്റയടിക്ക് നടപ്പിൽ വരുന്നു.

## അർറഹ്മാൻ
(പരമകാരുണികൻ)

سُورَةُ الرَّحْمَٰنِ

### അദ്ധ്യായം - 55

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

1,2. പരമകാരുണികൻ ഈ ഖുർആൻ പഠിപ്പിച്ചു.

ٱلرَّحۡمَٰنُ ١ عَلَّمَ ٱلۡقُرۡءَانَ ٢

3. അവൻ മനുഷ്യനെ സൃഷ്ടിച്ചു.

خَلَقَ ٱلۡإِنسَٰنَ ٣

4. അവനെ അവൻ സംസാരിക്കാൻ[1] പഠിപ്പിച്ചു.

عَلَّمَهُ ٱلۡبَيَانَ ٤

5. സൂര്യനും ചന്ദ്രനും ഒരു കണക്കനുസരിച്ചാകുന്നു (സഞ്ചരിക്കുന്നത്.)

ٱلشَّمۡسُ وَٱلۡقَمَرُ بِحُسۡبَانٖ ٥

6. ചെടികളും വൃക്ഷങ്ങളും (അല്ലാഹുവിന്) പ്രണാമം അർപ്പിച്ചുകൊണ്ടിരിക്കുന്നു.

وَٱلنَّجۡمُ وَٱلشَّجَرُ يَسۡجُدَانِ ٦

7. ആകാശത്തെ അവൻ ഉയർത്തുകയും, (എല്ലാകാര്യവും തൂക്കിക്കണക്കാക്കുവാനുള്ള) തുലാസ്സ് അവൻ സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു.[2]

وَٱلسَّمَآءَ رَفَعَهَا وَوَضَعَ ٱلۡمِيزَانَ ٧

8. നിങ്ങൾ തുലാസ്സിൽ ക്രമക്കേട് വരുത്താതിരിക്കുവാൻ വേണ്ടിയാണിത്.

أَلَّا تَطۡغَوۡاْ فِي ٱلۡمِيزَانِ ٨

9. നിങ്ങൾ നീതിപൂർവ്വം തൂക്കം ശരിയാക്കുവിൻ. തുലാസ്സിൽ നിങ്ങൾ കമ്മി വരുത്തരുത്.

وَأَقِيمُواْ ٱلۡوَزۡنَ بِٱلۡقِسۡطِ وَلَا تُخۡسِرُواْ ٱلۡمِيزَانَ ٩

10. ഭൂമിയെ അവൻ മനുഷ്യർക്കായി വെച്ചിരിക്കുന്നു.

وَٱلۡأَرۡضَ وَضَعَهَا لِلۡأَنَامِ ١٠

---

1 മനസ്സിലുള്ള ആശയങ്ങൾ സ്പഷ്ടമായി ആവിഷ്കരിക്കുന്ന സംസാരത്തിനാണ് 'ബയാൻ' എന്ന് പറയുന്നത്.

2 പ്രാപഞ്ചിക വ്യവസ്ഥയിലാകെ ദൃശ്യമാകുന്ന സന്തുലിതത്വമായിരിക്കാം ഇവിടെ തുലാസ്സ്കൊണ്ട് വിവക്ഷിക്കപ്പെടുന്നത്. അതിൽ മനുഷ്യൻ ക്രമക്കേട് വരുത്തുന്നതോടെ എല്ലാ രംഗത്തും താളപ്പിഴകളുണ്ടാകുന്നു. പ്രാപഞ്ചിക വ്യവസ്ഥയിലെ സന്തുലിതത്വത്തിന്റെ സദ്ഫലങ്ങൾ അനുഭവിക്കുന്ന മനുഷ്യൻ തന്റെ ജീവിതവ്യവഹാരങ്ങളിലും സന്തുലിതത്വം പുലർത്താൻ ന്യായമായും ബാദ്ധ്യസ്ഥനാകുന്നു.

فِيهَا فَٰكِهَةٌ وَٱلنَّخْلُ ذَاتُ ٱلْأَكْمَامِ ﴿١١﴾

11. അതിൽ പഴങ്ങളും കൂമ്പോളകളുള്ള ഈത്തപ്പനകളുമുണ്ട്.

وَٱلْحَبُّ ذُو ٱلْعَصْفِ وَٱلرَّيْحَانُ ﴿١٢﴾

12. വൈക്കോലുള്ള ധാന്യങ്ങളും സുഗന്ധച്ചെടികളുമുണ്ട്.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٣﴾

13. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും[1] രക്ഷിതാവ് ചെയ്ത അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

خَلَقَ ٱلْإِنسَٰنَ مِن صَلْصَٰلٍ كَٱلْفَخَّارِ ﴿١٤﴾

14. കലം പോലെ മുട്ടിയാൽ മുഴക്കമുണ്ടാകുന്ന (ഉണങ്ങിയ) കളിമണ്ണിൽ[2] നിന്ന് മനുഷ്യനെ അവൻ സൃഷ്ടിച്ചു.

وَخَلَقَ ٱلْجَآنَّ مِن مَّارِجٍ مِّن نَّارٍ ﴿١٥﴾

15. പുകയില്ലാത്ത തീ ജ്വാലയിൽ നിന്ന് ജിന്നിനെയും അവൻ സൃഷ്ടിച്ചു.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٦﴾

16. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവ് ചെയ്ത അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

رَبُّ ٱلْمَشْرِقَيْنِ وَرَبُّ ٱلْمَغْرِبَيْنِ ﴿١٧﴾

17. രണ്ട് ഉദയസ്ഥാനങ്ങളുടെ രക്ഷിതാവും രണ്ട് അസ്തമന സ്ഥാനങ്ങളുടെ രക്ഷിതാവുമാകുന്നു അവൻ.[3]

---

1 'നിങ്ങൾ ഇരുവിഭാഗവും' എന്നതുകൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത് ജിന്നുകളും മനുഷ്യരുമാകുന്നു.

2 'സ്വൽസ്വാൽ' എന്ന വാക്കിന് ഭൂരിപക്ഷം വ്യാഖ്യാതാക്കൾ നൽകിയ അർത്ഥമാണ് മുട്ടിയാൽ മുഴക്കമുണ്ടാകുന്ന കളിമണ്ണ് എന്നത്. 'അഴുകിയ കളിമണ്ണ്' എന്നാണ് ചിലർ അർത്ഥം നൽകിയിട്ടുള്ളത്.

3 രണ്ട് ഉദയസ്ഥാനങ്ങൾ രണ്ട് അസ്തമയസ്ഥാനങ്ങൾ എന്നീ പദപ്രയോഗങ്ങൾക്ക് ഉത്തരായന ദക്ഷിണായന കാലങ്ങളിലെ ഉദയാസ്തമനസ്ഥാനങ്ങൾ എന്നാണ് പല വ്യാഖ്യാതാക്കളും വിശദീകരണം നൽകിയിട്ടുള്ളത്.

പൂർവ്വാർദ്ധഗോളത്തിലുള്ളവർക്ക് സൂര്യോദയം അനുഭവപ്പെടുന്ന സമയത്ത് പശ്ചിമാർദ്ധഗോളത്തിലുള്ളവർക്ക് സൂര്യാസ്തമനമായിരിക്കും അനുഭവപ്പെടുന്നത്. പൂർവ്വാർദ്ധഗോളത്തിലുള്ളവർക്ക് അസ്തമനമാകുമ്പോൾ പശ്ചിമാർദ്ധഗോളത്തിലുള്ളവർക്ക് ഉദയമായിരിക്കും. അപ്പോൾ രണ്ട് അർദ്ധഗോളങ്ങളിലുള്ളവർക്ക് വ്യത്യസ്തങ്ങളായ രണ്ട് ഉദയസ്ഥാനങ്ങളും രണ്ട് അസ്തമനസ്ഥാനങ്ങളും അനുഭവപ്പെടുന്നു. ഇതുമാകാം 'മശ്‌രിഖൈനി' 'മഗ്‌രിബൈനി' എന്നീ പദങ്ങളുടെ വിവക്ഷ. 70:40 ലെ 'പല ഉദയസ്ഥാനങ്ങളുടെയും പല അസ്തമനസ്ഥാനങ്ങളുടെയും നാഥൻ' എന്ന വാക്ക് ഉ-

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿١٨﴾

18. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവ് ചെയ്ത അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

مَرَجَ ٱلْبَحْرَيْنِ يَلْتَقِيَانِ ﴿١٩﴾

19. രണ്ടു കടലുകളെ (ജലാശയങ്ങളെ) തമ്മിൽ കൂടിച്ചേരത്തക്കവിധം അവൻ അയച്ചു വിട്ടിരിക്കുന്നു.

بَيْنَهُمَا بَرْزَخٌ لَّا يَبْغِيَانِ ﴿٢٠﴾

20. അവ രണ്ടിനുമിടയ്ക്ക് അവ അന്യോന്യം അതിക്രമിച്ചു കടക്കാതിരിക്കത്തക്കവിധം ഒരു തടസ്സമുണ്ട്.[1]

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٢١﴾

21. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

يَخْرُجُ مِنْهُمَا ٱللُّؤْلُؤُ وَٱلْمَرْجَانُ ﴿٢٢﴾

22. അവ രണ്ടിൽ നിന്നും[2] മുത്തും പവിഴവും പുറത്തു വരുന്നു.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٢٣﴾

23. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

وَلَهُ ٱلْجَوَارِ ٱلْمُنشَـَٔاتُ فِى ٱلْبَحْرِ كَٱلْأَعْلَـٰمِ ﴿٢٤﴾

24. സമുദ്രത്തിൽ (സഞ്ചരിക്കുവാൻ) മലകൾ പോലെ പൊക്കി ഉണ്ടാക്കപ്പെടുന്ന കപ്പലുകളും അവൻെറ നിയന്ത്രണത്തിലാകുന്നു.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٢٥﴾

25. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

---

ദയാസ്തമന സ്ഥാനങ്ങൾ ആപേക്ഷികമായി മാറിക്കൊണ്ടിരിക്കുന്നവയാണെന്ന് സൂചിപ്പിക്കുന്നു.

1 നദീജലവും സമുദ്രജലവും പരസ്പരം ലയിച്ചുചേരാതെ ദീർഘദൂരം ഒഴുകുന്ന അഴിമുഖങ്ങളെപറ്റിയാകാം ഈ പരാമർശം. സമുദ്രങ്ങളിൽ തന്നെയും പരസ്പരം ലയിച്ചു ചേരാതെ വേറിട്ടൊഴുകുന്ന ജലപ്രവാഹങ്ങളുണ്ടത്രെ.

2 നദീജലത്തിൽ നിന്നും സമുദ്രജലത്തിൽ നിന്നും.

كُلُّ مَنْ عَلَيْهَا فَانٍ ﴿٢٦﴾

26. അവിടെ(ഭൂമുഖത്ത്)യുള്ള എല്ലാവരും നശിച്ചുപോകുന്നവരാകുന്നു.

وَيَبْقَىٰ وَجْهُ رَبِّكَ ذُو الْجَلَالِ وَالْإِكْرَامِ ﴿٢٧﴾

27. മഹത്വവും ഉദാരതയും ഉള്ള നിൻെറ രക്ഷിതാവിൻെറ മുഖം അവശേഷിക്കുന്നതാണ്.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٢٨﴾

28. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

يَسْأَلُهُ مَنْ فِي السَّمَاوَاتِ وَالْأَرْضِ ۚ كُلَّ يَوْمٍ هُوَ فِي شَأْنٍ ﴿٢٩﴾

29. ആകാശങ്ങളിലും ഭൂമിയിലും ഉള്ളവർ അവനോട് ചോദിച്ചുകൊണ്ടിരിക്കുന്നു. എല്ലാ ദിവസവും അവൻ കാര്യനിർവ്വഹണത്തിലാകുന്നു.

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٣٠﴾

30. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

سَنَفْرُغُ لَكُمْ أَيُّهَ الثَّقَلَانِ ﴿٣١﴾

31. ഹേ; ഭാരിച്ച രണ്ടു സമൂഹങ്ങളേ,[1] നിങ്ങളുടെ കാര്യത്തിനായി നാം 'ഒഴിഞ്ഞിരിക്കുന്ന'താണ്.[2]

فَبِأَيِّ آلَاءِ رَبِّكُمَا تُكَذِّبَانِ ﴿٣٢﴾

32. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

يَا مَعْشَرَ الْجِنِّ وَالْإِنْسِ إِنِ اسْتَطَعْتُمْ أَنْ تَنْفُذُوا مِنْ أَقْطَارِ السَّمَاوَاتِ وَالْأَرْضِ فَانْفُذُوا ۚ لَا تَنْفُذُونَ إِلَّا بِسُلْطَانٍ ﴿٣٣﴾

33. ജിന്നുകളുടെയും മനുഷ്യരുടെയും സമൂഹമേ, ആകാശങ്ങളുടെയും ഭൂമിയുടെയും മേഖലകളിൽ നിന്ന് പുറത്ത് കടന്നുപോകാൻ നിങ്ങൾക്ക് സാധിക്കുന്നപക്ഷം നിങ്ങൾ കടന്നു പോയിക്കൊള്ളുക. ഒരധികാരം ലഭിച്ചിട്ടല്ലാതെ നിങ്ങൾ കടന്നു പോകുകയില്ല.

1 ഭാരിച്ച രണ്ടു സമൂഹങ്ങൾ -- ജിന്നുകളും മനുഷ്യരും.
2 നിങ്ങളെ വിചാരണ ചെയ്യാനും പ്രതിഫലം നൽകുവാനുമായി നാം ഒരു സന്ദർഭം നിശ്ചയിക്കുന്നതാണ് എന്നർത്ഥം.

34. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٣٤﴾

35. നിങ്ങൾ ഇരുവിഭാഗത്തിന്റെയും നേർക്ക് തീജ്വാലയും പുകയും അയക്കപ്പെടും. അപ്പോൾ നിങ്ങൾക്ക് രക്ഷാമാർഗ്ഗം സ്വീകരിക്കാനാവില്ല.

يُرْسَلُ عَلَيْكُمَا شُوَاظٌ مِّن نَّارٍ وَنُحَاسٌ فَلَا تَنتَصِرَانِ ﴿٣٥﴾

36. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٣٦﴾

37. എന്നാൽ ആകാശം പൊട്ടിപ്പിളരുകയും, അത് കുഴമ്പുപോലുള്ളതും റോസ് നിറമുള്ളതും ആയിത്തീരുകയും ചെയ്യും.

فَإِذَا ٱنشَقَّتِ ٱلسَّمَآءُ فَكَانَتْ وَرْدَةً كَٱلدِّهَانِ ﴿٣٧﴾

38. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٣٨﴾

39. ഒരു മനുഷ്യനോടോ ജിന്നിനോടോ അന്നേ ദിവസം അവന്റെ പാപത്തെപ്പറ്റി അന്വേഷിക്കപ്പെടുകയില്ല.[1]

فَيَوْمَئِذٍ لَّا يُسْـَٔلُ عَن ذَنۢبِهِۦٓ إِنسٌ وَلَا جَآنٌّ ﴿٣٩﴾

40. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٤٠﴾

41. കുറ്റവാളികൾ അവരുടെ അടയാളം കൊണ്ട് തിരിച്ചറിയപ്പെടും. എന്നിട്ട് (അവരുടെ) കുടുമകളിലും പാദങ്ങളിലും പിടിക്കപ്പെടും.

يُعْرَفُ ٱلْمُجْرِمُونَ بِسِيمَٰهُمْ فَيُؤْخَذُ بِٱلنَّوَٰصِى وَٱلْأَقْدَامِ ﴿٤١﴾

---

1 ഈ ലോകത്തെ ന്യായാധിപന്മാർക്ക് കുറ്റവാളികളെ വിചാരണ നടത്തി സത്യം വെളിച്ചത്തു കൊണ്ടുവരേണ്ടതായി വരുന്നു. എന്നാൽ അല്ലാഹുവിന് ന്യായവിധി നടത്താൻ അതിന്റെയൊന്നും ആവശ്യമില്ല. ഓരോ മനുഷ്യരുടെയും കർമ്മങ്ങളുടെ രേഖ അവരുടെ മുമ്പിൽ അവതരിപ്പിക്കപ്പെടുകയും, മനുഷ്യരുടെ കൈകളും കാലുകളും അവർ ചെയ്ത കർമ്മങ്ങളുടെ സാക്ഷ്യം വഹിക്കുകയും (വി.ഖു.36:65) ചെയ്യുന്നതോടെ ചോദിച്ചു മനസ്സിലാക്കലോ അന്വേഷണമോ ആവശ്യമില്ലാതാകുന്നു.

42. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ٤٢

43. ഇതാകുന്നു കുറ്റവാളികൾ നിഷേധിച്ചു തള്ളുന്നതായ നരകം.

هَٰذِهِۦ جَهَنَّمُ ٱلَّتِي يُكَذِّبُ بِهَا ٱلْمُجْرِمُونَ ٤٣

44. അതിന്നും തിളച്ചുപൊള്ളുന്ന ചൂടുവെള്ളത്തിനുമിടയ്ക്ക് അവർ ചുറ്റിത്തിരിയുന്നതാണ്.

يَطُوفُونَ بَيْنَهَا وَبَيْنَ حَمِيمٍ ءَانٍ ٤٤

45. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ٤٥

46. തന്റെ രക്ഷിതാവിന്റെ സന്നിധിയെ ഭയപ്പെട്ടുവന്ന് രണ്ട് സ്വർഗ്ഗത്തോപ്പുകളുണ്ട്.[1]

وَلِمَنْ خَافَ مَقَامَ رَبِّهِۦ جَنَّتَانِ ٤٦

47. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ٤٧

48. പല തരം സുഖ ഐശ്വര്യങ്ങളുള്ള രണ്ടു (സ്വർഗ്ഗത്തോപ്പുകൾ.)

ذَوَاتَآ أَفْنَانٍ ٤٨

49. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ٤٩

50. അവ രണ്ടിലും ഒഴുകിക്കൊണ്ടിരിക്കുന്ന രണ്ടു അരുവികളുണ്ട്.

فِيهِمَا عَيْنَانِ تَجْرِيَانِ ٥٠

51. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിന്റെയും രക്ഷിതാവിന്റെ അനു

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ٥١

1. 46 മുതൽ 60 കൂടിയുള്ള വചനങ്ങളിൽ പരാമർശിക്കുന്നത് അല്ലാഹുവിങ്കൽ ഏറ്റവും സാമീപ്യം സിദ്ധിച്ച ദാസന്മാർക്കുള്ള പ്രതിഫലത്തെപറ്റിയും 62 മുതൽ 76 കൂടിയുള്ള വചനങ്ങളിൽ പരാമർശിക്കുന്നത് അതിന്റെ താഴെ പദവിയിലുള്ള സത്യവിശ്വാസികൾക്കുള്ള പ്രതിഫലത്തെ പറ്റിയുമാണെന്നാണ് പ്രമുഖ വ്യാഖ്യാതാക്കളുടെ അഭിപ്രായം.

ഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فِيهِمَا مِن كُلِّ فَٰكِهَةٍ زَوْجَانِ ﴿٥٢﴾

52. അവ രണ്ടിലും ഓരോ പഴവർഗ്ഗത്തിൽ നിന്നുമുള്ള ഈരണ്ടു ഇനങ്ങളുണ്ട്.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٥٣﴾

53. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

مُتَّكِـِٔينَ عَلَىٰ فُرُشٍۭ بَطَآئِنُهَا مِنْ إِسْتَبْرَقٍ ۚ وَجَنَى ٱلْجَنَّتَيْنِ دَانٍ ﴿٥٤﴾

54. അവർ ചില മെത്തകളിൽ ചാരി ഇരിക്കുന്നവരായിരിക്കും. അവയുടെ ഉൾഭാഗങ്ങൾ കട്ടികൂടിയ പട്ട് കൊണ്ട് നിർമ്മിക്കപ്പെട്ടതാകുന്നു. ആ രണ്ട് തോപ്പുകളിലെയും കായ്കനികൾ താഴ്ന്നു നിൽക്കുകയായിരിക്കും.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٥٥﴾

55. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فِيهِنَّ قَٰصِرَٰتُ ٱلطَّرْفِ لَمْ يَطْمِثْهُنَّ إِنسٌ قَبْلَهُمْ وَلَا جَآنٌّ ﴿٥٦﴾

56. അവയിൽ ദൃഷ്ടി നിയന്ത്രിക്കുന്നവരായ സ്ത്രീകളുണ്ടായിരിക്കും. അവർക്ക് മുമ്പ് മനുഷ്യനോ ജിന്നോ അവരെ സ്പർശിച്ചിട്ടില്ല.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٥٧﴾

57. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

كَأَنَّهُنَّ ٱلْيَاقُوتُ وَٱلْمَرْجَانُ ﴿٥٨﴾

58. അവർ മാണിക്യവും പവിഴവും പോലെയായിരിക്കും.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٥٩﴾

59. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

هَلْ جَزَآءُ ٱلْإِحْسَٰنِ إِلَّا ٱلْإِحْسَٰنُ ﴿٦٠﴾

60. നല്ല പ്രവർത്തിക്കുള്ള പ്രതിഫലം നല്ലത് ചെയ്തുകൊടുക്കലല്ലാതെ

മറ്റു വല്ലതുമാണോ?[1]

61. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٦١﴾

62. അവ രണ്ടിനും പുറമെ[2] വേറെയും രണ്ടു സ്വർഗ്ഗത്തോപ്പുകളുണ്ട്.

وَمِن دُونِهِمَا جَنَّتَانِ ﴿٦٢﴾

63. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٦٣﴾

64. കടുംപച്ചയണിഞ്ഞ രണ്ടു തോപ്പുകൾ.

مُدْهَآمَّتَانِ ﴿٦٤﴾

65. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٦٥﴾

66. അവ രണ്ടിലും കുതിച്ചൊഴുകുന്ന രണ്ട് അരുവികളുണ്ട്.

فِيهِمَا عَيْنَانِ نَضَّاخَتَانِ ﴿٦٦﴾

67. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٦٧﴾

68. അവ രണ്ടിലും പഴവർഗ്ഗങ്ങളുണ്ട്. ഈത്തപ്പനകളും റുമാമ്പഴവുമുണ്ട്.

فِيهِمَا فَٰكِهَةٌ وَنَخْلٌ وَرُمَّانٌ ﴿٦٨﴾

69. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٦٩﴾

---

1 മനുഷ്യൻെറ പ്രവർത്തി നല്ലതായിരിക്കുമ്പോൾ അതിനുള്ള അല്ലാഹുവിൻെറ പ്രതിഫലവും നല്ലതായിരിക്കുമെന്നർത്ഥം.

2 'മിൻദൂനിഹിമാ' എന്ന വാക്കിന് അവ രണ്ടിനും പുറമെ എന്നും, അവ രണ്ടിനെക്കാൾ താഴെയായി എന്നും അർത്ഥമാകാവുന്നതാണ്.

فِيهِنَّ خَيْرَٰتٌ حِسَانٌ ﴿٧٠﴾

70. അവയിൽ സുന്ദരികളായ ഉത്തമ തരുണികളുണ്ട്.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٧١﴾

71. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

حُورٌ مَّقْصُورَٰتٌ فِى ٱلْخِيَامِ ﴿٧٢﴾

72. കൂടാരങ്ങളിൽ ഒതുക്കി നിർത്തപ്പെട്ട വെളുത്ത തരുണികൾ!

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٧٣﴾

73. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

لَمْ يَطْمِثْهُنَّ إِنسٌ قَبْلَهُمْ وَلَا جَآنٌّ ﴿٧٤﴾

74. അവർക്ക് മുമ്പ് മനുഷ്യനോ ജിന്നോ അവരെ സ്പർശിച്ചിട്ടില്ല.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٧٥﴾

75. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

مُتَّكِـِٔينَ عَلَىٰ رَفْرَفٍ خُضْرٍ وَعَبْقَرِىٍّ حِسَانٍ ﴿٧٦﴾

76. പച്ചനിറമുള്ള തലയണകളിലും അഴകുള്ള പരവതാനികളിലും ചാരിക്കിടക്കുന്നവരായിരിക്കും അവർ.

فَبِأَيِّ ءَالَآءِ رَبِّكُمَا تُكَذِّبَانِ ﴿٧٧﴾

77. അപ്പോൾ നിങ്ങൾ ഇരുവിഭാഗത്തിൻെറയും രക്ഷിതാവിൻെറ അനുഗ്രഹങ്ങളിൽ ഏതിനെയാണ് നിങ്ങൾ നിഷേധിക്കുന്നത്?

تَبَٰرَكَ ٱسْمُ رَبِّكَ ذِى ٱلْجَلَٰلِ وَٱلْإِكْرَامِ ﴿٧٨﴾

78. മഹത്ത്വവും ഔദാര്യവും ഉള്ളവനായ നിൻെറ രക്ഷിതാവിൻെറ നാമം ഉൽകൃഷ്ടമായിരിക്കുന്നു.



## അൽവാഖിഅഃ
(സംഭവം)




### അദ്ധ്യായം - 56

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

1. ആ സംഭവം സംഭവിച്ചു കഴിഞ്ഞാൽ.

إِذَا وَقَعَتِ ٱلْوَاقِعَةُ ﴿١﴾

2. അതിൻെറ സംഭവ്യതയെ നിഷേധിക്കുന്ന ആരും ഉണ്ടായിരിക്കുകയില്ല.

لَيْسَ لِوَقْعَتِهَا كَاذِبَةٌ ﴿٢﴾

3. (ആ സംഭവം, ചിലരെ) താഴ്ത്തുന്നതും (ചിലരെ) ഉയർത്തുന്നതുമായിരിക്കും.[1]

خَافِضَةٌ رَّافِعَةٌ ﴿٣﴾

4. ഭൂമി കിടുകിടാ വിറപ്പിക്കപ്പെടുകയും,

إِذَا رُجَّتِ ٱلْأَرْضُ رَجًّا ﴿٤﴾

5. പർവ്വതങ്ങൾ ഇടിച്ചുപൊടിയാക്കപ്പെടുകയും,

وَبُسَّتِ ٱلْجِبَالُ بَسًّا ﴿٥﴾

6. അങ്ങനെ അത് പാറിപ്പറക്കുന്ന ധൂളിയായിത്തീരുകയും,

فَكَانَتْ هَبَآءً مُّنۢبَثًّا ﴿٦﴾

7. നിങ്ങൾ മൂന്ന് തരക്കാരായിത്തീരുകയും ചെയ്യുന്ന സന്ദർഭമത്രെ അത്.

وَكُنتُمْ أَزْوَاجًا ثَلَٰثَةً ﴿٧﴾

8. അപ്പോൾ ഒരു വിഭാഗം വലതുപക്ഷക്കാർ. എന്താണ് ഈ വലതുപക്ഷക്കാരുടെ അവസ്ഥ!

فَأَصْحَٰبُ ٱلْمَيْمَنَةِ مَآ أَصْحَٰبُ ٱلْمَيْمَنَةِ ﴿٨﴾

9. മറ്റൊരു വിഭാഗം ഇടതുപക്ഷക്കാർ. എന്താണ് ഈ ഇടതുപക്ഷക്കാരുടെ അവസ്ഥ![2]

وَأَصْحَٰبُ ٱلْمَشْـَٔمَةِ مَآ أَصْحَٰبُ ٱلْمَشْـَٔمَةِ ﴿٩﴾

---

1 ഇഹലോകത്ത് ഉന്നതസ്ഥാനമുണ്ടായിരുന്ന പലരുടെയും പദവി അന്ത്യദിനത്തിൽ താഴ്ത്തപ്പെടുന്നതും, ഇഹലോകത്ത് മർദ്ദിച്ചൊതുക്കപ്പെടുകയും, അവഹേളിക്കപ്പെടുകയും ചെയ്ത പലർക്കും അന്ന് ഉയർന്ന പദവി നൽകപ്പെടുന്നതുമാണ്.

2 സത്യവിശ്വാസികളും സൽകർമ്മകാരികളുമായിട്ടുള്ളവർക്ക് പരലോകത്ത് അവരുടെ കർമ്മങ്ങളുടെ രേഖ വലതു കയ്യിലായിരിക്കും നൽകപ്പെടുകയെന്ന് വിശുദ്ധ ഖുർആൻ വ്യക്തമാക്കിയിട്ടുണ്ട്. (വി.ഖു: 17:71, 69:19, 84:7) 'ഇവിടെ വലതു പക്ഷക്കാർ' എന്ന വാക്ക് ഇതിനെയാണ് സൂചിപ്പിക്കുന്നതെന്നാണ് മിക്ക വ്യാഖ്യാതാക്കളുടെ

10. (സത്യവിശ്വാസത്തിലും സൽപ്രവർത്തികളിലും) മുന്നേറിയവർ (പരലോകത്തും) മുന്നോക്കക്കാർ തന്നെ.

وَٱلسَّٰبِقُونَ ٱلسَّٰبِقُونَ ﴿١٠﴾

11. അവരാകുന്നു സാമീപ്യം നൽകപ്പെട്ടവർ.

أُو۟لَٰٓئِكَ ٱلْمُقَرَّبُونَ ﴿١١﴾

12. സുഖാനുഭൂതികളുടെ സ്വർഗത്തോപ്പുകളിൽ.

فِى جَنَّٰتِ ٱلنَّعِيمِ ﴿١٢﴾

13,14. പൂർവ്വികന്മാരിൽ നിന്ന് ഒരു വിഭാഗവും പിൽക്കാലക്കാരിൽ നിന്ന് കുറച്ചു പേരുമത്രെ ഇവർ.[1]

ثُلَّةٌ مِّنَ ٱلْأَوَّلِينَ ﴿١٣﴾

وَقَلِيلٌ مِّنَ ٱلْءَاخِرِينَ ﴿١٤﴾

15. സ്വർണ്ണനൂലുകൊണ്ട് മെടഞ്ഞുണ്ടാക്കപ്പെട്ട കട്ടിലുകളിൽ ആയിരിക്കും അവർ.

عَلَىٰ سُرُرٍ مَّوْضُونَةٍ ﴿١٥﴾

16. അവയിൽ അവർ പരസ്പരം അഭിമുഖമായി ചാരിയിരിക്കുന്നവരായിരിക്കും.

مُّتَّكِـِٔينَ عَلَيْهَا مُتَقَٰبِلِينَ ﴿١٦﴾

17. നിത്യജീവിതം നൽകപ്പെട്ട ബാലന്മാർ അവരുടെ ഇടയിൽ ചുറ്റിനടക്കും.

يَطُوفُ عَلَيْهِمْ وِلْدَٰنٌ مُّخَلَّدُونَ ﴿١٧﴾

18. കോപ്പകളും കൂജകളും ശുദ്ധമായ ഉറവുജലം നിറച്ച പാനപാത്രവും കൊണ്ട്.

بِأَكْوَابٍ وَأَبَارِيقَ وَكَأْسٍ مِّن مَّعِينٍ ﴿١٨﴾

---

യും അഭിപ്രായം. അവിശ്വാസികളും ദുഷ്കർമ്മകാരികളുമായിട്ടുള്ളവർക്ക് പരലോകത്ത് അവരുടെ കർമ്മങ്ങളുടെ രേഖ നൽകപ്പെടുന്നത് ഇടതു കയ്യിലായിരിക്കുമെന്ന് വി:ഖു 69:25ൽ കാണാം. ഇവിടെ ഇടതുപക്ഷക്കാർ എന്ന് പറഞ്ഞത് ഇവരെപ്പറ്റിയാണെന്നത്രെ ഭൂരിഭാഗം വ്യാഖ്യാതാക്കളുടെയും അഭിപ്രായം.

വലതുപക്ഷം എന്ന അർത്ഥത്തിനുപുറമെ മൈമനഃ എന്ന വാക്കിന് ഉൽകൃഷ്ടത എന്നും അർത്ഥമുണ്ട്. മശ്അമഃ എന്ന പദത്തിന് ഇടതുപക്ഷം എന്ന അർത്ഥത്തിനുപുറമെ നികൃഷ്ടത എന്നും അർത്ഥമുണ്ട്. അപ്പോൾ 'അസ്ഹാബുൽ മൈമനഃ' 'അസ്ഹാബുൽ മശ്അമ' എന്നീ വാക്കുകൾക്ക് യഥാക്രമം ഉൽകൃഷ്ടർ എന്നും നികൃഷ്ടർ എന്നുമായിരിക്കും അർത്ഥം.

1 സ്വർഗാവകാശികളുടെ കൂട്ടത്തിൽ തന്നെ സത്യവിശ്വാസത്തിന്റെ പൂർണ്ണത കൊണ്ടും, സൽകർമ്മങ്ങളുടെ ആധിക്യം കൊണ്ടും അല്ലാഹുവിങ്കൽ കൂടുതൽ സാമീപ്യം നേടിയവരും, അതിന്റെ താഴെ പദവികളിലുള്ളവരും ഉണ്ടായിരിക്കുമെന്ന് ഇതിൽ നി ന്ന് നമുക്ക് ഗ്രഹിക്കാം.

19. അതു (കുടിക്കുക) മൂലം അവർക്ക് തലവേദനയുണ്ടാവുകയോ ലഹരി ബാധിക്കുകയോ ഇല്ല.

20. അവർ ഇഷ്ടപ്പെട്ടു തെരഞ്ഞെടുക്കുന്ന തരത്തിൽപെട്ട പഴവർഗ്ഗങ്ങളും.

21. അവർ കൊതിക്കുന്ന തരത്തിൽപെട്ട പക്ഷിമാംസവും കൊണ്ട്. (അവർ ചുറ്റിനടക്കും.)

22,23. (ചിപ്പികളിൽ) ഒളിച്ചുവെക്കപ്പെട്ട മുത്തുപോലെയുള്ള, വിശാലമായ നയനങ്ങളുള്ള വെളുത്ത തരുണികളും (അവർക്കുണ്ട്.)

24. അവർ പ്രവർത്തിച്ചുകൊണ്ടിരുന്നതിനുള്ള പ്രതിഫലമായികൊണ്ടാണ് (അതെല്ലാം നൽകപ്പെടുന്നത്.)

25. അനാവശ്യവാക്കോ കുറ്റപ്പെടുത്തലോ അവർ അവിടെ വെച്ച് കേൾക്കുകയില്ല.

26. സമാധാനം! സമാധാനം! എന്നുള്ള വാക്കല്ലാതെ.

27. വലതു പക്ഷക്കാർ! എന്താണീ വലതുപക്ഷക്കാരുടെ അവസ്ഥ!

28,–34. മുള്ളില്ലാത്ത ഇലന്തമരം, അടുക്കുടുക്കായി കുലകളുള്ള വാഴ, വിശാലമായ തണൽ, സദാ ഒഴുക്കപ്പെട്ടു കൊണ്ടിരിക്കുന്ന വെള്ളം, നിലച്ചുപോവാത്തതും തടസ്സപ്പെട്ടു പോവാത്തതുമായ ധാരാളം പഴവർഗ്ഗങ്ങൾ, ഉയർന്ന മെത്തകൾ എന്നീ സുഖാനുഭവങ്ങളിലായിരിക്കും അവർ.

35. തീർച്ചയായും അവരെ (സ്വർഗ്ഗസ്ത്രീകളെ) നാം ഒരു പ്രത്യേക പ്രകൃതിയോടെ സൃഷ്ടിച്ചുണ്ടാക്കിയിരിക്കു

لَّا يُصَدَّعُونَ عَنْهَا وَلَا يُنزِفُونَ ﴿١٩﴾

وَفَٰكِهَةٍ مِّمَّا يَتَخَيَّرُونَ ﴿٢٠﴾

وَلَحْمِ طَيْرٍ مِّمَّا يَشْتَهُونَ ﴿٢١﴾

وَحُورٌ عِينٌ ﴿٢٢﴾

كَأَمْثَٰلِ ٱللُّؤْلُؤِ ٱلْمَكْنُونِ ﴿٢٣﴾

جَزَآءًۢ بِمَا كَانُوا۟ يَعْمَلُونَ ﴿٢٤﴾

لَا يَسْمَعُونَ فِيهَا لَغْوًا وَلَا تَأْثِيمًا ﴿٢٥﴾

إِلَّا قِيلًا سَلَٰمًا سَلَٰمًا ﴿٢٦﴾

وَأَصْحَٰبُ ٱلْيَمِينِ مَآ أَصْحَٰبُ ٱلْيَمِينِ ﴿٢٧﴾

فِى سِدْرٍ مَّخْضُودٍ ﴿٢٨﴾ وَطَلْحٍ مَّنضُودٍ ﴿٢٩﴾

وَظِلٍّ مَّمْدُودٍ ﴿٣٠﴾ وَمَآءٍ مَّسْكُوبٍ ﴿٣١﴾

وَفَٰكِهَةٍ كَثِيرَةٍ ﴿٣٢﴾ لَّا مَقْطُوعَةٍ وَلَا مَمْنُوعَةٍ ﴿٣٣﴾

وَفُرُشٍ مَّرْفُوعَةٍ ﴿٣٤﴾

إِنَّآ أَنشَأْنَٰهُنَّ إِنشَآءً ﴿٣٥﴾

കയാണ്.[1]

فَجَعَلْنَٰهُنَّ أَبْكَارًا ٣٦
عُرُبًا أَتْرَابًا ٣٧

36,37.അങ്ങനെ നാം അവരെ കന്യകമാരും സ്നേഹവതികളും സമപ്രായക്കാരും ആക്കിയിരിക്കുന്നു.

لِّأَصْحَٰبِ ٱلْيَمِينِ ٣٨

38. വലതുപക്ഷക്കാർക്ക് വേണ്ടിയത്രെ അത്.

ثُلَّةٌ مِّنَ ٱلْأَوَّلِينَ ٣٩
وَثُلَّةٌ مِّنَ ٱلْءَاخِرِينَ ٤٠

39,40.പൂർവ്വികന്മാരിൽ നിന്ന് ഒരു വിഭാഗവും പിൻഗാമികളിൽ നിന്ന് ഒരു വിഭാഗവും ആയിരിക്കും അവർ.

وَأَصْحَٰبُ ٱلشِّمَالِ مَآ أَصْحَٰبُ ٱلشِّمَالِ ٤١

41. ഇടതു പക്ഷക്കാർ, എന്താണി ഇടതു പക്ഷക്കാരുടെ അവസ്ഥ!

فِى سَمُومٍ وَحَمِيمٍ ٤٢
وَظِلٍّ مِّن يَحْمُومٍ ٤٣
لَّا بَارِدٍ وَلَا كَرِيمٍ ٤٤

42,–44.തുളച്ചു കയറുന്ന ഉഷ്ണക്കാറ്റ്, ചുട്ടുതിളയ്ക്കുന്ന വെള്ളം, തണുപ്പുള്ളതോ സുഖദായകമോ അല്ലാത്ത കരിമ്പുകയുടെ തണൽ എന്നീ ദുരിതങ്ങളിലായിരിക്കും അവർ.

إِنَّهُمْ كَانُوا۟ قَبْلَ ذَٰلِكَ مُتْرَفِينَ ٤٥

45. എന്തുകൊണ്ടെന്നാൽ തീർച്ചയായും അവർ അതിനുമുമ്പ് സുഖലോലുപന്മാരായിരുന്നു.

وَكَانُوا۟ يُصِرُّونَ عَلَى ٱلْحِنثِ ٱلْعَظِيمِ ٤٦

46.അവർ ഗുരുതരമായ പാപത്തിൽ ശഠിച്ചു നിൽക്കുന്നവരുമായിരുന്നു.

وَكَانُوا۟ يَقُولُونَ أَئِذَا مِتْنَا وَكُنَّا تُرَابًا وَعِظَٰمًا أَءِنَّا لَمَبْعُوثُونَ ٤٧

47. അവർ ഇപ്രകാരം പറയുകയും ചെയ്തിരുന്നു: 'ഞങ്ങൾ മരിച്ചിട്ട് മണ്ണും അസ്ഥിശകലങ്ങളുമായിക്കഴിഞ്ഞിട്ടാണോ ഞങ്ങൾ ഉയിർത്തെഴുന്നേൽപിക്കപ്പെടാൻ പോകുന്നത്?

أَوَءَابَآؤُنَا ٱلْأَوَّلُونَ ٤٨

48.ഞങ്ങളുടെ പൂർവ്വികരായ പിതാക്കളും (ഉയിർത്തെഴുന്നേൽപിക്കപ്പെടുമെന്നോ'?)

قُلْ إِنَّ ٱلْأَوَّلِينَ وَٱلْءَاخِرِينَ ٤٩

49.നി പറയുക: തീർച്ചയായും പൂർവ്വികരും പിൽക്കാലക്കാരും എല്ലാം--

لَمَجْمُوعُونَ إِلَىٰ مِيقَٰتِ يَوْمٍ مَّعْلُومٍ ٥٠

50.ഒരു നിശ്ചിത ദിവസത്തെ കൂ

---

1 സ്വർഗ്ഗവാസികളായ സ്ത്രീകളെ ഇഹലോകത്തിലെ അവസ്ഥയിൽ നിന്ന് വ്യത്യസ്തമായി ന്യൂനതകളില്ലാത്തവിധം ആക്കിത്തീർക്കുന്നതാണെന്നർഥം.

ത്യമായ ഒരു അവധിക്ക് ഒരുമിച്ചു കൂട്ടപ്പെടുന്നവർ തന്നെയാകുന്നു.

ثُمَّ إِنَّكُمْ أَيُّهَا الضَّالُّونَ الْمُكَذِّبُونَ ﴿٥١﴾

51. എന്നിട്ട്, ഹേ; സത്യനിഷേധികളായ ദുർമാർഗികളേ,

لَآكِلُونَ مِن شَجَرٍ مِّن زَقُّومٍ ﴿٥٢﴾

52. തീർച്ചയായും നിങ്ങൾ ഒരു വൃക്ഷത്തിൽ നിന്ന് അതായത് 'സഖൂമി' ൽ നിന്ന്[1] ഭക്ഷിക്കുന്നവരാകുന്നു.

فَمَالِئُونَ مِنْهَا الْبُطُونَ ﴿٥٣﴾

53. അങ്ങനെ അതിൽ നിന്ന് വയറുകൾ നിറക്കുന്നവരും,

فَشَارِبُونَ عَلَيْهِ مِنَ الْحَمِيمِ ﴿٥٤﴾

54. അതിൻെറ മീതെ തിളച്ചുപൊള്ളുന്ന വെള്ളത്തിൽ നിന്ന് കുടിക്കുന്നവരുമാകുന്നു.

فَشَارِبُونَ شُرْبَ الْهِيمِ ﴿٥٥﴾

55. അങ്ങനെ ദാഹിച്ചുവലഞ്ഞ ഒട്ടകം കുടിക്കുന്നതുപോലെ കുടിക്കുന്നവരാകുന്നു.

هَٰذَا نُزُلُهُمْ يَوْمَ الدِّينِ ﴿٥٦﴾

56. ഇതായിരിക്കും പ്രതിഫലത്തിൻെറ നാളിൽ അവർക്കുള്ള സൽക്കാരം.

نَحْنُ خَلَقْنَاكُمْ فَلَوْلَا تُصَدِّقُونَ ﴿٥٧﴾

57. നാമാണ് നിങ്ങളെ സൃഷ്ടിച്ചിരിക്കുന്നത്. എന്നിരിക്കെ നിങ്ങളെന്താണ് (എൻെറ സന്ദേശങ്ങളെ) സത്യമായി അംഗീകരിക്കാത്തത്?

أَفَرَأَيْتُم مَّا تُمْنُونَ ﴿٥٨﴾

58. അപ്പോൾ നിങ്ങൾ സ്രവിക്കുന്ന ശുക്ളത്തെപ്പറ്റി നിങ്ങൾ ചിന്തിച്ചുനോക്കിയിട്ടുണ്ടോ?

أَأَنتُمْ تَخْلُقُونَهُ أَمْ نَحْنُ الْخَالِقُونَ ﴿٥٩﴾

59. നിങ്ങളാണോ അത് സൃഷ്ടിച്ചുണ്ടാക്കുന്നത്. അതല്ല, നാമാണോ സൃഷ്ടികർത്താവ്?

نَحْنُ قَدَّرْنَا بَيْنَكُمُ الْمَوْتَ وَمَا نَحْنُ

60,61. നാം നിങ്ങൾക്കിടയിൽ മര

---

1 നരകത്തിലെ മരമത്രെ 'സഖൂം' 'ശപിക്കപ്പെട്ട മരം' എന്നാണ് 17:60ൽ ഇതിനെപ്പറ്റി പറഞ്ഞിട്ടുള്ളത്. 'ജ്വലിക്കുന്ന നരകത്തിൻെറ അടിയിൽ മുളച്ചുണ്ടാകുന്ന മരം' എന്നാണ് 37:64ൽ അതിനെപ്പറ്റി വിവരിച്ചിട്ടുള്ളത്. ആ വൃക്ഷം അഥവാ അതിൻെറ കനിയായിരിക്കും അധർമ്മകാരികൾക്കുള്ള ഭക്ഷണമെന്നും അവരുടെ വയറുകളിൽ ഉരുകിയ ലോഹമെന്ന പോലെ തിളയ്ക്കുമെന്നും 44:43—46ൽ വിവരിച്ചിട്ടുണ്ട്.

ണാം കണക്കാക്കിയിരിക്കുന്നു. (നിങ്ങൾക്കു) പകരം നിങ്ങളെപ്പോലെയുള്ളവരെ കൊണ്ടുവരുകയും,[1] നിങ്ങൾക്ക് അറിവില്ലാത്ത വിധത്തിൽ നിങ്ങളെ (വീണ്ടും) സൃഷ്ടിച്ചുണ്ടാക്കുകയും ചെയ്യുന്ന കാര്യത്തിൽ നാം ഒരിക്കലും തോൽപിക്കപ്പെടുന്നവനല്ല.

بِمَسْبُوقِينَ ﴿٦٠﴾ عَلَىٰٓ أَن نُّبَدِّلَ أَمْثَٰلَكُمْ وَنُنشِئَكُمْ فِى مَا لَا تَعْلَمُونَ ﴿٦١﴾

62. ആദ്യതവണ സൃഷ്ടിക്കപ്പെട്ടതിനെപ്പറ്റി തീർച്ചയായും നിങ്ങൾ മനസ്സിലാക്കിയിട്ടുണ്ട്. എന്നിട്ടും നിങ്ങൾ എന്തുകൊണ്ട് ആലോചിച്ചു നോക്കുന്നില്ല?[2]

وَلَقَدْ عَلِمْتُمُ ٱلنَّشْأَةَ ٱلْأُولَىٰ فَلَوْلَا تَذَكَّرُونَ ﴿٦٢﴾

63. എന്നാൽ നിങ്ങൾ കൃഷിചെയ്യുന്നതിനെപ്പറ്റി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ?

أَفَرَءَيْتُم مَّا تَحْرُثُونَ ﴿٦٣﴾

64. നിങ്ങളാണോ അത് മുളപ്പിച്ചുവളർത്തുന്നത്. അതല്ല, നാമാണോ അത് മുളപ്പിച്ചുവളർത്തുന്നവൻ?[3]

ءَأَنتُمْ تَزْرَعُونَهُۥٓ أَمْ نَحْنُ ٱلزَّٰرِعُونَ ﴿٦٤﴾

65.–67. നാം ഉദ്ദേശിച്ചിരുന്നെങ്കിൽ അത് (വിള) നാം തുരുമ്പാക്കിത്തീർക്കുമായിരുന്നു. അപ്പോൾ നിങ്ങൾ അതിശയപ്പെട്ടു പറഞ്ഞുകൊണ്ടേയിരിക്കുമായിരുന്നു; തീർച്ചയായും ഞങ്ങൾ കടബാധിതർ തന്നെയാകുന്നു. അല്ല, ഞങ്ങൾ (ഉപജീവനമാർഗം) തടയപ്പെട്ടവരാകുന്നു എന്ന്.

لَوْ نَشَآءُ لَجَعَلْنَٰهُ حُطَٰمًا فَظَلْتُمْ تَفَكَّهُونَ ﴿٦٥﴾ إِنَّا لَمُغْرَمُونَ ﴿٦٦﴾ بَلْ نَحْنُ مَحْرُومُونَ ﴿٦٧﴾

68. ഇനി, നിങ്ങൾ കുടിക്കുന്ന വെള്ളത്തെപ്പറ്റി നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ?

أَفَرَءَيْتُمُ ٱلْمَآءَ ٱلَّذِى تَشْرَبُونَ ﴿٦٨﴾

---

1 'അൻ നുബദ്ദില അംഥാലകും' എന്നതിന് 'നിങ്ങളുടെ രൂപമാതൃകകൾ മാറ്റുവാൻ' എന്നാണ് ചില വ്യാഖ്യാതാക്കൾ അർത്ഥം നൽകിയിട്ടുള്ളത്.

2 ആദ്യതവണ നിങ്ങളെ സൃഷ്ടിച്ച അല്ലാഹുവിന് പുനഃസൃഷ്ടി ഒട്ടും വിഷമകരമാവില്ലെന്നാണ് നിങ്ങൾ എന്തുകൊണ്ട് മനസ്സിലാക്കുന്നില്ല എന്നർത്ഥം.

3 വിത്ത് മുളച്ച് വളർന്ന് ഉൽപാദനക്ഷമമാകുന്നതിൽ കർഷകന് മൗലികമായ ഒരു പങ്കുമില്ല. വിത്തിൻെറ ബീജകോശത്തിലെ ജീനുകളിൽ രേഖപ്പെടുത്തിയ പാരമ്പര്യ നിയമ വ്യവസ്ഥയനുസരിച്ചാണ് സസ്യ വളർച്ച നടക്കുന്നത്. ആ വ്യവസ്ഥ തീർത്തും അല്ലാഹുവിൻെറതത്രെ.

ءَأَنتُمْ أَنزَلْتُمُوهُ مِنَ الْمُزْنِ أَمْ نَحْنُ الْمُنزِلُونَ ﴿٦٩﴾

69. നിങ്ങളാണോ അത് മേഘത്തില്‍ നിന്ന് ഇറക്കിയത്? അതല്ല, നാമാണോ ഇറക്കിയവന്‍?

لَوْ نَشَاءُ جَعَلْنَاهُ أُجَاجًا فَلَوْلَا تَشْكُرُونَ ﴿٧٠﴾

70. നാം ഉദ്ദേശിച്ചിരുന്നെങ്കില്‍ അത് നാം ദുസ്സ്വാദുള്ള ഉപ്പുവെള്ളമാക്കുമായിരുന്നു. എന്നിരിക്കെ നിങ്ങള്‍ നന്ദി കാണിക്കാത്തതെന്താണ്?

أَفَرَأَيْتُمُ النَّارَ الَّتِي تُورُونَ ﴿٧١﴾

71. നിങ്ങള്‍ ഉരസിക്കത്തിക്കുന്നതായ തീയിനെപ്പറ്റി നിങ്ങള്‍ ചിന്തിച്ചുനോക്കിയിട്ടുണ്ടോ?

ءَأَنتُمْ أَنشَأْتُمْ شَجَرَتَهَا أَمْ نَحْنُ الْمُنشِئُونَ ﴿٧٢﴾

72. നിങ്ങളാണോ അതിന്റെ മരം സൃഷ്ടിച്ചുണ്ടാക്കിയത്?[1] അതല്ല നാമാണോ സൃഷ്ടിച്ചുണ്ടാക്കിയവന്‍?

نَحْنُ جَعَلْنَاهَا تَذْكِرَةً وَمَتَاعًا لِّلْمُقْوِينَ ﴿٧٣﴾

73. നാം അതിനെ ഒരു ചിന്താവിഷയമാക്കിയിരിക്കുന്നു. ദരിദ്രരായ സഞ്ചാരികള്‍ക്ക്[2] ഒരു ജീവിത സൗകര്യവും.

فَسَبِّحْ بِاسْمِ رَبِّكَ الْعَظِيمِ ﴿٧٤﴾

74. ആകയാല്‍ നിന്റെ മഹാനായ രക്ഷിതാവിന്റെ നാമത്തെ നീ പ്രകീര്‍ത്തിക്കുക.

۞ فَلَا أُقْسِمُ بِمَوَاقِعِ النُّجُومِ ﴿٧٥﴾

75. അല്ല, നക്ഷത്രങ്ങളുടെ അസ്തമന സ്ഥാനങ്ങളെക്കൊണ്ട് ഞാന്‍ സത്യം ചെയ്തു പറയുന്നു.

وَإِنَّهُ لَقَسَمٌ لَّوْ تَعْلَمُونَ عَظِيمٌ ﴿٧٦﴾

76. തീര്‍ച്ചയായും, നിങ്ങള്‍ക്കറിയാമെങ്കില്‍, അതൊരു വമ്പിച്ച സത്യം തന്നെയാണ്.

إِنَّهُ لَقُرْآنٌ كَرِيمٌ ﴿٧٧﴾

77. തീര്‍ച്ചയായും ഇത് ആദരണീയമായ ഒരു ഖുര്‍ആന്‍ തന്നെയാകുന്നു.

---

1 മരക്കഷ്ണങ്ങള്‍ തമ്മില്‍ ഉരസിയായിരുന്നു പൂര്‍വ്വികര്‍ തീ ഉണ്ടാക്കിയിരുന്നത്.

2 'മുഖ്‌വിന്‍' എന്ന വാക്കിന് മരുഭൂവാസികള്‍ എന്നും അര്‍ത്ഥം നല്‍കപ്പെട്ടിട്ടുണ്ട്. മരുഭൂവാസികള്‍ക്കിടയില്‍ ആരെങ്കിലും സദ്യ നടത്തുകയാണെങ്കില്‍ അതിലേക്ക് സഞ്ചാരികളെയും മറ്റും ആകര്‍ഷിക്കാന്‍ വേണ്ടി ദൂരെ നിന്ന് കാണാവുന്ന വിധത്തില്‍ തീ കത്തിക്കാറുണ്ടായിരുന്നു. രാത്രിയില്‍ വിജനമായ മരുഭൂമിയിലൂടെ സഞ്ചരിക്കുന്നവര്‍ പരിസരത്ത് ജനവാസമുണ്ടെന്ന് മനസ്സിലാക്കിയിരുന്നത് തീ നാളങ്ങള്‍ കാണുമ്പോഴായിരുന്നു. വന്യമൃഗങ്ങളെ വിരട്ടാനും അവര്‍ തീ ഉപയോഗിക്കാറുണ്ടായിരുന്നു.

فِي كِتَٰبٍ مَّكْنُونٍ ٧٨

78. ഭദ്രമായി സൂക്ഷിക്കപ്പെട്ട ഒരു രേഖയിലാകുന്നു അത്.

لَّا يَمَسُّهُۥٓ إِلَّا ٱلْمُطَهَّرُونَ ٧٩

79. പരിശുദ്ധി നല്‍കപ്പെട്ടവരല്ലാതെ അത് സ്പര്‍ശിക്കുകയില്ല.[1]

تَنزِيلٌ مِّن رَّبِّ ٱلْعَٰلَمِينَ ٨٠

80. ലോകരക്ഷിതാവിങ്കല്‍ നിന്ന് അവതരിപ്പിക്കപ്പെട്ടതത്രെ അത്.

أَفَبِهَٰذَا ٱلْحَدِيثِ أَنتُم مُّدْهِنُونَ ٨١

81. അപ്പോള്‍ ഈ വര്‍ത്തമാനത്തിന്‍റെ കാര്യത്തിലാണോ നിങ്ങള്‍ പുറംപൂച്ച് കാണിക്കുന്നത്?

وَتَجْعَلُونَ رِزْقَكُمْ أَنَّكُمْ تُكَذِّبُونَ ٨٢

82. സത്യത്തെ നിഷേധിക്കുക എന്നത് നിങ്ങള്‍ നിങ്ങളുടെ വിഹിതമാക്കുകയാണോ?[2]

فَلَوْلَآ إِذَا بَلَغَتِ ٱلْحُلْقُومَ ٨٣

83. എന്നാല്‍ അത് (ജീവന്‍) തൊണ്ടക്കുഴിയില്‍ എത്തുമ്പോള്‍ എന്തുകൊണ്ടാണ് (നിങ്ങള്‍ക്കത് പിടിച്ചു നിര്‍ത്താനാകാത്തത്?)

وَأَنتُمْ حِينَئِذٍ تَنظُرُونَ ٨٤

84. നിങ്ങള്‍ അന്നേരത്ത് നോക്കിക്കൊണ്ടിരിക്കുമല്ലോ.

وَنَحْنُ أَقْرَبُ إِلَيْهِ مِنكُمْ وَلَٰكِن لَّا تُبْصِرُونَ ٨٥

85. നാമാണ് ആ വ്യക്തിയെ സംബന്ധിച്ചിടത്തോളം നിങ്ങളെക്കാളും അടുത്തവന്‍. പക്ഷെ നിങ്ങള്‍ കണ്ടറിയുന്നില്ല.

فَلَوْلَآ إِن كُنتُمْ غَيْرَ مَدِينِينَ ٨٦

86,87. അപ്പോള്‍ നിങ്ങള്‍ (അല്ലാഹുവിന്‍റെ നിയമത്തിന്) വിധേയരല്ലാത്തവരാണെങ്കില്‍ നിങ്ങള്‍ക്കെന്തുകൊ

---

1 മുഹമ്മദ് നബി(ﷺ)ക്ക് അവതരിപ്പിക്കപ്പെടുന്നതിന് മുമ്പ് വിശുദ്ധ ഖുര്‍ആന്‍ 'ലൗഹുല്‍ മഹ്ഫൂദ്വി'ലാണ് രേഖപ്പെടുത്തിയിരുന്നത്. ലൗഹുല്‍മഹ്ഫൂദ്വ് എന്ന വാക്കിന് സംരക്ഷിത ഫലകം എന്നാണര്‍ത്ഥം. പ്രസ്തുത ഫലകം പരിശുദ്ധരായ മലക്കുകളല്ലാതെ മറ്റാരും സ്പര്‍ശിക്കുകയില്ലെന്നാണ് ഈ വാക്യത്തിന് മിക്ക വ്യാഖ്യാതാക്കളും വിശദീകരണം നല്‍കിയിട്ടുള്ളത്. മനസ്സിന് ശുദ്ധിയുള്ളവരല്ലാതെ ഖുര്‍ആന്‍ ഗ്രഹിക്കുകയില്ലെന്നാണ് ചില വ്യാഖ്യാതാക്കള്‍ 'ലംയമസ്സുഹു ഇല്ലല്‍ മുത്വഹ്ഹറൂന്‍' എന്ന വാക്യത്തിന് വിശദീകരണം നല്‍കിയത്.

2 അല്ലാഹുവിന്‍റെ അനുഗ്രഹങ്ങളെ അംഗീകരിക്കുകയും നന്ദിപൂര്‍വ്വം പ്രതികരിക്കുകയും ചെയ്യുന്നതിന് പകരം മഴയെയും വിളയെയും മറ്റും നക്ഷത്രങ്ങളുടെ അഥവാ പ്രകൃതിയുടെ ദാനമായി ചിത്രീകരിക്കുന്നവരുടെ കാര്യത്തിലാണ് ഈ വചനം അവതരിച്ചതെന്നാണ് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്.

تَرۡجِعُونَهَآ إِن كُنتُمۡ صَٰدِقِينَ ٨٧

ണ്ട് അത് (ജീവന്‍) മടക്കി എടുക്കാനാവുന്നില്ല; നിങ്ങള്‍ സത്യവാദികളാണെങ്കില്‍.

فَأَمَّآ إِن كَانَ مِنَ ٱلۡمُقَرَّبِينَ ٨٨

88. അപ്പോള്‍ അവന്‍ (മരിച്ചവന്‍) സാമീപ്യം സിദ്ധിച്ചവരില്‍ പെട്ടവനാണെങ്കില്‍ –

فَرَوۡحٞ وَرَيۡحَانٞ وَجَنَّتُ نَعِيمٖ ٨٩

89. (അവന്ന്) ആശ്വാസവും വിശിഷ്ടമായ ഉപജീവനവും[1] സുഖാനുഭൂതിയുടെ സ്വര്‍ഗത്തോപ്പും ഉണ്ടായിരിക്കും.

وَأَمَّآ إِن كَانَ مِنۡ أَصۡحَٰبِ ٱلۡيَمِينِ ٩٠

90. എന്നാല്‍ അവന്‍ വലതുപക്ഷക്കാരില്‍ പെട്ടവനാണെങ്കിലോ,

فَسَلَٰمٞ لَّكَ مِنۡ أَصۡحَٰبِ ٱلۡيَمِينِ ٩١

91. വലതുപക്ഷക്കാരില്‍ പെട്ട നിനക്ക് സമാധാനം എന്നായിരിക്കും (അവന്നു ലഭിക്കുന്ന അഭിവാദ്യം.)

وَأَمَّآ إِن كَانَ مِنَ ٱلۡمُكَذِّبِينَ ٱلضَّآلِّينَ ٩٢

92. ഇനി അവന്‍ ദുര്‍മാര്‍ഗികളായ സത്യനിഷേധികളില്‍ പെട്ടവനാണെങ്കിലോ,

فَنُزُلٞ مِّنۡ حَمِيمٖ ٩٣

93. ചുട്ടുതിളയ്ക്കുന്ന വെള്ളം കൊണ്ടുള്ള സല്‍ക്കാരവും –

وَتَصۡلِيَةُ جَحِيمٍ ٩٤

94. നരകത്തില്‍ വെച്ചുള്ള ചുട്ടെരിക്കലുമാണ് (അവന്നുള്ളത്.)

إِنَّ هَٰذَا لَهُوَ حَقُّ ٱلۡيَقِينِ ٩٥

95. തീര്‍ച്ചയായും ഇതു തന്നെയാണ് ഉറപ്പുള്ള യാഥാര്‍ത്ഥ്യം.

فَسَبِّحۡ بِٱسۡمِ رَبِّكَ ٱلۡعَظِيمِ ٩٦

96. ആകയാല്‍ നീ നിന്‍റെ മഹനായ രക്ഷിതാവിന്‍റെ നാമം പ്രകീര്‍ത്തിക്കുക.

---

1 റൈഹാന്‍ എന്ന പദത്തിന് പരിമളം എന്നും അര്‍ത്ഥമുണ്ട്.

## അൽഹദീദ്
(ഇരുമ്പ്)

سُورَةُ الْحَدِيدِ

### അദ്ധ്യായം - 57

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

1. ആകാശങ്ങളിലും ഭൂമിയിലുമുള്ളതെല്ലാം അല്ലാഹുവിന് പ്രകീർത്തനം ചെയ്തിരിക്കുന്നു. അവൻ പ്രതാപിയും യുക്തിമാനുമത്രെ.

سَبَّحَ لِلَّهِ مَا فِي السَّمَاوَاتِ وَالْأَرْضِ ۖ وَهُوَ الْعَزِيزُ الْحَكِيمُ ﴿١﴾

2. അവന്നാകുന്നു ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അവൻ ജീവിപ്പിക്കുകയും മരിപ്പിക്കുകയും ചെയ്യുന്നു. അവൻ സർവകാര്യത്തിനും കഴിവുള്ളവനുമാണ്.

لَهُ مُلْكُ السَّمَاوَاتِ وَالْأَرْضِ ۖ يُحْيِي وَيُمِيتُ ۖ وَهُوَ عَلَىٰ كُلِّ شَيْءٍ قَدِيرٌ ﴿٢﴾

3. അവൻ ആദിയും അന്തിമനും പ്രത്യക്ഷമായവനും പരോക്ഷമായവനുമാണ്. അവൻ സർവകാര്യങ്ങളെ കുറിച്ചും അറിവുള്ളവനുമാണ്.

هُوَ الْأَوَّلُ وَالْآخِرُ وَالظَّاهِرُ وَالْبَاطِنُ ۖ وَهُوَ بِكُلِّ شَيْءٍ عَلِيمٌ ﴿٣﴾

4. ആകാശങ്ങളും ഭൂമിയും ആറുദിവസങ്ങളിലായി സൃഷ്ടിച്ചവനാണ് അവൻ. പിന്നീട് അവൻ സിംഹാസനത്തിൽ ആരോഹണം ചെയ്തു. ഭൂമിയിൽ പ്രവേശിക്കുന്നതും അതിൽ നിന്നു പുറത്തു വരുന്നതും, ആകാശത്തു നിന്നിറങ്ങുന്നതും അതിലേക്ക് കയറിച്ചെല്ലുന്നതും അവൻ അറിഞ്ഞുകൊണ്ടിരിക്കുന്നു. നിങ്ങൾ എവിടെയായിരുന്നാലും അവൻ നിങ്ങളുടെ കൂടെയുണ്ട്താനും. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി കണ്ടറിയുന്നവനാകുന്നു.

هُوَ الَّذِي خَلَقَ السَّمَاوَاتِ وَالْأَرْضَ فِي سِتَّةِ أَيَّامٍ ثُمَّ اسْتَوَىٰ عَلَى الْعَرْشِ ۚ يَعْلَمُ مَا يَلِجُ فِي الْأَرْضِ وَمَا يَخْرُجُ مِنْهَا وَمَا يَنْزِلُ مِنَ السَّمَاءِ وَمَا يَعْرُجُ فِيهَا ۖ وَهُوَ مَعَكُمْ أَيْنَ مَا كُنْتُمْ ۚ وَاللَّهُ بِمَا تَعْمَلُونَ بَصِيرٌ ﴿٤﴾

5. അവന്നാണ് ആകാശങ്ങളുടെയും ഭൂമിയുടെയും ആധിപത്യം. അല്ലാഹുവിങ്കലേക്ക് തന്നെ കാര്യങ്ങൾ മടക്കപ്പെടുകയും ചെയ്യുന്നു.

لَهُ مُلْكُ السَّمَاوَاتِ وَالْأَرْضِ ۚ وَإِلَى اللَّهِ تُرْجَعُ الْأُمُورُ ﴿٥﴾

6. അവൻ രാത്രിയെ പകലിൽ പ്ര

يُولِجُ اللَّيْلَ فِي النَّهَارِ وَيُولِجُ النَّهَارَ فِي اللَّيْلِ ۚ وَهُوَ

عَلِيمٌۢ بِذَاتِ ٱلصُّدُورِ ٦

വേശിപ്പിക്കുന്നു. അവൻ പകലിനെ രാത്രിയിൽ പ്രവേശിപ്പിക്കുകയും ചെയ്യുന്നു. അവൻ ഹൃദയങ്ങളിലുള്ളവയെപ്പറ്റി അറിയുന്നവനുമാകുന്നു.

ءَامِنُوا۟ بِٱللَّهِ وَرَسُولِهِۦ وَأَنفِقُوا۟ مِمَّا جَعَلَكُم مُّسْتَخْلَفِينَ فِيهِ ۖ فَٱلَّذِينَ ءَامَنُوا۟ مِنكُمْ وَأَنفَقُوا۟ لَهُمْ أَجْرٌ كَبِيرٌ ٧

7. നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതനിലും വിശ്വസിക്കുകയും, അവൻ നിങ്ങളെ ഏതൊരു സ്വത്തിൽ പിന്തുടർച്ച നൽകപ്പെട്ടവരാക്കിയിരിക്കുന്നോ അതിൽ നിന്നു ചെലവഴിക്കുകയും ചെയ്യുക. അങ്ങനെ നിങ്ങളുടെ കൂട്ടത്തിൽ നിന്ന് വിശ്വസിക്കുകയും ചെലവഴിക്കുകയും ചെയ്തവരാരോ അവർക്ക് വലിയ പ്രതിഫലമുണ്ടായിരിക്കുന്നതാണ്.

وَمَا لَكُمْ لَا تُؤْمِنُونَ بِٱللَّهِ ۙ وَٱلرَّسُولُ يَدْعُوكُمْ لِتُؤْمِنُوا۟ بِرَبِّكُمْ وَقَدْ أَخَذَ مِيثَٰقَكُمْ إِن كُنتُم مُّؤْمِنِينَ ٨

8. അല്ലാഹുവിൽ വിശ്വസിക്കാതിരിക്കാൻ നിങ്ങൾക്കെന്താണ് ന്യായം? ഈ ദൂതനാകട്ടെ നിങ്ങളുടെ രക്ഷിതാവിൽ വിശ്വസിക്കാൻ വേണ്ടി നിങ്ങളെ ക്ഷണിച്ചുകൊണ്ടിരിക്കുകയുമാണ്. അല്ലാഹു നിങ്ങളുടെ ഉറപ്പ് വാങ്ങിയിട്ടുമുണ്ട്[1] നിങ്ങൾ വിശ്വസിക്കുന്നവരാണെങ്കിൽ!

هُوَ ٱلَّذِى يُنَزِّلُ عَلَىٰ عَبْدِهِۦٓ ءَايَٰتٍۭ بَيِّنَٰتٍ لِّيُخْرِجَكُم مِّنَ ٱلظُّلُمَٰتِ إِلَى ٱلنُّورِ ۚ وَإِنَّ ٱللَّهَ بِكُمْ لَرَءُوفٌ رَّحِيمٌ ٩

9. നിങ്ങളെ ഇരുട്ടിൽ നിന്ന് പ്രകാശത്തിലേക്ക് കൊണ്ടുവരാൻ വേണ്ടി തന്റെ ദാസന്റെ മേൽ വ്യക്തമായ ദൃഷ്ടാന്തങ്ങൾ ഇറക്കിക്കൊടുക്കുന്നവനാണ് അവൻ. തീർച്ചയായും അല്ലാഹു നിങ്ങളോട് വളരെയധികം ദയാലുവും കാരുണ്യവാനും തന്നെയാണ്.

وَمَا لَكُمْ أَلَّا تُنفِقُوا۟ فِى سَبِيلِ ٱللَّهِ وَلِلَّهِ مِيرَٰثُ

10. ആകാശങ്ങളുടെയും ഭൂമിയുടെയും അനന്തരാവകാശം അല്ലാഹുവി

1 മനുഷ്യന്റെ പ്രകൃതി തന്നെ അല്ലാഹുവിന്റെ സാന്നിധ്യത്തെപ്പറ്റി ഉറപ്പ് നൽകുന്നുണ്ടെന്നും ആ ഉറപ്പാണ് ഇവിടെ ഉദ്ദേശിക്കപ്പെടുന്നതെന്നുമാണ് ഒരു വിഭാഗം വ്യാഖ്യാതാക്കളുടെ അഭിപ്രായം. അല്ലാഹു ആത്മീയമായ ഒരു ലോകത്ത് വെച്ച് എല്ലാ മനുഷ്യരെക്കൊണ്ടും ഏകദൈവ വിശ്വാസം സംബന്ധിച്ച് കരാർ ചെയ്യിച്ചിട്ടുണ്ടെന്നും അതാണ് ഇവിടെ സൂചിപ്പിക്കപ്പെടുന്നതെന്നുമാണ് വേറെ ചില വ്യാഖ്യാതാക്കളുടെ പക്ഷം.

ٱلسَّمَٰوَٰتِ وَٱلْأَرْضِ لَا يَسْتَوِى مِنكُم مَّنْ أَنفَقَ مِن قَبْلِ ٱلْفَتْحِ وَقَٰتَلَ أُو۟لَٰٓئِكَ أَعْظَمُ دَرَجَةً مِّنَ ٱلَّذِينَ أَنفَقُوا۟ مِنۢ بَعْدُ وَقَٰتَلُوا۟ وَكُلًّا وَعَدَ ٱللَّهُ ٱلْحُسْنَىٰ وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿١٠﴾

നുള്ളതായിരിക്കെ അല്ലാഹുവിൻെറ മാർഗത്തിൽ ചെലവഴിക്കാതിരിക്കാൻ നിങ്ങൾക്കെന്തൊണ് ന്യായം? നിങ്ങളുടെ കൂട്ടത്തിൽ നിന്നു (മക്കാ) വിജയത്തിനു മുമ്പുള്ള കാലത്ത് ചെലവഴിക്കുകയും യുദ്ധത്തിൽ പങ്കെടുക്കുകയും ചെയ്തവരും (അല്ലാത്തവരും) സമമാകുകയില്ല. അക്കൂട്ടർ പിന്നീട് ചെലവഴിക്കുകയും യുദ്ധത്തിൽ പങ്കുവഹിക്കുകയും ചെയ്തവരെക്കാൾ മഹത്തായ പദവിയുള്ളവരാകുന്നു. എല്ലാവർക്കും അല്ലാഹു സ്വർഗ്ഗം വാഗ്ദാനം ചെയ്തിരിക്കുന്നു.[1] നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മജ്ഞനാണ് അല്ലാഹു.

مَّن ذَا ٱلَّذِى يُقْرِضُ ٱللَّهَ قَرْضًا حَسَنًا فَيُضَٰعِفَهُۥ لَهُۥ وَلَهُۥٓ أَجْرٌ كَرِيمٌ ﴿١١﴾

11. ആരുണ്ട് അല്ലാഹുവിന് ഒരു നല്ല കടം കൊടുക്കുവാൻ. എങ്കിൽ അവനത് അയാൾക്ക് വേണ്ടി ഇരട്ടിപ്പിക്കുന്നതാണ്. അയാൾക്കാണ് മാന്യമായ പ്രതിഫലമുള്ളത്.

يَوْمَ تَرَى ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ يَسْعَىٰ نُورُهُم بَيْنَ أَيْدِيهِمْ وَبِأَيْمَٰنِهِم بُشْرَىٰكُمُ ٱلْيَوْمَ جَنَّٰتٌ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَا ذَٰلِكَ هُوَ ٱلْفَوْزُ ٱلْعَظِيمُ ﴿١٢﴾

12. സത്യവിശ്വാസികളെയും സത്യവിശ്വാസിനികളെയും, അവരുടെ പ്രകാശം അവരുടെ മുൻഭാഗങ്ങളിലൂടെയും വലതു ഭാഗങ്ങളിലൂടെയും സഞ്ചരിക്കുന്ന നിലയിൽ നീ കാണുന്ന ദിവസം! (അന്നവരോട് പറയപ്പെടും:) 'ഇന്നു നിങ്ങൾക്കുള്ള സന്തോഷവാർത്ത ചില സ്വർഗത്തോപ്പുകളെപ്പറ്റിയാകുന്നു. അവയുടെ താഴ്ഭാഗത്തുകൂടി നദികൾ ഒഴുകിക്കൊണ്ടിരിക്കും. നിങ്ങൾ അതിൽ നിത്യവാസികളായിരിക്കും. അത് മഹത്തായ ഭാഗ്യം തന്നെയാണ്.'

---

1 ഇസ്ലാം ഏറ്റവും ശക്തിയായി എതിർക്കപ്പെടുകയും, മുസ്ലിംകൾ കടുത്ത പീഢനങ്ങൾക്ക് ഇരയാവുകയും ചെയ്ത ആദ്യകാലത്ത് വിശ്വാസം പ്രഖ്യാപിക്കുകയും, ആക്രമണകാരികളോട് പോരാടുകയും ചെയ്തവരുടെ പദവി അത്യുന്നതമത്രെ. പിന്നീട് വിശ്വസിച്ച് ത്യാഗസമരങ്ങളിലേർപ്പെട്ടവർക്കും അല്ലാഹു വിശിഷ്ടമായ പ്രതിഫലമായി സ്വർഗ്ഗം വാഗ്ദാനം ചെയ്തിട്ടുണ്ട്.

يَوْمَ يَقُولُ الْمُنَافِقُونَ وَالْمُنَافِقَاتُ لِلَّذِينَ آمَنُوا
انظُرُونَا نَقْتَبِسْ مِن نُّورِكُمْ قِيلَ ارْجِعُوا
وَرَاءَكُمْ فَالْتَمِسُوا نُورًا فَضُرِبَ بَيْنَهُم بِسُورٍ
لَّهُ بَابٌ بَاطِنُهُ فِيهِ الرَّحْمَةُ وَظَاهِرُهُ مِن قِبَلِهِ
الْعَذَابُ ﴿١٣﴾

13. കപടവിശ്വാസികളും കപടവിശ്വാസിനികളും സത്യവിശ്വാസികളോട് (ഇങ്ങനെ) പറയുന്ന ദിവസം: 'നിങ്ങൾ ഞങ്ങളെ നോക്കണേ! നിങ്ങളുടെ പ്രകാശത്തിൽ നിന്ന് ഞങ്ങൾ പകർത്തിയെടുക്കട്ടെ' (അപ്പോൾ അവരോടു) പറയപ്പെടും: 'നിങ്ങൾ നിങ്ങളുടെ പിൻ ഭാഗത്തേക്കു തന്നെ മടങ്ങിപ്പോകുക. എന്നിട്ട് പ്രകാശം അന്വേഷിച്ചു കൊള്ളുക!' അപ്പോൾ അവർക്കിടയിൽ ഒരു മതിൽ കൊണ്ട് മറയുണ്ടാക്കപ്പെടുന്നതാണ്. അതിന് ഒരു വാതിലുണ്ടായിരിക്കും. അതിൻെറ ഉൾഭാഗത്താണ് കാരുണ്യമുള്ളത്.[1] അതിൻെറ പുറഭാഗത്താകട്ടെ ശിക്ഷയും.

يُنَادُونَهُمْ أَلَمْ نَكُن مَّعَكُمْ قَالُوا بَلَىٰ وَلَٰكِنَّكُمْ
فَتَنتُمْ أَنفُسَكُمْ وَتَرَبَّصْتُمْ وَارْتَبْتُمْ وَغَرَّتْكُمُ
الْأَمَانِيُّ حَتَّىٰ جَاءَ أَمْرُ اللَّهِ وَغَرَّكُم بِاللَّهِ
الْغَرُورُ ﴿١٤﴾

14. അവരെ (സത്യവിശ്വാസികളെ) വിളിച്ച് അവർ (കപടന്മാർ) പറയും: 'ഞങ്ങൾ നിങ്ങളോടൊപ്പമായിരുന്നില്ലേ?' അവർ (സത്യവിശ്വാസികൾ) പറയും: അതെ; പക്ഷെ, നിങ്ങൾ നിങ്ങളെത്തന്നെ കുഴപ്പത്തിലാക്കുകയും (മറ്റുള്ളവർക്ക് നാശം വരുന്നത്) പ്രതീക്ഷിച്ച് കൊണ്ടിരിക്കുകയും (മതത്തിൽ) സംശയിക്കുകയും അല്ലാഹുവിൻെറ ആജ്ഞ വന്നെത്തുന്നത്‌വരെ വ്യാമോഹങ്ങൾ നിങ്ങളെ വഞ്ചിക്കുകയും ചെയ്തു. അല്ലാഹുവിൻെറ കാര്യത്തിൽ പരമവഞ്ചകനായ പിശാച് നിങ്ങളെ വഞ്ചിച്ചു കളഞ്ഞു.

فَالْيَوْمَ لَا يُؤْخَذُ مِنكُمْ فِدْيَةٌ وَلَا مِنَ الَّذِينَ
كَفَرُوا مَأْوَاكُمُ النَّارُ هِيَ مَوْلَاكُمْ
وَبِئْسَ الْمَصِيرُ ﴿١٥﴾

15. അതുകൊണ്ട് ഇന്ന് നിങ്ങളുടെ പക്കൽ നിന്നോ സത്യനിഷേധികളുടെ പക്കൽ നിന്നോ യാതൊരു പ്രായശ്ചിത്തവും സ്വീകരിക്കപ്പെടുന്നതല്ല. നിങ്ങളുടെ വാസസ്ഥലം നരകമാകുന്നു. അതത്രെ നിങ്ങളുടെ 'ബന്ധു'.[2] തിരി

---

1 കാരണം അത് സത്യവിശ്വാസികളോട് അടുത്ത ഭാഗമാണ്.

2 'മൗലാകും' എന്ന വാക്കിന് നിങ്ങൾക്ക് ഏറ്റവും ഉചിതമായ അഭയസ്ഥാനം എന്നാണ് ചില വ്യാഖ്യാതാക്കൾ അർത്ഥം നൽകിയിട്ടുള്ളത്.

ച്ചു ചെല്ലാനുള്ള ആ സ്ഥലം വളരെ ചീത്ത തന്നെ.

16. വിശ്വാസികൾക്ക് അവരുടെ ഹൃദയങ്ങൾ അല്ലാഹുവിനെപ്പറ്റിയുള്ള സ്മരണയിലേക്കും, അവതരിച്ചു കിട്ടിയ സത്യത്തിലേക്കും കീഴൊതുങ്ങുവാനും തങ്ങൾക്ക് മുമ്പ് വേദഗ്രന്ഥം നൽകപ്പെട്ടവരെപ്പോലെ ആകാതിരിക്കാനും സമയമായില്ലേ?[1] അങ്ങനെ ആ വേദക്കാർക്ക് കാലം ദീർഘിച്ചു പോകുകയും തന്മൂലം അവരുടെ ഹൃദയങ്ങൾ കടുത്തുപോകുകയും ചെയ്തു. അവരിൽ അധികമാളുകളും ദുർമാർഗികളാകുന്നു.

۞ أَلَمْ يَأْنِ لِلَّذِينَ آمَنُوا أَن تَخْشَعَ قُلُوبُهُمْ لِذِكْرِ اللَّهِ وَمَا نَزَلَ مِنَ الْحَقِّ وَلَا يَكُونُوا كَالَّذِينَ أُوتُوا الْكِتَابَ مِن قَبْلُ فَطَالَ عَلَيْهِمُ الْأَمَدُ فَقَسَتْ قُلُوبُهُمْ ۖ وَكَثِيرٌ مِّنْهُمْ فَاسِقُونَ ﴿١٦﴾

17. നിങ്ങൾ അറിഞ്ഞുകൊള്ളുക: തീർച്ചയായും അല്ലാഹു ഭൂമിയെ അത് നിർജ്ജീവമായതിനുശേഷം സജീവമാക്കുന്നു. തീർച്ചയായും നാം നിങ്ങൾക്ക് ദൃഷ്ടാന്തങ്ങൾ വിവരിച്ചു തന്നിരിക്കുന്നു. നിങ്ങൾ ചിന്തിക്കുവാൻ വേണ്ടി.

اعْلَمُوا أَنَّ اللَّهَ يُحْيِي الْأَرْضَ بَعْدَ مَوْتِهَا ۚ قَدْ بَيَّنَّا لَكُمُ الْآيَاتِ لَعَلَّكُمْ تَعْقِلُونَ ﴿١٧﴾

18. തീർച്ചയായും ധർമ്മനിഷ്ഠരായ പുരുഷന്മാരും സ്ത്രീകളും അല്ലാഹുവിന് നല്ല കടം കൊടുത്തവരും ആരോ അവർക്കത് ഇരട്ടിയായി നൽകപ്പെടുന്നതാണ്. അവർക്കത്രെ മാന്യമായ പ്രതിഫലമുള്ളത്.

إِنَّ الْمُصَّدِّقِينَ وَالْمُصَّدِّقَاتِ وَأَقْرَضُوا اللَّهَ قَرْضًا حَسَنًا يُضَاعَفُ لَهُمْ وَلَهُمْ أَجْرٌ كَرِيمٌ ﴿١٨﴾

19. എന്നാൽ അല്ലാഹുവിലും അവന്റെ ദൂതന്മാരിലും വിശ്വസിച്ചവരാരോ അവർ തന്നെയാണ് തങ്ങളുടെ രക്ഷിതാവിങ്കൽ സത്യസന്ധന്മാരും സത്യ സാക്ഷികളും. അവർക്ക് അവരു

وَالَّذِينَ آمَنُوا بِاللَّهِ وَرُسُلِهِ أُولَٰئِكَ هُمُ الصِّدِّيقُونَ ۖ وَالشُّهَدَاءُ عِندَ رَبِّهِمْ لَهُمْ أَجْرُهُمْ وَنُورُهُمْ ۖ وَالَّذِينَ كَفَرُوا وَكَذَّبُوا

1 ഒരു പ്രവാചകന്റെ വിയോഗത്തിനുശേഷം ഏതാനും വർഷങ്ങൾ കഴിയുമ്പോഴേക്കും അദ്ദേഹത്തിന്റെ അദ്ധ്യാപനങ്ങൾ വിസ്മരിക്കുകയും, ധാർമ്മികോപദേശങ്ങൾ ഉൾക്കൊള്ളാനാകാത്തവിധം കഠിനമനസ്കരായിത്തീരുകയുമായിരുന്നു പൂർവ്വസമുദായങ്ങളുടെ പതിവ്. മുസ്‌ലിംകൾ അത്തരത്തിലാകരുതെന്ന് ഈ വചനം ഉദ്ബോധിപ്പിക്കുന്നു.

بِـَٔايَٰتِنَآ أُو۟لَٰٓئِكَ أَصْحَٰبُ ٱلْجَحِيمِ ﴿١٩﴾

ടെ പ്രതിഫലവും അവരുടെ പ്രകാശവുമുണ്ടായിരിക്കും. സത്യനിഷേധം കൈക്കൊള്ളുകയും നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിച്ചു തള്ളുകയും ചെയ്തവരാരോ അവർ തന്നെയാണ് നരകക്കാർ.

ٱعْلَمُوٓا۟ أَنَّمَا ٱلْحَيَوٰةُ ٱلدُّنْيَا لَعِبٌ وَلَهْوٌ وَزِينَةٌ وَتَفَاخُرٌۢ بَيْنَكُمْ وَتَكَاثُرٌ فِى ٱلْأَمْوَٰلِ وَٱلْأَوْلَٰدِ ۖ كَمَثَلِ غَيْثٍ أَعْجَبَ ٱلْكُفَّارَ نَبَاتُهُۥ ثُمَّ يَهِيجُ فَتَرَىٰهُ مُصْفَرًّا ثُمَّ يَكُونُ حُطَٰمًا ۖ وَفِى ٱلْـَٔاخِرَةِ عَذَابٌ شَدِيدٌ وَمَغْفِرَةٌ مِّنَ ٱللَّهِ وَرِضْوَٰنٌ ۚ وَمَا ٱلْحَيَوٰةُ ٱلدُّنْيَآ إِلَّا مَتَٰعُ ٱلْغُرُورِ ﴿٢٠﴾

20. നിങ്ങൾ അറിയുക: ഇഹലോക ജീവിതമെന്നാൽ കളിയും വിനോദവും അലങ്കാരവും നിങ്ങൾ പരസ്പരം ദുരഭിമാനം നടിക്കലും സ്വത്തുകളിലും സന്താനങ്ങളിലും പെരുപ്പം കാണിക്കലും മാത്രമാണ് -- ഒരു മഴ പോലെ. അതു മൂലമുണ്ടായ ചെടികൾ കർഷകരെ ആശ്ചര്യപ്പെടുത്തി. പിന്നീടതിന് ഉണക്കം ബാധിക്കുന്നു. അപ്പോൾ അത് മഞ്ഞനിറം പൂണ്ടതായി നിനക്ക് കാണാം. പിന്നീടതു തുരുമ്പായിപ്പോകുന്നു. എന്നാൽ പരലോകത്ത് (ദുർവൃത്തർക്ക്) കഠിനമായ ശിക്ഷയും (സദ്വൃത്തർക്ക്) അല്ലാഹുവിങ്കൽ നിന്നുള്ള പാപമോചനവും പ്രീതിയും ഉണ്ട്. ഐഹിക ജീവിതം വഞ്ചനയുടെ വിഭവമല്ലാതെ മറ്റൊന്നുമല്ല.

سَابِقُوٓا۟ إِلَىٰ مَغْفِرَةٍ مِّن رَّبِّكُمْ وَجَنَّةٍ عَرْضُهَا كَعَرْضِ ٱلسَّمَآءِ وَٱلْأَرْضِ أُعِدَّتْ لِلَّذِينَ ءَامَنُوا۟ بِٱللَّهِ وَرُسُلِهِۦ ۚ ذَٰلِكَ فَضْلُ ٱللَّهِ يُؤْتِيهِ مَن يَشَآءُ ۚ وَٱللَّهُ ذُو ٱلْفَضْلِ ٱلْعَظِيمِ ﴿٢١﴾

21. നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള പാപമോചനത്തിലേക്കും സ്വർഗത്തിലേക്കും നിങ്ങൾ മുൻ കടന്നു വരുവിൻ. അതിൻെറ വിസ്താരം ആകാശത്തിൻെറയും ഭൂമിയുടെയും വിസ്താരം പോലെയാണ്. അല്ലാഹുവിലും അവൻെറ ദൂതന്മാരിലും വിശ്വസിച്ചവർക്കു വേണ്ടി അതു സജ്ജീകരിക്കപ്പെട്ടിരിക്കുന്നു. അത് അല്ലാഹുവിൻെറ അനുഗ്രഹമത്രെ. അവൻ ഉദ്ദേശിക്കുന്നവർക്ക് അതവൻ നൽകുന്നു. അല്ലാഹു മഹത്തായ അനുഗ്രഹമുള്ളവനാകുന്നു.

مَآ أَصَابَ مِن مُّصِيبَةٍ فِى ٱلْأَرْضِ وَلَا فِىٓ

22. ഭൂമിയിലോ നിങ്ങളുടെ ദേഹങ്ങളിൽ തന്നെയോ യാതൊരാപത്തും

ളും നിങ്ങളോട് നാം ബാദ്ധ്യതയേറ്റതായി ഉണ്ടോ?

سَلْهُمْ أَيُّهُم بِذَٰلِكَ زَعِيمٌ ﴿٤٠﴾

40. അവരിൽ ആരാണ് ആ കാര്യത്തിന് ഉത്തരവാദിത്തം ഏൽപിക്കാനുള്ളത് എന്ന് അവരോട് ചോദിച്ചു നോക്കുക.

أَمْ لَهُمْ شُرَكَاءُ فَلْيَأْتُوا بِشُرَكَائِهِمْ إِن كَانُوا صَادِقِينَ ﴿٤١﴾

41. അതല്ല, അവർക്ക് വല്ല പങ്കുകാരുമുണ്ടോ? എങ്കിൽ അവരുടെ പങ്കുകാരെ അവർ കൊണ്ടുവരട്ടെ. അവർ സത്യവാന്മാരാണെങ്കിൽ.

يَوْمَ يُكْشَفُ عَن سَاقٍ وَيُدْعَوْنَ إِلَى السُّجُودِ فَلَا يَسْتَطِيعُونَ ﴿٤٢﴾

42. 'കണങ്കാൽ വെളിവാക്കപ്പെടുന്ന'[1] (ഭയങ്കരമായ) ഒരു ദിവസത്തെ നിങ്ങൾ ഓർക്കുക. സുജൂദ് ചെയ്യാൻ (അന്ന്) അവർ ക്ഷണിക്കപ്പെടും. അപ്പോൾ അവർക്കതിന് സാധിക്കുകയില്ല.

خَاشِعَةً أَبْصَارُهُمْ تَرْهَقُهُمْ ذِلَّةٌ ۖ وَقَدْ كَانُوا يُدْعَوْنَ إِلَى السُّجُودِ وَهُمْ سَالِمُونَ ﴿٤٣﴾

43. അവരുടെ കണ്ണുകൾ കീഴ്പോട്ട് താഴ്ന്നിരിക്കും. നിന്ദ്യത അവരെ ആവരണം ചെയ്യും. അവർ സുരക്ഷിതരായിരുന്ന സമയത്ത് സുജൂദിനായി അവർ ക്ഷണിക്കപ്പെട്ടിരുന്നു.[2]

فَذَرْنِي وَمَن يُكَذِّبُ بِهَٰذَا الْحَدِيثِ ۖ سَنَسْتَدْرِجُهُم مِّنْ حَيْثُ لَا يَعْلَمُونَ ﴿٤٤﴾

44. ആകയാൽ എന്നെയും ഈ വർത്തമാനം നിഷേധിച്ചു കളയുന്നവരെയും കൂടി വിട്ടേക്കുക.[3] അവർ അറിയാത്ത വിധത്തിലൂടെ നാം അവരെ പടിപടിയായി പിടികൂടിക്കൊള്ളാം.

---

1 അന്ത്യനാളിൽ അല്ലാഹു തൻെറ കണങ്കാൽ വെളിവാക്കുകയും അപ്പോൾ സത്യവിശ്വാസികൾ അവന്ന് സുജൂദ് ചെയ്യുകയും ചെയ്യും. എന്നാൽ ദുൻയാവിൽ ലോകമാന്യതക്കും പ്രശസ്തിക്കും വേണ്ടി സുജൂദ് ചെയ്തിരുന്നവർക്ക് അപ്പോൾ സുജൂദ് ചെയ്യുവാൻ സാധ്യമാവുന്നതല്ല. ബുഖാരിയും മുസ്ലിമും ഉദ്ധരിക്കുന്ന ഹദീസിൽ ഇക്കാര്യം വ്യക്തമാണ്. എന്നാൽ അല്ലാഹുവിൻെറ കൈ, അല്ലാഹുവിൻെറ കാൽ എന്നിങ്ങനെയുള്ള ഖുർആനിലും ഹദീസുകളിലും സ്ഥിരപ്പെട്ട പ്രയോഗങ്ങൾ യാതൊരു സാദൃശ്യപ്പെടുത്തലും വ്യാഖ്യാനവും കൂടാതെ അങ്ങനെ തന്നെ വിശ്വസിക്കേണ്ടതാണ്. അതിൻെറ രൂപം നമുക്ക് അജ്ഞാതമാണ്.

2 ഇഹലോകത്ത് അവർ സ്വതന്ത്രരും കഴിവുള്ളവരുമായിരുന്നപ്പോൾ അല്ലാഹുവിന് സുജൂദ് ചെയ്യാൻ കൽപിക്കപ്പെട്ട സന്ദർഭത്തിൽ അവർ ധിക്കരിക്കുകയായിരുന്നു.

3 സത്യനിഷേധികളുടെ വിളയാട്ടം കണ്ട് വ്യാകുലപ്പെടേണ്ടെന്നും, താൻ തന്നെ അവരെ ഉചിതമായ വിധത്തിൽ കൈകാര്യം ചെയ്തുകൊള്ളാമെന്നും നബി(ﷺ)യെയും സത്യവിശ്വാസികളെയും അല്ലാഹു ഉണർത്തുന്നു.

وَأُمْلِي لَهُمْ ۚ إِنَّ كَيْدِي مَتِينٌ ﴿٤٥﴾

45. ഞാൻ അവർക്ക് നീട്ടിയിട്ടുകൊടുക്കുകയും ചെയ്യും. തീർച്ചയായും എൻെറ തന്ത്രം ശക്തമാകുന്നു.

أَمْ تَسْأَلُهُمْ أَجْرًا فَهُم مِّن مَّغْرَمٍ مُّثْقَلُونَ ﴿٤٦﴾

46. അതല്ല, നീ അവരോട് വല്ല പ്രതിഫലവും ചോദിച്ചിട്ട് അവർ കടബാധ്യതയാൽ ഞെരുങ്ങിയിരിക്കയാണോ?

أَمْ عِندَهُمُ الْغَيْبُ فَهُمْ يَكْتُبُونَ ﴿٤٧﴾

47. അതല്ല, അവരുടെ അടുക്കൽ അദൃശ്യജ്ഞാനമുണ്ടായിട്ട് അവർ എഴുതി എടുത്തുകൊണ്ടിരിക്കുകയാണോ?[1]

فَاصْبِرْ لِحُكْمِ رَبِّكَ وَلَا تَكُن كَصَاحِبِ الْحُوتِ إِذْ نَادَىٰ وَهُوَ مَكْظُومٌ ﴿٤٨﴾

48. അതുകൊണ്ട് നിൻെറ രക്ഷിതാവിൻെറ വിധി കാത്ത് നീ ക്ഷമിച്ചുകൊള്ളുക. നീ മത്സ്യത്തിൻെറ ആളെപ്പോലെ (യൂനുസ് നബിയെപ്പോലെ) ആകരുത്. അദ്ദേഹം ദുഃഖനിമഗ്നനായിക്കൊണ്ട് വിളിച്ചു പ്രാർത്ഥിച്ച സന്ദർഭം.

لَّوْلَا أَن تَدَارَكَهُ نِعْمَةٌ مِّن رَّبِّهِ لَنُبِذَ بِالْعَرَاءِ وَهُوَ مَذْمُومٌ ﴿٤٩﴾

49. അദ്ദേഹത്തിൻെറ രക്ഷിതാവിങ്കൽ നിന്നുള്ള അനുഗ്രഹം അദ്ദേഹത്തെ വീണ്ടെടുത്തില്ലായിരുന്നെങ്കിൽ അദ്ദേഹം ആ പാഴ്ഭൂമിയിൽ ആക്ഷേപാർഹനായിക്കൊണ്ട് പുറന്തള്ളപ്പെടുമായിരുന്നു.

فَاجْتَبَاهُ رَبُّهُ فَجَعَلَهُ مِنَ الصَّالِحِينَ ﴿٥٠﴾

50. അപ്പോൾ അദ്ദേഹത്തിൻെറ രക്ഷിതാവ് അദ്ദേഹത്തെ തെരഞ്ഞെടുക്കുകയും എന്നിട്ട് അദ്ദേഹത്തെ സജ്ജനങ്ങളുടെ കൂട്ടത്തിലാക്കുകയും ചെയ്തു.

وَإِن يَكَادُ الَّذِينَ كَفَرُوا لَيُزْلِقُونَكَ بِأَبْصَارِهِمْ لَمَّا سَمِعُوا الذِّكْرَ وَيَقُولُونَ إِنَّهُ لَمَجْنُونٌ ﴿٥١﴾

51. സത്യനിഷേധികൾ ഈ ഉൽബോധനം കേൾക്കുമ്പോൾ അവരുടെ കണ്ണുകൾകൊണ്ട് നോക്കിയിട്ട് നീ ഇടറി വീഴുമാറാകുക തന്നെ ചെയ്യും.[2] തീർച്ചയായും ഇവൻ ഒരു ഭ്രാന്തൻ തന്നെയാണ് എന്നവർ പറയും.

---

1 ബഹുദൈവാരാധകർക്ക് അദൃശ്യജ്ഞാനത്തെ ആസ്പദമാക്കിക്കൊണ്ടുള്ള വല്ല പ്രമാണവുമുണ്ടോ? എന്നർത്ഥം.

2 പുച്ഛവും പരിഹാസവും നിറഞ്ഞ നോട്ടം കൊണ്ട് നബി(ﷺ)യെ പിന്തിരിപ്പിക്കുവാനും, ദൗത്യനിർവ്വഹണത്തിൽ അടിതെറ്റിക്കാനും അവർ ശ്രമിച്ചുനോക്കുക തന്നെ ചെയ്യുമെന്നർത്ഥം.

| | |
|---|---|
| 52. ഇത് ലോകത്തിനുള്ള ഒരു ഉൽബോധനമല്ലാതെ മറ്റൊന്നുമല്ല. | وَمَا هُوَ إِلَّا ذِكْرٌ لِّلْعَالَمِينَ ﴿٥٢﴾ |



## അൽഹാഖ്ഖഃ
(യഥാർത്ഥ സംഭവം)




### അദ്ധ്യായം - 69

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

1 – 3. ആ യഥാർത്ഥ സംഭവം! എന്താണ് ആ യഥാർത്ഥ സംഭവം? ആ യഥാർത്ഥ സംഭവം എന്താണെന്ന് നിനക്കെന്തറിയാം?

الْحَاقَّةُ ﴿١﴾ مَا الْحَاقَّةُ ﴿٢﴾
وَمَا أَدْرَاكَ مَا الْحَاقَّةُ ﴿٣﴾

4. ഥമൂദ് സമൂദായവും ആദ് സമൂദായവും ആ ഭയങ്കര സംഭവത്തെ നിഷേധിച്ചു കളഞ്ഞു.

كَذَّبَتْ ثَمُودُ وَعَادٌ بِالْقَارِعَةِ ﴿٤﴾

5. എന്നാൽ ഥമൂദ് സമൂദായം അത്യന്തം ഭീകരമായ ഒരു ശിക്ഷകൊണ്ട് നശിപ്പിക്കപ്പെട്ടു.

فَأَمَّا ثَمُودُ فَأُهْلِكُوا بِالطَّاغِيَةِ ﴿٥﴾

6. എന്നാൽ ആദ് സമൂദായം, ആഞ്ഞുവീശുന്ന അത്യുഗ്രമായ ഒരു കാറ്റ് കൊണ്ട് നശിപ്പിക്കപ്പെട്ടു.

وَأَمَّا عَادٌ فَأُهْلِكُوا بِرِيحٍ صَرْصَرٍ عَاتِيَةٍ ﴿٦﴾

7. തുടർച്ചയായ ഏഴു രാത്രിയും എട്ടുപകലും അത് (കാറ്റ്) അവരുടെ നേർക്ക് അവൻ തിരിച്ചുവിട്ടു. അപ്പോൾ കടപുഴകി വീണ ഈത്തപ്പനത്തടികൾ പോലെ ആ കാറ്റിൽ ജനങ്ങൾ വീണുകിടക്കുന്നതായി നിനക്ക് കാണാം.

سَخَّرَهَا عَلَيْهِمْ سَبْعَ لَيَالٍ وَثَمَانِيَةَ أَيَّامٍ حُسُومًا فَتَرَى الْقَوْمَ فِيهَا صَرْعَىٰ كَأَنَّهُمْ أَعْجَازُ نَخْلٍ خَاوِيَةٍ ﴿٧﴾

8. ഇനി അവരുടേതായി അവശേഷിക്കുന്ന വല്ലതും നീ കാണുന്നുണ്ടോ?

فَهَلْ تَرَىٰ لَهُمْ مِنْ بَاقِيَةٍ ﴿٨﴾

9. ഫിർഔനും, അവൻെറ മുമ്പുള്ളവരും കീഴ്മേൽ മറിഞ്ഞ രാജ്യങ്ങളും[1] തെറ്റായ പ്രവർത്തനം കൊണ്ടുവന്നു.

وَجَاءَ فِرْعَوْنُ وَمَنْ قَبْلَهُ وَالْمُؤْتَفِكَاتُ بِالْخَاطِئَةِ ﴿٩﴾

10. അവർ അവരുടെ രക്ഷിതാവിൻെറ ദൂതനെ ധിക്കരിക്കുകയും, അപ്പോൾ അവൻ അവരെ ശക്തിയേറി

فَعَصَوْا رَسُولَ رَبِّهِمْ فَأَخَذَهُمْ أَخْذَةً رَابِيَةً ﴿١٠﴾

---

1 ലൂത്ത് നബി(ﷺ)ൻെറ ജനതയുടെ അധിവാസകേന്ദ്രങ്ങളത്രെ ഉദ്ദേശ്യം.

യ ഒരു പിടുത്തം പിടിക്കുകയും ചെയ്തു.

11. തീർച്ചയായും നാം, വെള്ളം അതിരുകവിഞ്ഞ സമയത്ത് നിങ്ങളെ കപ്പലിൽ കയറ്റി രക്ഷിക്കുകയുണ്ടായി.[1]

إِنَّا لَمَّا طَغَا الْمَاءُ حَمَلْنَاكُمْ فِي الْجَارِيَةِ ﴿١١﴾

12. നിങ്ങൾക്ക് നാം അതൊരു സ്മരണയാക്കുവാനും ശ്രദ്ധിച്ചു മനസ്സിലാക്കുന്ന കാതുകൾ അതു ശ്രദ്ധിച്ചു മനസ്സിലാക്കുവാനും വേണ്ടി.

لِنَجْعَلَهَا لَكُمْ تَذْكِرَةً وَتَعِيَهَا أُذُنٌ وَاعِيَةٌ ﴿١٢﴾

13. കാഹളത്തിൽ ഒരു ഊത്ത് ഊതപ്പെട്ടാൽ,

فَإِذَا نُفِخَ فِي الصُّورِ نَفْخَةٌ وَاحِدَةٌ ﴿١٣﴾

14. ഭൂമിയും പർവ്വതങ്ങളും പൊക്കിയെടുക്കപ്പെടുകയും എന്നിട്ട് അവ രണ്ടും ഒരു ഇടിച്ചുതകർക്കലിന് വിധേയമാക്കപ്പെടുകയും ചെയ്താൽ!

وَحُمِلَتِ الْأَرْضُ وَالْجِبَالُ فَدُكَّتَا دَكَّةً وَاحِدَةً ﴿١٤﴾

15. അന്നേ ദിവസം ആ സംഭവം സംഭവിക്കുകയായി.

فَيَوْمَئِذٍ وَقَعَتِ الْوَاقِعَةُ ﴿١٥﴾

16. ആകാശം പൊട്ടിപ്പിളരുകയും ചെയ്യും. അന്ന് അത് ദുർബലമായിരിക്കും.

وَانْشَقَّتِ السَّمَاءُ فَهِيَ يَوْمَئِذٍ وَاهِيَةٌ ﴿١٦﴾

17. മലക്കുകൾ അതിൻെറ നാനാഭാഗങ്ങളിലുമുണ്ടായിരിക്കും. നിൻെറ രക്ഷിതാവിൻെറ സിംഹാസനത്തെ അവരുടെ മീതെ അന്നു എട്ടു കൂട്ടർ വഹിക്കുന്നതാണ്.[2]

وَالْمَلَكُ عَلَىٰ أَرْجَائِهَا ۚ وَيَحْمِلُ عَرْشَ رَبِّكَ فَوْقَهُمْ يَوْمَئِذٍ ثَمَانِيَةٌ ﴿١٧﴾

18. അന്നേ ദിവസം നിങ്ങൾ പ്രദർശിപ്പിക്കപ്പെടുന്നതാണ്. യാതൊരു മറഞ്ഞ കാര്യവും നിങ്ങളിൽ നിന്നു മറഞ്ഞു പോകുന്നതല്ല.[3]

يَوْمَئِذٍ تُعْرَضُونَ لَا تَخْفَىٰ مِنْكُمْ خَافِيَةٌ ﴿١٨﴾

19. എന്നാൽ വലതു കയ്യിൽ തൻെറ രേഖ നൽകപ്പെട്ടവൻ പറയും;

فَأَمَّا مَنْ أُوتِيَ كِتَابَهُ بِيَمِينِهِ فَيَقُولُ هَاؤُمُ اقْرَءُوا

---

1 നൂഹ് നബി(عليه السلام)യുടെ കാലത്തുണ്ടായ മഹാപ്രളയത്തിൽ സത്യവിശ്വാസികളെ അല്ലാഹു കപ്പലിൽ കയറ്റി രക്ഷിച്ചതിനെ പറ്റിയത്രെ ഈ പരാമർശം.

2 ഉയിർത്തെഴുന്നേൽപിൻെറ നാളിൽ ദൈവിക സിംഹാസനത്തെ എട്ടു മലക്കുകളായിരിക്കും വഹിക്കുകയെന്ന് ചില വ്യാഖ്യാതാക്കളും, എട്ടു വിഭാഗം മലക്കുകളായിരിക്കും വഹിക്കുകയെന്ന് മറ്റു ചില വ്യാഖ്യാതാക്കളും അഭിപ്രായപ്പെടുന്നു.

3 നിങ്ങൾ ഗോപ്യമാക്കിവെച്ചിരുന്ന വാക്കുകളും പ്രവൃത്തികളുമൊക്കെ അന്ന് അനാവൃതമാകുമെന്നർത്ഥം.

ഇതാ, എൻെറ ഗ്രന്ഥം വായിച്ചുനോക്കൂ.

كِتَٰبِيَهۡ ١٩

20. തീർച്ചയായും ഞാൻ ഉറപ്പാക്കിയിരുന്നു; ഞാൻ എൻെറ വിചാരണയെ[1] നേരിടേണ്ടി വരുമെന്ന്

إِنِّي ظَنَنتُ أَنِّي مُلَٰقٍ حِسَابِيَهۡ ٢٠

21. അതിനാൽ അവൻ[2] തൃപ്തികരമായ ജീവിതത്തിലാകുന്നു.

فَهُوَ فِي عِيشَةٖ رَّاضِيَةٖ ٢١

22. ഉന്നതമായ സ്വർഗത്തിൽ.

فِي جَنَّةٍ عَالِيَةٖ ٢٢

23. അവയിലെ പഴങ്ങൾ അടുത്തുവരുന്നവയാകുന്നു.

قُطُوفُهَا دَانِيَةٞ ٢٣

24. 'കഴിഞ്ഞുപോയ ദിവസങ്ങളിൽ നിങ്ങൾ മുൻകൂട്ടി ചെയ്തതിൻെറ ഫലമായി നിങ്ങൾ ആനന്ദത്തോടെ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക'. (എന്ന് അവരോട് പറയപ്പെടും.)

كُلُواْ وَٱشۡرَبُواْ هَنِيٓـَٔۢا بِمَآ أَسۡلَفۡتُمۡ فِي ٱلۡأَيَّامِ ٱلۡخَالِيَةِ ٢٤

25. എന്നാൽ ഇടതു കയ്യിൽ ഗ്രന്ഥം നൽകപ്പെട്ടവനാകട്ടെ ഇപ്രകാരം പറയുന്നതാണ്. 'ഹാ! എൻെറ ഗ്രന്ഥം എനിക്ക് നൽകപ്പെടാതിരുന്നെങ്കിൽ,

وَأَمَّا مَنۡ أُوتِيَ كِتَٰبَهُۥ بِشِمَالِهِۦ فَيَقُولُ يَٰلَيۡتَنِي لَمۡ أُوتَ كِتَٰبِيَهۡ ٢٥

26. എൻെറ വിചാരണ എന്താണെന്ന് ഞാൻ അറിയാതിരുന്നെങ്കിൽ (എത്ര നന്നായിരുന്നു.)

وَلَمۡ أَدۡرِ مَا حِسَابِيَهۡ ٢٦

27. അത് (മരണം) എല്ലാം അവസാനിപ്പിക്കുന്നതായിരുന്നെങ്കിൽ (എത്ര നന്നായിരുന്നു!)

يَٰلَيۡتَهَا كَانَتِ ٱلۡقَاضِيَةَ ٢٧

28. എൻെറ ധനം എനിക്കു പ്രയോജനപ്പെട്ടില്ല.

مَآ أَغۡنَىٰ عَنِّي مَالِيَهۡۜ ٢٨

29. എൻെറ അധികാരം എന്നിൽ നിന്നു നഷ്ടപ്പെട്ടുപോയി'.

هَلَكَ عَنِّي سُلۡطَٰنِيَهۡ ٢٩

30. (അപ്പോൾ ഇപ്രകാരം കൽപനയുണ്ടാകും:) 'നിങ്ങൾ അവനെ പിടിച്ച്

خُذُوهُ فَغُلُّوهُ ٣٠

---

1 'ഹിസാബ്' എന്ന പദത്തിന് വിചാരണ അഥവാ കണക്ക് ചോദിക്കൽ എന്നും (കർമ്മങ്ങളുടെ) കണക്ക് എന്നും അർത്ഥമുണ്ട്.

2 കർമ്മങ്ങളുടെ രേഖ വലതുകയ്യിൽ നൽകപ്പെട്ടവൻ.

ബന്ധനത്തിലിടൂ.

31. പിന്നെ അവനെ നിങ്ങൾ ജ്വലിക്കുന്ന നരകത്തിൽ പ്രവേശിപ്പിക്കൂ.

32. പിന്നെ, എഴുപതു മുഴം നീളമുള്ള ഒരു ചങ്ങലയിൽ അവനെ നിങ്ങൾ പ്രവേശിപ്പിക്കൂ.

33. തീർച്ചയായും അവൻ മഹാനായ അല്ലാഹുവിൽ വിശ്വസിച്ചിരുന്നില്ല.

34. സാധുവിന് ഭക്ഷണം കൊടുക്കുവാൻ അവൻ പ്രോൽസാഹിപ്പിച്ചിരുന്നുമില്ല.

35. അതിനാൽ ഇന്ന് ഇവിടെ അവന്ന് ഒരു ഉറ്റബന്ധുവുമില്ല.

36. ദുർനീരുകൾ ഒലിച്ചു കൂടിയതിൽ നിന്നല്ലാതെ മറ്റു ആഹാരവുമില്ല.

37. തെറ്റുകാരല്ലാതെ അതു ഭക്ഷിക്കുകയില്ല.

38,39. എന്നാൽ നിങ്ങൾ കാണുന്നവയെക്കൊണ്ടും കാണാത്തവയെക്കൊണ്ടും ഞാൻ സത്യം ചെയ്തു പറയുന്നു.

40. തീർച്ചയായും ഇത് മാന്യനായ ഒരു ദൂതൻെറ വാക്കു തന്നെയാകുന്നു.

41. ഇതൊരു കവിയുടെ വാക്കല്ല. വളരെ കുറച്ചേ നിങ്ങൾ വിശ്വസിക്കുന്നുള്ളൂ.

42. ഒരു ജോത്സ്യൻെറ വാക്കുമല്ല. വളരെക്കുറച്ചേ നിങ്ങൾ ആലോചിച്ചു മനസ്സിലാക്കുന്നുള്ളൂ.

43. ഇത് ലോകരക്ഷിതാവിങ്കൽ നിന്ന് അവതരിപ്പിക്കപ്പെട്ടതാകുന്നു.

44. നമ്മുടെ പേരിൽ (പ്രവാചകൻ) വല്ല വാക്കുകളും കെട്ടിച്ചമച്ചു പറഞ്ഞിരുന്നെങ്കിൽ.

ثُمَّ الْجَحِيمَ صَلُّوهُ ﴿٣١﴾

ثُمَّ فِي سِلْسِلَةٍ ذَرْعُهَا سَبْعُونَ ذِرَاعًا فَاسْلُكُوهُ ﴿٣٢﴾

إِنَّهُ كَانَ لَا يُؤْمِنُ بِاللَّهِ الْعَظِيمِ ﴿٣٣﴾

وَلَا يَحُضُّ عَلَىٰ طَعَامِ الْمِسْكِينِ ﴿٣٤﴾

فَلَيْسَ لَهُ الْيَوْمَ هَاهُنَا حَمِيمٌ ﴿٣٥﴾

وَلَا طَعَامٌ إِلَّا مِنْ غِسْلِينٍ ﴿٣٦﴾

لَا يَأْكُلُهُ إِلَّا الْخَاطِئُونَ ﴿٣٧﴾

فَلَا أُقْسِمُ بِمَا تُبْصِرُونَ ﴿٣٨﴾

وَمَا لَا تُبْصِرُونَ ﴿٣٩﴾

إِنَّهُ لَقَوْلُ رَسُولٍ كَرِيمٍ ﴿٤٠﴾

وَمَا هُوَ بِقَوْلِ شَاعِرٍ قَلِيلًا مَا تُؤْمِنُونَ ﴿٤١﴾

وَلَا بِقَوْلِ كَاهِنٍ قَلِيلًا مَا تَذَكَّرُونَ ﴿٤٢﴾

تَنْزِيلٌ مِنْ رَبِّ الْعَالَمِينَ ﴿٤٣﴾

وَلَوْ تَقَوَّلَ عَلَيْنَا بَعْضَ الْأَقَاوِيلِ ﴿٤٤﴾

45. അദ്ദേഹത്തെ നാം വലതു കൈ കൊണ്ട് പിടികൂടുകയും,

لَأَخَذْنَا مِنْهُ بِالْيَمِينِ ﴿٤٥﴾

46. എന്നിട്ട് അദ്ദേഹത്തിൻെറ ജീവനാഡി നാം മുറിച്ചുകളയുകയും ചെയ്യുമായിരുന്നു.

ثُمَّ لَقَطَعْنَا مِنْهُ الْوَتِينَ ﴿٤٦﴾

47. അപ്പോൾ നിങ്ങളിൽ ആർക്കും അദ്ദേഹത്തിൽ നിന്ന് (ശിക്ഷയെ) തടയാനാവില്ല.

فَمَا مِنكُم مِّنْ أَحَدٍ عَنْهُ حَاجِزِينَ ﴿٤٧﴾

48. തീർച്ചയായും ഇത് (ഖുർആൻ) ഭയഭക്തിയുള്ളവർക്ക് ഒരു ഉൽബോധനമാകുന്നു.

وَإِنَّهُ لَتَذْكِرَةٌ لِّلْمُتَّقِينَ ﴿٤٨﴾

49. തീർച്ചയായും നിങ്ങളുടെ കൂട്ടത്തിൽ (ഇതിനെ) നിഷേധിച്ചുതള്ളുന്നവരുണ്ടെന്ന് നമുക്കറിയാം.

وَإِنَّا لَنَعْلَمُ أَنَّ مِنكُم مُّكَذِّبِينَ ﴿٤٩﴾

50. തീർച്ചയായും ഇത് സത്യനിഷേധികൾക്ക് ഖേദത്തിന് കാരണവുമാകുന്നു.

وَإِنَّهُ لَحَسْرَةٌ عَلَى الْكَافِرِينَ ﴿٥٠﴾

51. തീർച്ചയായും ഇത് ദൃഢമായ യാഥാർത്ഥ്യമാകുന്നു.

وَإِنَّهُ لَحَقُّ الْيَقِينِ ﴿٥١﴾

52. അതിനാൽ നീ നിൻെറ മഹാനായ രക്ഷിതാവിൻെറ നാമത്തെ പ്രകീർത്തിക്കുക.

فَسَبِّحْ بِاسْمِ رَبِّكَ الْعَظِيمِ ﴿٥٢﴾



## അൽമആരിജ്
(കയറുന്ന വഴികൾ)



### അദ്ധ്യായം - 70

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

1–3.സത്യനിഷേധികൾക്ക് സംഭവിക്കാനിരിക്കുന്നതും, തടുക്കുവാൻ ആരുമില്ലാത്തതും, കയറിപ്പോകുന്ന വഴികളുടെ അധിപനായ അല്ലാഹുവിങ്കൽ നിന്ന് വരുന്നതുമായ ഒരു ശിക്ഷയെ ഒരു ചോദ്യകർത്താവ് അതാ ആവശ്യപ്പെട്ടിരിക്കുന്നു.[1]

سَأَلَ سَائِلٌ بِعَذَابٍ وَاقِعٍ ۝١
لِّلْكَافِرِينَ لَيْسَ لَهُ دَافِعٌ ۝٢
مِّنَ اللَّهِ ذِي الْمَعَارِجِ ۝٣

4. അമ്പതിനായിരം കൊല്ലത്തിൻെറ അളവുള്ളതായ ഒരു ദിവസത്തിൽ മലക്കുകളും ആത്മാവും അവങ്കലേക്ക് കയറിപ്പോകുന്നു.

تَعْرُجُ الْمَلَائِكَةُ وَالرُّوحُ إِلَيْهِ فِي يَوْمٍ كَانَ مِقْدَارُهُ خَمْسِينَ أَلْفَ سَنَةٍ ۝٤

5. എന്നാൽ (നബിയേ,) നീ ഭംഗിയായ ക്ഷമകൈക്കൊള്ളുക.

فَاصْبِرْ صَبْرًا جَمِيلًا ۝٥

6. തീർച്ചയായും അവർ അതിനെ വിദൂരമായി കാണുന്നു.

إِنَّهُمْ يَرَوْنَهُ بَعِيدًا ۝٦

7. നാം അതിനെ അടുത്തതായും കാണുന്നു.

وَنَرَاهُ قَرِيبًا ۝٧

8,9. ആകാശം ഉരുകിയ ലോഹം പോലെയും പർവ്വതങ്ങൾ (കടഞ്ഞു വിതറപ്പെട്ട) പഞ്ഞ് പോലെയും ആവുന്ന ദിവസം!

يَوْمَ تَكُونُ السَّمَاءُ كَالْمُهْلِ ۝٨
وَتَكُونُ الْجِبَالُ كَالْعِهْنِ ۝٩

10. ഒരുറ്റ ബന്ധുവും മറ്റൊരു ഉറ്റ ബന്ധുവിനോട് (അന്ന്) യാതൊന്നും ചോദിക്കുകയില്ല.

وَلَا يَسْأَلُ حَمِيمٌ حَمِيمًا ۝١٠

11 – 14. അവർക്ക് അന്യോന്യം കാണിക്കപ്പെടും. തൻെറ മക്കളെയും ഭാര്യയെയും സഹോദരനെയും തനിക്ക് അഭയം നൽകിയിരുന്ന തൻെറ ബന്ധു

يُبَصَّرُونَهُمْ ۚ يَوَدُّ الْمُجْرِمُ لَوْ يَفْتَدِي مِنْ عَذَابِ يَوْمِئِذٍ بِبَنِيهِ ۝١١

1 'സഅല' എന്ന പദത്തിന് ചോദിച്ചു എന്നും ആവശ്യപ്പെട്ടു എന്നും അർത്ഥമുണ്ട്.

وَصَاحِبَتِهِ وَأَخِيهِ ﴿١٢﴾
وَفَصِيلَتِهِ الَّتِي تُؤْوِيهِ ﴿١٣﴾
وَمَن فِي الْأَرْضِ جَمِيعًا ثُمَّ يُنجِيهِ ﴿١٤﴾

ക്കളെയും ഭൂമിയിലുള്ള മുഴുവനാളുകളെയും പ്രായശ്ചിത്തമായി നൽകിക്കൊണ്ട് ആ ദിവസത്തെ ശിക്ഷയിൽ നിന്ന് മോചനം തേടുകയും എന്നിട്ട് അതവനെ രക്ഷപ്പെടുത്തുകയും ചെയ്തിരുന്നെങ്കിൽ എന്ന് കുറ്റവാളി ആഗ്രഹിക്കും.

كَلَّا إِنَّهَا لَظَىٰ ﴿١٥﴾

15. സംശയം വേണ്ട, തീർച്ചയായും അത് ആളിക്കത്തുന്ന നരകമാകുന്നു.

نَزَّاعَةً لِّلشَّوَىٰ ﴿١٦﴾

16. തലയുടെ തൊലിയൂരിച്ചു കളയുന്ന നരകാഗ്നി.

تَدْعُو مَنْ أَدْبَرَ وَتَوَلَّىٰ ﴿١٧﴾
وَجَمَعَ فَأَوْعَىٰ ﴿١٨﴾

17,18.പിന്നോക്കം മാറുകയും, തിരിഞ്ഞു കളയുകയും ചെയ്തവരെയും, ശേഖരിച്ചു സൂക്ഷിച്ചു വെച്ചവരെയും അതു ക്ഷണിക്കും.[1]

۞ إِنَّ الْإِنسَانَ خُلِقَ هَلُوعًا ﴿١٩﴾

19. തീർച്ചയായും മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് അങ്ങേയറ്റം അക്ഷമനായിക്കൊണ്ടാണ്.

إِذَا مَسَّهُ الشَّرُّ جَزُوعًا ﴿٢٠﴾
وَإِذَا مَسَّهُ الْخَيْرُ مَنُوعًا ﴿٢١﴾

20, 21.അതായത് തിന്മ ബാധിച്ചാൽ പൊറുതികേട് കാണിക്കുന്നവനായിക്കൊണ്ടും, നന്മ കൈവന്നാൽ തടഞ്ഞുവെക്കുന്നവനായിക്കൊണ്ടും.

إِلَّا الْمُصَلِّينَ ﴿٢٢﴾
الَّذِينَ هُمْ عَلَىٰ صَلَاتِهِمْ دَائِمُونَ ﴿٢٣﴾
وَالَّذِينَ فِي أَمْوَالِهِمْ حَقٌّ مَّعْلُومٌ ﴿٢٤﴾
لِّلسَّائِلِ وَالْمَحْرُومِ ﴿٢٥﴾
وَالَّذِينَ يُصَدِّقُونَ بِيَوْمِ الدِّينِ ﴿٢٦﴾
وَالَّذِينَ هُم مِّنْ عَذَابِ رَبِّهِم مُّشْفِقُونَ ﴿٢٧﴾

22 – 27.നമസ്കരിക്കുന്നവരൊഴികെ – അതായത് – തങ്ങളുടെ നമസ്കാരത്തിൽ സ്ഥിരനിഷ്ഠയുള്ളവരും, തങ്ങളുടെ സ്വത്തുകളിൽ ചോദിച്ചു വരുന്നവന്നും ഉപജീവനമാർഗ്ഗം തടയപ്പെട്ടവന്നും നിർണ്ണിതമായ അവകാശം നൽകുന്നവരും, പ്രതിഫലദിനത്തിൽ വിശ്വസിക്കുന്നവരും, തങ്ങളുടെ രക്ഷിതാവിൻെറ ശിക്ഷയെപറ്റി ഭയമുള്ളവരുമൊഴികെ.

إِنَّ عَذَابَ رَبِّهِمْ غَيْرُ مَأْمُونٍ ﴿٢٨﴾

28. തീർച്ചയായും അവരുടെ രക്ഷിതാവിൻെറ ശിക്ഷ (വരുകയില്ലെന്ന്) സ

---

1 സത്യസന്ദേശം ശ്രവിക്കാതെ പിന്തിരിഞ്ഞു കളഞ്ഞവനെയും, അല്ലാഹു നിർദ്ദേശിച്ച മാർഗത്തിൽ ചെലവഴിക്കാതെ ധനം കെട്ടിപ്പൂട്ടിവെച്ചവനെയും നരകശിക്ഷ പിടികൂടുമെന്നർത്ഥം.

മാധാനപ്പെടാൻ പറ്റാത്തതാകുന്നു.

29. തങ്ങളുടെ ഗുഹ്യാവയവങ്ങൾ കാത്തു സൂക്ഷിക്കുന്നവരും (ഒഴികെ.)

وَالَّذِينَ هُمْ لِفُرُوجِهِمْ حَافِظُونَ ٢٩

30. തങ്ങളുടെ ഭാര്യമാരുടെയോ വലതു കൈകൾ ഉടമപ്പെടുത്തിയവരുടെയോ[1] കാര്യത്തിലൊഴികെ. തീർച്ചയായും അവർ ആക്ഷേപമുക്തരാകുന്നു.

إِلَّا عَلَىٰ أَزْوَاجِهِمْ أَوْ مَا مَلَكَتْ أَيْمَانُهُمْ فَإِنَّهُمْ غَيْرُ مَلُومِينَ ٣٠

31. എന്നാൽ അതിലപ്പുറം ആരെങ്കിലും ആഗ്രഹിക്കുന്ന പക്ഷം അത്തരക്കാർ തന്നെയാകുന്നു അതിരു കവിയുന്നവർ.

فَمَنِ ابْتَغَىٰ وَرَاءَ ذَٰلِكَ فَأُولَٰئِكَ هُمُ الْعَادُونَ ٣١

32. തങ്ങളെ വിശ്വസിച്ചേൽപിച്ച കാര്യങ്ങളും തങ്ങളുടെ ഉടമ്പടികളും പാലിച്ചു പോരുന്നവരും,

وَالَّذِينَ هُمْ لِأَمَانَاتِهِمْ وَعَهْدِهِمْ رَاعُونَ ٣٢

33. തങ്ങളുടെ സാക്ഷ്യങ്ങൾ മുറപ്രകാരം നിർവ്വഹിക്കുന്നവരും,

وَالَّذِينَ هُمْ بِشَهَادَاتِهِمْ قَائِمُونَ ٣٣

34. തങ്ങളുടെ നമസ്കാരങ്ങൾ നിഷ്ഠയോടെ നിർവ്വഹിക്കുന്നവരും (ഒഴികെ).

وَالَّذِينَ هُمْ عَلَىٰ صَلَاتِهِمْ يُحَافِظُونَ ٣٤

35. അത്തരക്കാർ സ്വർഗ്ഗത്തോപ്പുകളിൽ ആദരിക്കപ്പെടുന്നവരാകുന്നു.

أُولَٰئِكَ فِي جَنَّاتٍ مُكْرَمُونَ ٣٥

36, 37. അപ്പോൾ സത്യനിഷേധികൾക്കെന്തുപറ്റി! അവർ നിൻെറ നേരെ കഴുത്തു നീട്ടി വന്നിട്ട് വലത്തോട്ടും ഇടത്തോട്ടും കൂട്ടങ്ങളായി ചിതറിപ്പോകുന്നു.[2]

فَمَالِ الَّذِينَ كَفَرُوا قِبَلَكَ مُهْطِعِينَ ٣٦

عَنِ الْيَمِينِ وَعَنِ الشِّمَالِ عِزِينَ ٣٧

38. സുഖാനുഭൂതിയുടെ സ്വർഗത്തിൽ താൻപ്രവേശിപ്പിക്കപ്പെടണമെന്ന് അവരിൽ ഓരോ മനുഷ്യനും മോഹിക്കുന്നുണ്ടോ?

أَيَطْمَعُ كُلُّ امْرِئٍ مِنْهُمْ أَنْ يُدْخَلَ جَنَّةَ نَعِيمٍ ٣٨

---

1 ഇസ്ലാം നിർദ്ദേശിക്കുന്ന നിയമങ്ങൾക്കനുസരിച്ച് സ്വീകരിച്ച അടിമസ്ത്രീകളത്രെ 'വലതു കൈകൾ ഉടമപ്പെടുത്തിയവർ' എന്ന വാക്ക്കൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെടുന്നത്.
2 'ഇടത്തുനിന്നും വലത്തുനിന്നും കൂട്ടങ്ങളായി അവർ നിൻെറ നേർക്ക് കഴുത്ത് നീട്ടിവരുന്നു' എന്നാണ് ചില വ്യാഖ്യാതാക്കൾ അർത്ഥം നൽകിയിട്ടുള്ളത്.

39. അതു വേണ്ട. തീർച്ചയായും അവർക്കറിയാവുന്നതിൽ നിന്നാണ് നാം അവരെ സൃഷ്ടിച്ചിട്ടുള്ളത്.[1]

كَلَّآ إِنَّا خَلَقْنَٰهُم مِّمَّا يَعْلَمُونَ ٣٩

40, 41. എന്നാൽ ഉദയസ്ഥാനങ്ങളുടെയും അസ്തമയസ്ഥാനങ്ങളുടെയും രക്ഷിതാവിൻെറ പേരിൽ ഞാൻ സത്യം ചെയ്തു പറയുന്നു: അവരെക്കാൾ നല്ലവരെ പകരം കൊണ്ടുവരാൻ തീർച്ചയായും നാം കഴിവുള്ളവനാണെന്ന്. നാം തോൽപിക്കപ്പെടുന്നവനല്ലതാനും.

فَلَآ أُقْسِمُ بِرَبِّ ٱلْمَشَٰرِقِ وَٱلْمَغَٰرِبِ إِنَّا لَقَٰدِرُونَ ٤٠

عَلَىٰٓ أَن نُّبَدِّلَ خَيْرًا مِّنْهُمْ وَمَا نَحْنُ بِمَسْبُوقِينَ ٤١

42. ആകയാൽ അവർക്ക് താക്കീതു നൽകപ്പെടുന്ന അവരുടെ ആ ദിവസത്തെ അവർ കണ്ടുമുട്ടുന്നത് വരെ അവർ തോന്നിവാസത്തിൽ മുഴുകുകയും കളിച്ചുകൊണ്ടിരിക്കുകയും ചെയ്യാൻ നീ അവരെ വിട്ടേക്കുക.

فَذَرْهُمْ يَخُوضُوا۟ وَيَلْعَبُوا۟ حَتَّىٰ يُلَٰقُوا۟ يَوْمَهُمُ ٱلَّذِى يُوعَدُونَ ٤٢

43. അതായത് അവർ ഒരു നാട്ടക്കുറിയുടെ നേരെ ധൃതിപ്പെട്ട് പോകുന്നതുപോലെ ഖബറുകളിൽ നിന്ന് ധൃതിയിൽ പുറപ്പെട്ടുപോകുന്ന ദിവസം.

يَوْمَ يَخْرُجُونَ مِنَ ٱلْأَجْدَاثِ سِرَاعًا كَأَنَّهُمْ إِلَىٰ نُصُبٍ يُوفِضُونَ ٤٣

44. അവരുടെ കണ്ണുകൾ കീഴ്പോട്ട് താണിരിക്കും. അപമാനം അവരെ ആവരണം ചെയ്തിരിക്കും. അതാണ് അവർക്ക് താക്കീത് നൽകപ്പെട്ടിരുന്ന ദിവസം.

خَٰشِعَةً أَبْصَٰرُهُمْ تَرْهَقُهُمْ ذِلَّةٌ ذَٰلِكَ ٱلْيَوْمُ ٱلَّذِى كَانُوا۟ يُوعَدُونَ ٤٤

---

1 നിസ്സാരമായ ബീജത്തിൽ നിന്നാണ് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടതെന്ന കാര്യം എല്ലാവർക്കും അറിയാം. ജന്മം കൊണ്ട് ആർക്കും സവിശേഷമായ ഒരു മഹത്വവും ഇല്ല. ആദർശാധിഷ്ഠിതമായ ജീവിതരീതിയാണ് മഹത്വത്തിന് നിദാനമായിട്ടുള്ളത്.

# നൂഹ്




## അദ്ധ്യായം - 71

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

إِنَّا أَرْسَلْنَا نُوحًا إِلَىٰ قَوْمِهِۦٓ أَنْ أَنذِرْ قَوْمَكَ مِن قَبْلِ أَن يَأْتِيَهُمْ عَذَابٌ أَلِيمٌ ﴿١﴾

1. തീർച്ചയായും നൂഹിനെ അദ്ദേഹത്തിന്റെ ജനതയിലേക്ക് നാം അയച്ചു. 'നിന്റെ ജനതക്ക് വേദനയേറിയ ശിക്ഷ വരുന്നതിന്റെ മുമ്പ് അവർക്ക് താക്കീത് നൽകുക' എന്ന് നിർദ്ദേശിച്ചുകൊണ്ട്.

قَالَ يَٰقَوْمِ إِنِّى لَكُمْ نَذِيرٌ مُّبِينٌ ﴿٢﴾

2. അദ്ദേഹം പറഞ്ഞു: എന്റെ ജനങ്ങളേ, തീർച്ചയായും ഞാൻ നിങ്ങൾക്കു വ്യക്തമായ താക്കീതുകാരനാകുന്നു.

أَنِ ٱعْبُدُوا۟ ٱللَّهَ وَٱتَّقُوهُ وَأَطِيعُونِ ﴿٣﴾

3. നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും അവനെ സൂക്ഷിക്കുകയും എന്നെ അനുസരിക്കുകയും ചെയ്യുവിൻ.

يَغْفِرْ لَكُم مِّن ذُنُوبِكُمْ وَيُؤَخِّرْكُمْ إِلَىٰٓ أَجَلٍ مُّسَمًّى ۚ إِنَّ أَجَلَ ٱللَّهِ إِذَا جَآءَ لَا يُؤَخَّرُ ۖ لَوْ كُنتُمْ تَعْلَمُونَ ﴿٤﴾

4. എങ്കിൽ അവൻ നിങ്ങൾക്കു നിങ്ങളുടെ പാപങ്ങളിൽ ചിലത് പൊറുത്തു തരികയും, നിർണ്ണയിക്കപ്പെട്ട ഒരവധി വരെ നിങ്ങളെ നീട്ടിയിടുകയും ചെയ്യുന്നതാണ്. തീർച്ചയായും അല്ലാഹുവിന്റെ അവധി വന്നാൽ അത് നീട്ടിക്കൊടുക്കപ്പെടുകയില്ല. നിങ്ങൾ അറിഞ്ഞിരുന്നെങ്കിൽ.

قَالَ رَبِّ إِنِّى دَعَوْتُ قَوْمِى لَيْلًا وَنَهَارًا ﴿٥﴾

5. അദ്ദേഹം പറഞ്ഞു: എന്റെ രക്ഷിതാവേ, തീർച്ചയായും എന്റെ ജനതയെ രാവും പകലും ഞാൻ വിളിച്ചു.

فَلَمْ يَزِدْهُمْ دُعَآءِىٓ إِلَّا فِرَارًا ﴿٦﴾

6. എന്നിട്ട് എന്റെ വിളി അവരുടെ ഓടിപ്പോക്ക് വർദ്ധിപ്പിക്കുക മാത്രമേ ചെയ്തുള്ളൂ.

وَإِنِّى كُلَّمَا دَعَوْتُهُمْ لِتَغْفِرَ لَهُمْ جَعَلُوٓا۟ أَصَٰبِعَهُمْ فِىٓ ءَاذَانِهِمْ وَٱسْتَغْشَوْا۟ ثِيَابَهُمْ وَأَصَرُّوا۟ وَٱسْتَكْبَرُوا۟ ٱسْتِكْبَارًا ﴿٧﴾

7. തീർച്ചയായും, നീ അവർക്കു പൊറുത്തു കൊടുക്കുവാൻ വേണ്ടി ഞാൻ അവരെ വിളിച്ചപ്പോഴൊക്കെയും അവർ അവരുടെ വിരലുകൾ കാതുകളിൽവെക്കുകയും, അവരുടെ

വസ്ത്രങ്ങള്‍ മൂടിപ്പുതക്കുകയും, അവര്‍ ശഠിച്ചു നില്‍ക്കുകയും, കടുത്ത അഹങ്കാരം നടിക്കുകയുമാണ് ചെയ്തത്.

ثُمَّ إِنِّي دَعَوْتُهُمْ جِهَارًا ٨

8. പിന്നീട് ഞാന്‍ അവരെ ഉറക്കെ വിളിച്ചു.

ثُمَّ إِنِّي أَعْلَنتُ لَهُمْ وَأَسْرَرْتُ لَهُمْ إِسْرَارًا ٩

9. പിന്നീട് ഞാന്‍ അവരോട് പരസ്യമായും വളരെ രഹസ്യമായും പ്രബോധനം നടത്തി.

فَقُلْتُ اسْتَغْفِرُوا رَبَّكُمْ إِنَّهُ كَانَ غَفَّارًا ١٠

10. അങ്ങനെ ഞാന്‍ പറഞ്ഞു: നിങ്ങള്‍ നിങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുക. തീര്‍ച്ചയായും അവന്‍ ഏറെ പൊറുക്കുന്നവനാകുന്നു.

يُرْسِلِ السَّمَاءَ عَلَيْكُم مِّدْرَارًا ١١

11. അവന്‍ നിങ്ങള്‍ക്കു മഴ സമൃദ്ധമായി അയച്ചു തരും.

وَيُمْدِدْكُم بِأَمْوَالٍ وَبَنِينَ وَيَجْعَل لَّكُمْ جَنَّاتٍ وَيَجْعَل لَّكُمْ أَنْهَارًا ١٢

12. സ്വത്തുകളും സന്താനങ്ങളും കൊണ്ട് നിങ്ങളെ അവന്‍ പോഷിപ്പിക്കുകയും, നിങ്ങള്‍ക്കവന്‍ തോട്ടങ്ങളുണ്ടാക്കിത്തരികയും, നിങ്ങള്‍ക്കവന്‍ നദികളുണ്ടാക്കിത്തരികയും ചെയ്യും.

مَّا لَكُمْ لَا تَرْجُونَ لِلَّهِ وَقَارًا ١٣

13. നിങ്ങള്‍ക്കെന്തുപറ്റി? അല്ലാഹുവിന് ഒരു ഗാംഭീര്യവും നിങ്ങള്‍ പ്രതീക്ഷിക്കുന്നില്ല?

وَقَدْ خَلَقَكُمْ أَطْوَارًا ١٤

14. നിങ്ങളെ അവന്‍ പല ഘട്ടങ്ങളിലായി സൃഷ്ടിച്ചിരിക്കുകയാണല്ലോ.

أَلَمْ تَرَوْا كَيْفَ خَلَقَ اللَّهُ سَبْعَ سَمَاوَاتٍ طِبَاقًا ١٥

15. നിങ്ങള്‍ കണ്ടില്ലേ; എങ്ങനെയാണ് അല്ലാഹു അടുക്കുകളായിട്ട് ഏഴ് ആകാശങ്ങള്‍ സൃഷ്ടിച്ചിരിക്കുന്നത് എന്ന്?

وَجَعَلَ الْقَمَرَ فِيهِنَّ نُورًا وَجَعَلَ الشَّمْسَ سِرَاجًا ١٦

16. ചന്ദ്രനെ അവിടെ അവന്‍ ഒരു പ്രകാശമാക്കിയിരിക്കുന്നു. സൂര്യനെ അവന്‍ വിളക്കുമാക്കിയിരിക്കുന്നു.[1]

1 പ്രകാശത്തിന്റെ ഉറവിടമായ സൂര്യനെ വിളക്കെന്നും, സൂര്യപ്രകാശം പ്രതിഫലിപ്പിക്കുക മാത്രം ചെയ്യുന്ന ചന്ദ്രനെ ഒരു പ്രകാശമെന്നുമാണ് ഇവിടെ വിശേഷിപ്പിച്ചിരിക്കുന്നത്. വിശുദ്ധ ഖുര്‍ആന്‍ അവതരിക്കുന്ന കാലത്ത് സൂര്യന്റെയും ചന്ദ്രന്റെയും പ്രകാശങ്ങള്‍ തമ്മിലുള്ള മൗലികമായ ഈ അന്തരം പണ്ഡിതന്മാര്‍ക്ക് അജ്ഞാത-

17. അല്ലാഹു നിങ്ങളെ ഭൂമിയിൽ നിന്ന് ഒരു മുളപ്പിക്കൽ മുളപ്പിച്ചിരിക്കുന്നു.[1]

وَاللَّهُ أَنْبَتَكُمْ مِنَ الْأَرْضِ نَبَاتًا ١٧

18. പിന്നെ അതിൽ തന്നെ നിങ്ങളെ അവൻ മടക്കുകയും നിങ്ങളെ ഒരിക്കൽ അവൻ പുറത്തു കൊണ്ടുവരികയും ചെയ്യുന്നതാണ്.

ثُمَّ يُعِيدُكُمْ فِيهَا وَيُخْرِجُكُمْ إِخْرَاجًا ١٨

19. അല്ലാഹു നിങ്ങൾക്കു വേണ്ടി ഭൂമിയെ ഒരു വിരിപ്പാക്കുകയും ചെയ്തിരിക്കുന്നു.

وَاللَّهُ جَعَلَ لَكُمُ الْأَرْضَ بِسَاطًا ١٩

20. അതിലെ വിസ്താരമുള്ള പാതകളിൽ നിങ്ങൾ പ്രവേശിക്കുവാൻ വേണ്ടി.

لِتَسْلُكُوا مِنْهَا سُبُلًا فِجَاجًا ٢٠

21. നൂഹ് പറഞ്ഞു: എന്റെ രക്ഷിതാവേ, തീർച്ചയായും ഇവർ എന്നോട് അനുസരണക്കേട് കാണിക്കുകയും, ഒരു വിഭാഗത്തെ പിന്തുടരുകയും ചെയ്തിരിക്കുന്നു; അവർക്ക് (പിന്തുടരപ്പെട്ട നേതൃവിഭാഗത്തിന്) സ്വത്തും സന്താനവും മൂലം (ആത്മീയവും പാരത്രികവുമായ) നഷ്ടം കൂടുക മാത്രമാണുണ്ടായത്.

قَالَ نُوحٌ رَبِّ إِنَّهُمْ عَصَوْنِي وَاتَّبَعُوا مَنْ لَمْ يَزِدْهُ مَالُهُ وَوَلَدُهُ إِلَّا خَسَارًا ٢١

22. (പുറമെ) അവർ (നേതാക്കൾ) വലിയ കുതന്ത്രം പ്രയോഗിക്കുകയും ചെയ്തിരിക്കുന്നു.

وَمَكَرُوا مَكْرًا كُبَّارًا ٢٢

23. അവർ പറഞ്ഞു: (ജനങ്ങളേ,) നിങ്ങൾ നിങ്ങളുടെ ദൈവങ്ങളെ ഉപേക്ഷിക്കരുത്. വദ്ദ്, സുവാഅ്, യഗൂഥ്, യഊഖ്, നസ്റ് എന്നിവരെ നിങ്ങൾ ഉപേക്ഷിക്കരുത്.

وَقَالُوا لَا تَذَرُنَّ آلِهَتَكُمْ وَلَا تَذَرُنَّ وَدًّا وَلَا سُوَاعًا وَلَا يَغُوثَ وَيَعُوقَ وَنَسْرًا ٢٣

24. അങ്ങനെ അവർ വളരെയധികം ആളുകളെ വഴിപിഴപ്പിച്ചു. (രക്ഷിതാവേ,) ആ അക്രമകാരികൾക്ക് വഴി

وَقَدْ أَضَلُّوا كَثِيرًا وَلَا تَزِدِ الظَّالِمِينَ إِلَّا ضَلَالًا ٢٤

---

മായിരുന്നു. അതിനാൽ ഇത് വിശുദ്ധ ഖുർആന്റെ അമാനുഷികതയ്ക്കുള്ള ഒരു തെളിവത്രെ.

1 അന്തിമവിശകലനത്തിൽ ഭൂമിയിലെ ധാതുലവണങ്ങളാണ് മനുഷ്യനെന്ന മഹാപ്രതിഭാസമായി വളരുന്നത്. തികച്ചും ആസൂത്രിതവും വ്യവസ്ഥാപിതവുമായ ആ വളർച്ചയെപ്പറ്റി ചിന്തിക്കുന്ന ഒരാൾക്കും അല്ലാഹുവിന്റെ സാന്നിദ്ധ്യം നിഷേധിക്കാനാവില്ല.

പിഴവല്ലാതെ മറ്റൊന്നും നീ വർദ്ധിപ്പിക്കരുതേ.

25. അവരുടെ പാപങ്ങൾ നിമിത്തം അവർ മുക്കിനശിപ്പിക്കപ്പെട്ടു. എന്നിട്ട് അവർ നരഗാഗ്നിയിൽ പ്രവേശിപ്പിക്കപ്പെട്ടു.[1] അപ്പോൾ തങ്ങൾക്കു അല്ലാഹുവിനു പുറമെ സഹായികളാരെയും അവർ കണ്ടെത്തിയില്ല.

مِّمَّا خَطِيٓـَٰٔتِهِمْ أُغْرِقُوا۟ فَأُدْخِلُوا۟ نَارًا فَلَمْ يَجِدُوا۟ لَهُم مِّن دُونِ ٱللَّهِ أَنصَارًا ﴿٢٥﴾

26. നൂഹ് പറഞ്ഞു: എന്റെ രക്ഷിതാവേ, ഭൂമുഖത്ത് സത്യനിഷേധികളിൽ പെട്ട ഒരു പൗരനേയും നീ വിട്ടേക്കരുതേ.

وَقَالَ نُوحٌ رَّبِّ لَا تَذَرْ عَلَى ٱلْأَرْضِ مِنَ ٱلْكَٰفِرِينَ دَيَّارًا ﴿٢٦﴾

27. തീർച്ചയായും നീ അവരെ വിട്ടേക്കുകയാണെങ്കിൽ നിന്റെ ദാസന്മാരെ അവർ പിഴപ്പിച്ചുകളയും. ദുർവൃത്തന്നും സത്യനിഷേധിക്കുമല്ലാതെ അവർ ജന്മം നൽകുകയുമില്ല.

إِنَّكَ إِن تَذَرْهُمْ يُضِلُّوا۟ عِبَادَكَ وَلَا يَلِدُوٓا۟ إِلَّا فَاجِرًا كَفَّارًا ﴿٢٧﴾

28. എന്റെ രക്ഷിതാവേ, എനിക്കും എന്റെ മാതാപിതാക്കൾക്കും എന്റെ വീട്ടിൽ വിശ്വാസിയായിക്കൊണ്ട് പ്രവേശിച്ചവന്നും സത്യവിശ്വാസികൾക്കും സത്യവിശ്വാസിനികൾക്കും നീ പൊറുത്തു തരേണമേ. അക്രമകാരികൾക്ക് നാശമല്ലാതൊന്നും നീ വർദ്ധിപ്പിക്കരുതേ.

رَّبِّ ٱغْفِرْ لِى وَلِوَٰلِدَىَّ وَلِمَن دَخَلَ بَيْتِىَ مُؤْمِنًا وَلِلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ وَلَا تَزِدِ ٱلظَّٰلِمِينَ إِلَّا تَبَارًۢا ﴿٢٨﴾

1 ഭാവിയിൽ നരകത്തിൽ പ്രവേശിപ്പിക്കപ്പെടുന്നവരെ സംബന്ധിച്ച് 'പ്രവേശിപ്പിക്കപ്പെട്ടു' എന്ന ഭൂതകാലപ്രക്രിയ പ്രയോഗിച്ചത് നരക പ്രവേശത്തിന്റെ സുനിശ്ചിതത്വത്തെ സൂചിപ്പിക്കാൻ വേണ്ടിയായിരിക്കാം.

## അൽജിന്ന്




### അദ്ധ്യായം - 72

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

1. (നബിയേ,) പറയുക: ജിന്നുകളിൽ നിന്നുള്ള ഒരു സംഘം ഖുർആൻ ശ്രദ്ധിച്ചു കേൾക്കുകയുണ്ടായി എന്ന് എനിക്ക് ദിവ്യബോധനം നൽകപ്പെട്ടിരിക്കുന്നു. എന്നിട്ടവർ (സ്വന്തം സമൂഹത്തോട്) പറഞ്ഞു: 'തീർച്ചയായും അത്ഭുതകരമായ ഒരു ഖുർആൻ ഞങ്ങൾ കേട്ടിരിക്കുന്നു.

قُلْ أُوحِيَ إِلَيَّ أَنَّهُ اسْتَمَعَ نَفَرٌ مِّنَ الْجِنِّ فَقَالُوا إِنَّا سَمِعْنَا قُرْآنًا عَجَبًا ﴿١﴾

2. അത് സന്മാർഗത്തിലേക്ക് വഴി കാണിക്കുന്നു. അതുകൊണ്ട് ഞങ്ങൾ അതിൽ വിശ്വസിച്ചു. മേലിൽ ഞങ്ങളുടെ രക്ഷിതാവിനോട് ആരെയും ഞങ്ങൾ പങ്കുചേർക്കുകയേ ഇല്ല'.

يَهْدِي إِلَى الرُّشْدِ فَآمَنَّا بِهِ ۖ وَلَن نُّشْرِكَ بِرَبِّنَا أَحَدًا ﴿٢﴾

3. 'നമ്മുടെ രക്ഷിതാവിന്റെ മഹത്വം ഉന്നതമാകുന്നു. അവൻ കൂട്ടുകാരിയെയോ സന്താനത്തെയോ സ്വീകരിച്ചിട്ടില്ല.

وَأَنَّهُ تَعَالَىٰ جَدُّ رَبِّنَا مَا اتَّخَذَ صَاحِبَةً وَلَا وَلَدًا ﴿٣﴾

4. ഞങ്ങളിലുള്ള വിഡ്ഢികൾ അല്ലാഹുവെ പറ്റി അതിക്രമപരമായ പരാമർശം നടത്തുമായിരുന്നു.

وَأَنَّهُ كَانَ يَقُولُ سَفِيهُنَا عَلَى اللَّهِ شَطَطًا ﴿٤﴾

5. ഞങ്ങൾ വിചാരിച്ചു; മനുഷ്യരും ജിന്നുകളും അല്ലാഹുവിന്റെ പേരിൽ ഒരിക്കലും കള്ളം പറയുകയില്ലെന്ന്'. എന്നും (അവർ പറഞ്ഞു.)

وَأَنَّا ظَنَنَّا أَن لَّن تَقُولَ الْإِنسُ وَالْجِنُّ عَلَى اللَّهِ كَذِبًا ﴿٥﴾

6. 'മനുഷ്യരിൽപ്പെട്ട ചില വ്യക്തികൾ ജിന്നുകളിൽ പെട്ട ചില വ്യക്തികളോട് ശരണം തേടാറുണ്ടായിരുന്നു. അങ്ങനെ അതവർക്ക് (ജിന്നുകൾക്ക്) ഗർവ്വ് വർദ്ധിപ്പിച്ചു.

وَأَنَّهُ كَانَ رِجَالٌ مِّنَ الْإِنسِ يَعُوذُونَ بِرِجَالٍ مِّنَ الْجِنِّ فَزَادُوهُمْ رَهَقًا ﴿٦﴾

7. നിങ്ങൾ ധരിച്ചതു പോലെ അവരും ധരിച്ചു; അല്ലാഹു ആരെയും ഉയി

وَأَنَّهُمْ ظَنُّوا كَمَا ظَنَنتُمْ أَن لَّن يَبْعَثَ اللَّهُ

ർത്തെഴുന്നേൽപിക്കുകയില്ലെന്ന്' എന്നും (അവർ പറഞ്ഞു.)

أَحَدًا ﴿٧﴾

8. 'ഞങ്ങൾ ആകാശത്തെ സ്പർശിച്ചു നോക്കി.[1] അപ്പോൾ അത് ശക്തിമത്തായ പാറാവുകാരാലും ത്വിജാലകളാലും നിറക്കപ്പെട്ടതായി ഞങ്ങൾ കണ്ടെത്തി'. എന്നും (അവർ പറഞ്ഞു.)

وَأَنَّا لَمَسْنَا ٱلسَّمَآءَ فَوَجَدْنَٰهَا مُلِئَتْ حَرَسًا شَدِيدًا وَشُهُبًا ﴿٨﴾

9. 'ആകാശത്തിലെ ചില ഇരിപ്പിടങ്ങളിൽ ഞങ്ങൾ കേൾക്കാൻ വേണ്ടി ഇരിക്കാറുണ്ടായിരുന്നു. എന്നാൽ ഇപ്പോൾ[2] ആരെങ്കിലും ശ്രദ്ധിച്ചുകേൾക്കുകയാണെങ്കിൽ കാത്തിരിക്കുന്ന അഗ്നിജ്വാലയെ അവന്ന് കണ്ടെത്താനാവും'. എന്നും (അവർ പറഞ്ഞു.)

وَأَنَّا كُنَّا نَقْعُدُ مِنْهَا مَقَٰعِدَ لِلسَّمْعِ ۖ فَمَن يَسْتَمِعِ ٱلْـَٔانَ يَجِدْ لَهُۥ شِهَابًا رَّصَدًا ﴿٩﴾

10. 'ഭൂമിയിലുള്ളവരുടെ കാര്യത്തിൽ തിന്മയാണോ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്, അതല്ല അവരുടെ രക്ഷിതാവ് അവരെ നേർവഴിയിലാക്കാൻ ഉദ്ദേശിച്ചിരിക്കുകയാണോ എന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ'.

وَأَنَّا لَا نَدْرِىٓ أَشَرٌّ أُرِيدَ بِمَن فِى ٱلْأَرْضِ أَمْ أَرَادَ بِهِمْ رَبُّهُمْ رَشَدًا ﴿١٠﴾

11. 'ഞങ്ങളാകട്ടെ, ഞങ്ങളുടെ കൂട്ടത്തിൽ സദ്‌വൃത്തന്മാരുണ്ട്, അതിൽ താഴെയുള്ളവരും ഞങ്ങളുടെ കൂട്ടത്തിലുണ്ട്. ഞങ്ങൾ വിഭിന്ന മാർഗങ്ങളായിത്തീർന്നിരിക്കുന്നു'. എന്നും (അവർ പറഞ്ഞു.)

وَأَنَّا مِنَّا ٱلصَّٰلِحُونَ وَمِنَّا دُونَ ذَٰلِكَ ۖ كُنَّا طَرَآئِقَ قِدَدًا ﴿١١﴾

12. 'ഭൂമിയിൽ വെച്ച് അല്ലാഹുവെ ഞങ്ങൾക്ക് തോൽപിക്കാനാവില്ല എന്നും, ഓടി മാറിക്കളഞ്ഞിട്ട് അവനെ

وَأَنَّا ظَنَنَّآ أَن لَّن نُّعْجِزَ ٱللَّهَ فِى ٱلْأَرْضِ وَلَن نُّعْجِزَهُۥ هَرَبًا ﴿١٢﴾

1 ആകാശത്തിലെ രഹസ്യങ്ങൾ കണ്ടെത്താൻവേണ്ടി ശ്രമിച്ചു നോക്കി എന്നർത്ഥം.

2 'ഇപ്പോൾ' എന്ന വാക്കിന് ഖുർആൻ അവതരിച്ചു തുടങ്ങിയതിനുശേഷം എന്നാണ് മിക്ക വ്യാഖ്യാതാക്കളും വിശദീകരണം നൽകിയിട്ടുള്ളത്. വിശുദ്ധ ഖുർആൻ അവതരിക്കുന്നതിന് മുമ്പ് ജിന്നുകൾ ഉപരിലോകത്ത് നിന്ന് എന്തോ ചിലത് ശ്രദ്ധിച്ചു കേട്ടിരുന്നുവെന്നും പിന്നീട് അതവർക്ക് അസാദ്ധ്യമായിത്തീർന്നുവെന്നും ഈ വചനങ്ങൾ വ്യക്തമാക്കുന്നു. കൂടുതൽ വിശദാംശങ്ങൾ ഖുർആനിൽ നിന്നോ സ്വഹീഹായ ഹദീസിൽ നിന്നോ ലഭ്യമല്ല.

തോൽപിക്കാനാവില്ലെന്നും[1] ഞങ്ങൾ ധരിച്ചിരിക്കുന്നു'.

وَأَنَّا لَمَّا سَمِعْنَا الْهُدَىٰ آمَنَّا بِهِ ۖ فَمَن يُؤْمِن بِرَبِّهِ فَلَا يَخَافُ بَخْسًا وَلَا رَهَقًا ﴿١٣﴾

13. 'സന്മാർഗം കേട്ടപ്പോൾ ഞങ്ങൾ അതിൽ വിശ്വസിച്ചിരിക്കുന്നു. അപ്പോൾ ഏതൊരുത്തൻ തൻെറ രക്ഷിതാവിൽ വിശ്വസിക്കുന്നുവോ അവൻ യാതൊരു നഷ്ടത്തെയും, അനീതിയെയും പറ്റി ഭയപ്പെടേണ്ടി വരില്ല'. എന്നും (അവർ പറഞ്ഞു.)

وَأَنَّا مِنَّا الْمُسْلِمُونَ وَمِنَّا الْقَاسِطُونَ ۖ فَمَنْ أَسْلَمَ فَأُولَٰئِكَ تَحَرَّوْا رَشَدًا ﴿١٤﴾

14. 'ഞങ്ങളുടെ കൂട്ടത്തിൽ കീഴ്പ്പെട്ടു ജീവിക്കുന്നവരുണ്ട്. അനീതി പ്രവർത്തിക്കുന്നവരും ഞങ്ങളുടെ കൂട്ടത്തിലുണ്ട്. എന്നാൽ ആർ കീഴ്പെട്ടിരിക്കുന്നുവോ അത്തരക്കാർ സന്മാർഗം അവലംബിച്ചിരിക്കുന്നു.

وَأَمَّا الْقَاسِطُونَ فَكَانُوا لِجَهَنَّمَ حَطَبًا ﴿١٥﴾

15. അനീതി പ്രവർത്തിച്ചവരാകട്ടെ നരകത്തിനുള്ള വിറകായിത്തീരുന്നതാണ്.' എന്നും (അവർ പറഞ്ഞു.)

وَأَلَّوِ اسْتَقَامُوا عَلَى الطَّرِيقَةِ لَأَسْقَيْنَاهُم مَّاءً غَدَقًا ﴿١٦﴾

16. ആ മാർഗത്തിൽ (ഇസ്ലാമിൽ) അവർ നേരെ നിലകൊള്ളുകയാണെങ്കിൽ നാം അവർക്ക് ധാരാളമായി വെള്ളം കുടിക്കാൻ നൽകുന്നതാണ്.

لِّنَفْتِنَهُمْ فِيهِ ۚ وَمَن يُعْرِضْ عَن ذِكْرِ رَبِّهِ يَسْلُكْهُ عَذَابًا صَعَدًا ﴿١٧﴾

17. അതിലൂടെ നാം അവരെ പരിക്ഷിക്കുവാൻ വേണ്ടിയത്രെ അത്. തൻെറ രക്ഷിതാവിൻെറ ഉൽബോധനത്തെ വിട്ട് ആർ തിരിഞ്ഞു കളയുന്നുവോ അവനെ അവൻ (രക്ഷിതാവ്) പ്രയാസകരമായ ശിക്ഷയിൽ പ്രവേശിപ്പിക്കുന്നതാണ്. (എന്നും എനിക്ക് ബോധനം നൽകപ്പെട്ടിരിക്കുന്നു.)

وَأَنَّ الْمَسَاجِدَ لِلَّهِ فَلَا تَدْعُوا مَعَ اللَّهِ أَحَدًا ﴿١٨﴾

18. പള്ളികൾ അല്ലാഹുവിനുള്ളതാകുന്നു. അതിനാൽ നിങ്ങൾ അല്ലാഹുവോടൊപ്പം ആരെയും വിളിച്ചു പ്രാർ

---

1 അല്ലാഹുവിന് പിടികിട്ടാത്തവിധം എവിടേക്കും ഓടി മാറിക്കളയാനാവില്ലെന്ന്.

ത്ഥിക്കരുത്[1] എന്നും.

19. അല്ലാഹുവിന്റെ ദാസൻ (നബി) അവനോട് പ്രാർത്ഥിക്കുവാനായി എഴുന്നേറ്റ് നിന്നപ്പോൾ അവർ[2] അദ്ദേഹത്തിനു ചുറ്റും തിങ്ങിക്കൂടുവാനൊരുങ്ങി എന്നും.

وَأَنَّهُۥ لَمَّا قَامَ عَبْدُ ٱللَّهِ يَدْعُوهُ كَادُوا۟ يَكُونُونَ عَلَيْهِ لِبَدًا ﴿١٩﴾

20. (നബിയേ,) പറയുക: ഞാൻ എന്റെ രക്ഷിതാവിനെ മാത്രമേ വിളിച്ചു പ്രാർത്ഥിക്കുകയുള്ളൂ. അവനോട് യാതൊരാളെയും ഞാൻ പങ്കുചേർക്കുകയില്ല.

قُلْ إِنَّمَآ أَدْعُوا۟ رَبِّى وَلَآ أُشْرِكُ بِهِۦٓ أَحَدًا ﴿٢٠﴾

21. പറയുക: നിങ്ങൾക്ക് ഉപദ്രവം ചെയ്യുക എന്നതോ (നിങ്ങളെ) നേർവഴിയിലാക്കുക എന്നതോ എന്റെ അധീനതയിലല്ല.

قُلْ إِنِّى لَآ أَمْلِكُ لَكُمْ ضَرًّا وَلَا رَشَدًا ﴿٢١﴾

22. പറയുക: അല്ലാഹുവി(ന്റെ ശിക്ഷയി)ൽ നിന്ന് ഒരാളും എനിക്ക് അഭയം നൽകുകയേ ഇല്ല; തീർച്ച. അവന്നു പുറമെ ഒരു അഭയസ്ഥാനവും ഞാൻ ഒരിക്കലും കണ്ടെത്തുകയുമില്ല.

قُلْ إِنِّى لَن يُجِيرَنِى مِنَ ٱللَّهِ أَحَدٌ وَلَنْ أَجِدَ مِن دُونِهِۦ مُلْتَحَدًا ﴿٢٢﴾

23. അല്ലാഹുവിങ്കൽ നിന്നുള്ള പ്രബോധനവും അവന്റെ സന്ദേശങ്ങളും ഒഴികെ (മറ്റൊന്നും എന്റെ അധീനതയിലില്ല.) വല്ലവനും അല്ലാഹുവെയും അവന്റെ ദൂതനെയും ധിക്കരിക്കുന്ന പക്ഷം തീർച്ചയായും അവന്നുള്ളതാണ് നരകാഗ്നി. അത്തരക്കാർ അതിൽനിത്യവാസികളായിരിക്കും.

إِلَّا بَلَٰغًا مِّنَ ٱللَّهِ وَرِسَٰلَٰتِهِۦ ۚ وَمَن يَعْصِ ٱللَّهَ وَرَسُولَهُۥ فَإِنَّ لَهُۥ نَارَ جَهَنَّمَ خَٰلِدِينَ فِيهَآ أَبَدًا ﴿٢٣﴾

---

1 ഇന്ന് ചില പണ്ഡിതന്മാർ അല്ലാഹുവിന്റെ പള്ളികളിൽ വെച്ചു തന്നെ സൃഷ്ടികളെ വിളിച്ചുപ്രാർത്ഥിക്കുന്നതിന് പലതരം ന്യായങ്ങൾ പറഞ്ഞുണ്ടാക്കുകയും ഈ വചനത്തിനും 20-ാം വചനത്തിനും തെറ്റായ അർത്ഥങ്ങൾ നൽകുകയും ചെയ്യുന്നുണ്ട്.

2 'അവർ' എന്ന വാക്ക് ജിന്നുകളെപറ്റിയാണെന്നും, സഹാബികളെപറ്റിയാണെന്നും, നബി(ﷺ)യെ പരിഹസിക്കാനും അപമാനിക്കുവാനും വേണ്ടി തിങ്ങിക്കൂടിയിരുന്ന ശത്രുക്കളെ പറ്റിയാണെന്നും വ്യത്യസ്ത അഭിപ്രായങ്ങൾ വ്യാഖ്യാതാക്കൾ പ്രകടിപ്പിച്ചിട്ടുണ്ട്. ശത്രുക്കളാണെന്നാണ് പ്രബലാഭിപ്രായം.

حَتَّىٰٓ إِذَا رَأَوْا۟ مَا يُوعَدُونَ فَسَيَعْلَمُونَ مَنْ أَضْعَفُ نَاصِرًا وَأَقَلُّ عَدَدًا ﴿٢٤﴾

24. അങ്ങനെ അവര്‍ക്ക് താക്കീതു നല്‍കപ്പെടുന്ന കാര്യം അവര്‍ കണ്ടു കഴിഞ്ഞാല്‍ ഏറ്റവും ദുര്‍ബലനായ സഹായി ആരാണെന്നും, എണ്ണത്തില്‍ ഏറ്റവും കുറവ് ആരാണെന്നും അവര്‍ മനസ്സിലാക്കിക്കൊള്ളും.[1]

قُلْ إِنْ أَدْرِىٓ أَقَرِيبٌ مَّا تُوعَدُونَ أَمْ يَجْعَلُ لَهُۥ رَبِّىٓ أَمَدًا ﴿٢٥﴾

25. (നബിയേ,) പറയുക: നിങ്ങള്‍ക്ക് താക്കീത് നല്‍കപ്പെടുന്ന കാര്യം അടുത്തുതന്നെയാണോ അതല്ല എന്‍റെ രക്ഷിതാവ് അതിന് അവധിവെച്ചേക്കുമോ എന്ന് എനിക്ക് അറിയില്ല.

عَٰلِمُ ٱلْغَيْبِ فَلَا يُظْهِرُ عَلَىٰ غَيْبِهِۦٓ أَحَدًا ﴿٢٦﴾

26. അവന്‍ അദൃശ്യം അറിയുന്നവനാണ്. എന്നാല്‍ അവന്‍ തന്‍റെ അദൃശ്യജ്ഞാനം യാതൊരാള്‍ക്കും വെളിപ്പെടുത്തിക്കൊടുക്കുകയില്ല.

إِلَّا مَنِ ٱرْتَضَىٰ مِن رَّسُولٍ فَإِنَّهُۥ يَسْلُكُ مِنۢ بَيْنِ يَدَيْهِ وَمِنْ خَلْفِهِۦ رَصَدًا ﴿٢٧﴾

27. അവന്‍ തൃപ്തിപ്പെട്ട വല്ല ദൂതന്നുമല്ലാതെ. എന്നാല്‍ അദ്ദേഹത്തിന്‍റെ (ദൂതന്‍റെ) മുന്നിലും പിന്നിലും അവന്‍ കാവല്‍ക്കാരെ ഏര്‍പ്പെടുത്തുക തന്നെ ചെയ്യുന്നതാണ്.

لِّيَعْلَمَ أَن قَدْ أَبْلَغُوا۟ رِسَٰلَٰتِ رَبِّهِمْ وَأَحَاطَ بِمَا لَدَيْهِمْ وَأَحْصَىٰ كُلَّ شَىْءٍ عَدَدًۢا ﴿٢٨﴾

28. അവര്‍ (ദൂതന്മാര്‍) തങ്ങളുടെ രക്ഷിതാവിന്‍റെ ദൗത്യങ്ങള്‍ എത്തിച്ചുകൊടുത്തിട്ടുണ്ട് എന്ന് അവന്‍ (അല്ലാഹു) അറിയാന്‍ വേണ്ടി.[2] അവരുടെ പക്കലുള്ളതിനെ അവന്‍ പരിപൂര്‍ണ്ണമായി അറിഞ്ഞിരിക്കുന്നു. എല്ലാ വസ്തുവിന്‍റെയും എണ്ണം അവന്‍ തിട്ടപ്പെടുത്തിയിരിക്കുന്നു.

---

1 ഭൗതികമായ ശക്തിയും സംഖ്യാബലവും കണ്ടിട്ടാണ് പലരും അസത്യത്തിന്‍റെ പക്ഷത്ത് ചേരുന്നത്. എന്നാല്‍ അല്ലാഹുവിന്‍റെ ശിക്ഷ (ഐഹികവും പാരത്രികവും) വരുമ്പോള്‍ വ്യക്തമാകും; അസത്യത്തിന്‍റെ വക്താക്കളെ സഹായിക്കാനാരുമില്ലെന്ന്.

2 'അവര്‍ (ദൂതന്മാര്‍) തങ്ങളുടെ രക്ഷിതാവിന്‍റെ ദൗത്യങ്ങള്‍ എത്തിച്ചു കൊടുത്തിട്ടുണ്ട് എന്ന് അദ്ദേഹം (മുഹമ്മദ് നബി) അറിയുവാന്‍ വേണ്ടി' എന്നും അര്‍ഥം നല്‍കപ്പെട്ടിട്ടുണ്ട്.

## അൽമുസ്സമ്മിൽ
(വസ്ത്രത്താൽമൂടിയവൻ)




### അദ്ധ്യായം - 73

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

يَٰٓأَيُّهَا ٱلْمُزَّمِّلُ ١

1. ഹേ; വസ്ത്രം കൊണ്ട് മൂടിയവനേ,[1]

قُمِ ٱلَّيْلَ إِلَّا قَلِيلًا ٢

2. രാത്രി അൽപസമയം ഒഴിച്ച് എഴുന്നേറ്റ് നിന്ന് നമസ്കരിക്കുക.

نِّصْفَهُۥٓ أَوِ ٱنقُصْ مِنْهُ قَلِيلًا ٣

3. അതിൻെറ (രാത്രിയുടെ) പകുതി, അല്ലെങ്കിൽ അതിൽ നിന്നു (അൽപം) കുറച്ചുകൊള്ളുക.

أَوْ زِدْ عَلَيْهِ وَرَتِّلِ ٱلْقُرْءَانَ تَرْتِيلًا ٤

4. അല്ലെങ്കിൽ അതിനെക്കാൾ വർദ്ധിപ്പിച്ചു കൊള്ളുക. ഖുർആൻ സാവകാശത്തിൽ പാരായണം നടത്തുകയും ചെയ്യുക.

إِنَّا سَنُلْقِى عَلَيْكَ قَوْلًا ثَقِيلًا ٥

5. തീർച്ചയായും നാം നിൻെറ മേൽ ഒരു കനപ്പെട്ട വാക്ക്[2] ഇട്ടുതരുന്നതാണ്.

إِنَّ نَاشِئَةَ ٱلَّيْلِ هِىَ أَشَدُّ وَطْـًٔا وَأَقْوَمُ قِيلًا ٦

6. തീർച്ചയായും രാത്രിയിൽ എഴുന്നേറ്റു നമസ്കരിക്കൽ കൂടുതൽ ശക്തമായ ഹൃദയസാന്നിദ്ധ്യം നൽകുന്നതും വാക്കിനെ കൂടുതൽ നേരെ നിർത്തുന്നതുമാകുന്നു.

---

1 നബി(ﷺ)യെ വസ്ത്രം കൊണ്ട് മൂടിയവനെന്ന് വിശേഷിപ്പിച്ചതിൻെറ പശ്ചാത്തലത്തെപറ്റി വ്യാഖ്യാതാക്കൾക്ക് വ്യത്യസ്ത വീക്ഷണങ്ങളുണ്ട്. ആദ്യത്തെ ദിവ്യസന്ദേശം ലഭിച്ച സമയത്തുണ്ടായ ഭയവിഹ്വലത നിമത്തം പുതച്ചുമൂടിയവൻ, പ്രാർത്ഥനയ്ക്കായി വസ്ത്രങ്ങൾ ധരിച്ച് ഒരുങ്ങിയവൻ, മൂടിപ്പുതച്ചു ഉറങ്ങാൻ പോകുന്നവൻ – എന്നിങ്ങനെ പല വിധത്തിലും 'മുസ്സമ്മിൽ' എന്ന വാക്ക് വിശദീകരിക്കപ്പെട്ടിട്ടുണ്ട്.

2 പിൽക്കാലത്ത് നബി(ﷺ)ക്ക് അവതരിപ്പിച്ചുകൊടുക്കാൻ അല്ലാഹു ഉദ്ദേശിക്കുന്ന മതാദ്ധ്യാപനങ്ങളെയും വിധിവിലക്കുകളെയും പറ്റിയാണ് ഇവിടെ 'കനപ്പെട്ട വാക്ക്' എന്നു പറഞ്ഞത്. പ്രവാചകനിയോഗത്തിൻെറ ആദ്യഘട്ടത്തിൽ അവതരിച്ച അദ്ധ്യായങ്ങളിലൊന്നാണ് സൂറത്തു മുസ്സമ്മിൽ.

7. തീർച്ചയായും നിനക്ക് പകൽ സമയത്ത് ദീർഘമായ ജോലിത്തിരക്കുണ്ട്.[1]

إِنَّ لَكَ فِي ٱلنَّهَارِ سَبۡحٗا طَوِيلٗا ٧

8. നിന്റെ രക്ഷിതാവിന്റെ നാമം സ്മരിക്കുകയും, (മറ്റു ചിന്തകൾ വെടിഞ്ഞ്) അവങ്കലേക്കു മാത്രമായി മടങ്ങുകയും ചെയ്യുക.

وَٱذۡكُرِ ٱسۡمَ رَبِّكَ وَتَبَتَّلۡ إِلَيۡهِ تَبۡتِيلٗا ٨

9. ഉദയസ്ഥാനത്തിന്റെയും അസ്തമനസ്ഥാനത്തിന്റെയും രക്ഷിതാവാകുന്നു അവൻ. അവനല്ലാതെ യാതൊരു ആരാധ്യനുമില്ല. അതിനാൽ ഭരമേൽപിക്കപ്പെടേണ്ടവനായി അവനെ സ്വീകരിക്കുക.

رَّبُّ ٱلۡمَشۡرِقِ وَٱلۡمَغۡرِبِ لَآ إِلَٰهَ إِلَّا هُوَ فَٱتَّخِذۡهُ وَكِيلٗا ٩

10. അവർ (അവിശ്വാസികൾ) പറയുന്നതിനെപ്പറ്റി നീ ക്ഷമിക്കുകയും, ഭംഗിയായ വിധത്തിൽ അവരിൽ നിന്ന് ഒഴിഞ്ഞു നിൽക്കുകയും ചെയ്യുക.[2]

وَٱصۡبِرۡ عَلَىٰ مَا يَقُولُونَ وَٱهۡجُرۡهُمۡ هَجۡرٗا جَمِيلٗا ١٠

11. എന്നെയും, സുഖാനുഗ്രഹങ്ങൾ ഉള്ളവരായ സത്യനിഷേധികളെയും വിട്ടേക്കുക.[3] അവർക്കു അൽപം ഇട കൊടുക്കുകയും ചെയ്യുക.

وَذَرۡنِي وَٱلۡمُكَذِّبِينَ أُوْلِي ٱلنَّعۡمَةِ وَمَهِّلۡهُمۡ قَلِيلًا ١١

12. തീർച്ചയായും നമ്മുടെ അടുക്കൽ കാൽ ചങ്ങലകളും ജ്വലിക്കുന്ന നരകാഗ്നിയും

إِنَّ لَدَيۡنَآ أَنكَالٗا وَجَحِيمٗا ١٢

13. തൊണ്ടയിൽ അടഞ്ഞു നിൽക്കുന്ന ഭക്ഷണവും വേദനയേറിയ ശിക്ഷയുമുണ്ട്.

وَطَعَامٗا ذَا غُصَّةٖ وَعَذَابًا أَلِيمٗا ١٣

---

1 പകൽ സമയത്ത് ജോലിത്തിരക്കുള്ളതിനാൽ ദീർഘനേരം പ്രാർത്ഥനയിൽ മുഴുകാനാവില്ല. അതിനാൽ രാത്രിയിൽ കഴിയുന്നത്ര ദീർഘമായി പ്രാർത്ഥനയിൽ മുഴുകുക ഇതാണ് നബി(ﷺ)ക്ക് അല്ലാഹു നൽകുന്ന നിർദ്ദേശം.

2 സത്യനിഷേധികൾ പരിഹസിക്കാൻ തുടങ്ങുമ്പോൾ അവരുമായി ശണ്ഠ കൂടാൻ ഒരുങ്ങാതെ മാന്യമായി അവരിൽ നിന്ന് മാറിനിൽക്കാൻ അല്ലാഹു നബി(ﷺ)യെ ഉദ്ബോധിപ്പിക്കുന്നു.

3 സുഖലോലുപരായ സത്യനിഷേധികളുടെ കൂത്താട്ടത്തെ പറ്റി വ്യാകുലപ്പെടേണ്ടതില്ലെന്നും അവരെ താൻ തന്നെ കൈകാര്യം ചെയ്തുകൊള്ളാമെന്നും അല്ലാഹു നബി(ﷺ)യെ ഉണർത്തുന്നു.

يَوْمَ تَرْجُفُ الْأَرْضُ وَالْجِبَالُ وَكَانَتِ الْجِبَالُ كَثِيبًا مَّهِيلًا ﴿١٤﴾

14. ഭൂമിയും പർവ്വതങ്ങളും വിറകൊള്ളുകയും പർവ്വതങ്ങൾ ഒലിച്ചുപോകുന്ന മണൽ കുന്നുപോലെയാവുകയും ചെയ്യുന്ന ദിവസത്തിൽ.

إِنَّا أَرْسَلْنَا إِلَيْكُمْ رَسُولًا شَاهِدًا عَلَيْكُمْ كَمَا أَرْسَلْنَا إِلَىٰ فِرْعَوْنَ رَسُولًا ﴿١٥﴾

15. തീർച്ചയായും നിങ്ങളിലേക്ക് നിങ്ങളുടെ കാര്യത്തിന് സാക്ഷിയായിട്ടുള്ള ഒരു ദൂതനെ നാം നിയോഗിച്ചിരിക്കുന്നു. ഫിർഔൻെറ അടുത്തേക്ക് നാം ഒരു ദൂതനെ നിയോഗിച്ചത് പോലെത്തന്നെ.

فَعَصَىٰ فِرْعَوْنُ الرَّسُولَ فَأَخَذْنَاهُ أَخْذًا وَبِيلًا ﴿١٦﴾

16. എന്നിട്ട് ഫിർഔൻ ആ ദൂതനോട് ധിക്കാരം കാണിച്ചു. അപ്പോൾ നാം അവനെ കടുത്ത ഒരു പിടുത്തം പിടിക്കുകയുണ്ടായി.

فَكَيْفَ تَتَّقُونَ إِن كَفَرْتُمْ يَوْمًا يَجْعَلُ الْوِلْدَانَ شِيبًا ﴿١٧﴾

17. എന്നാൽ നിങ്ങൾ അവിശ്വസിക്കുകയാണെങ്കിൽ, കുട്ടികളെ നരച്ചവരാക്കിത്തീർക്കുന്ന ഒരു ദിവസത്തെ നിങ്ങൾക്ക് എങ്ങനെ സൂക്ഷിക്കാനാവും?[1]

السَّمَاءُ مُنفَطِرٌ بِهِ ۚ كَانَ وَعْدُهُ مَفْعُولًا ﴿١٨﴾

18. അതു നിമിത്തം ആകാശം പൊട്ടിപ്പിളരുന്നതാണ്. അല്ലാഹുവിൻെറ വാഗ്ദാനം പ്രാവർത്തികമാക്കപ്പെടുന്നതാകുന്നു.

إِنَّ هَٰذِهِ تَذْكِرَةٌ ۖ فَمَن شَاءَ اتَّخَذَ إِلَىٰ رَبِّهِ سَبِيلًا ﴿١٩﴾

19. തീർച്ചയായും ഇതൊരു ഉൽബോധനമാകുന്നു. അതിനാൽ വല്ലവനും ഉദ്ദേശിക്കുന്ന പക്ഷം അവൻ തൻെറ രക്ഷിതാവിങ്കലേക്ക് ഒരു മാർഗം സ്വീകരിച്ചുകൊള്ളട്ടെ.

۞ إِنَّ رَبَّكَ يَعْلَمُ أَنَّكَ تَقُومُ أَدْنَىٰ مِن ثُلُثَيِ اللَّيْلِ وَنِصْفَهُ وَثُلُثَهُ وَطَائِفَةٌ مِّنَ الَّذِينَ مَعَكَ ۚ وَاللَّهُ يُقَدِّرُ اللَّيْلَ وَالنَّهَارَ ۚ عَلِمَ أَن لَّن تُحْصُوهُ فَتَابَ عَلَيْكُمْ ۖ فَاقْرَءُوا مَا تَيَسَّرَ مِنَ الْقُرْآنِ ۚ عَلِمَ أَن سَيَكُونُ مِنكُم مَّرْضَىٰ

20. നീയും നിൻെറ കൂടെയുള്ളവരിൽ ഒരു വിഭാഗവും രാത്രിയുടെ മിക്കവാറും മൂന്നിൽ രണ്ടു ഭാഗവും (ചിലപ്പോൾ) പകുതിയും (ചിലപ്പോൾ) മൂന്നിലൊന്നും നിന്നു നമസ്കരിക്കുന്നുണ്ട് എന്ന് തീർച്ചയായും നിൻെറ

1 ഭയവിഹ്വലത നിമിത്തം കുട്ടികൾ പെട്ടെന്ന് വാർദ്ധക്യം ബാധിച്ച് നരച്ചവരായിത്തീരുന്ന ഒരു ഭയങ്കര ദിവസത്തെ ശിക്ഷയിൽ നിങ്ങൾക്കെങ്ങനെ സ്വയം രക്ഷിക്കാനാകും എന്നർത്ഥം.

وَءَاخَرُونَ يَضْرِبُونَ فِي ٱلْأَرْضِ يَبْتَغُونَ مِن
فَضْلِ ٱللَّهِ وَءَاخَرُونَ يُقَٰتِلُونَ فِي سَبِيلِ ٱللَّهِ
فَٱقْرَءُوا۟ مَا تَيَسَّرَ مِنْهُ وَأَقِيمُوا۟ ٱلصَّلَوٰةَ وَءَاتُوا۟ ٱلزَّكَوٰةَ
وَأَقْرِضُوا۟ ٱللَّهَ قَرْضًا حَسَنًا وَمَا تُقَدِّمُوا۟ لِأَنفُسِكُم مِّنْ
خَيْرٍ تَجِدُوهُ عِندَ ٱللَّهِ هُوَ خَيْرًا وَأَعْظَمَ أَجْرًا وَٱسْتَغْفِرُوا۟
ٱللَّهَ إِنَّ ٱللَّهَ غَفُورٌ رَّحِيمٌۢ ٢٠

രക്ഷിതാവിന്നറിയാം. അല്ലാഹുവാണ് രാത്രിയെയും പകലിനെയും കണക്കാക്കുന്നത്. നിങ്ങൾക്ക് അത് ക്ലിപ്തപ്പെടുത്താനാവുകയില്ലെന്ന് അവന്നറിയാം.[1] അതിനാൽ അവൻ നിങ്ങൾക്ക് ഇളവ് ചെയ്തിരിക്കുന്നു.[2] ആകയാൽ നിങ്ങൾ ഖുർആനിൽ നിന്ന് സൗകര്യപ്പെട്ടത് ഓതികൊണ്ട് നമസ്കരിക്കുക. നിങ്ങളുടെ കൂട്ടത്തിൽ രോഗികളും ഭൂമിയിൽ സഞ്ചരിച്ച് അല്ലാഹുവിൻെറ അനുഗ്രഹം തേടിക്കൊണ്ടിരിക്കുന്ന വേറെ ചിലരും അല്ലാഹുവിൻെറ മാർഗത്തിൽ യുദ്ധം ചെയ്യുന്ന മറ്റു ചിലരും ഉണ്ടാകും എന്ന് അല്ലാഹുവിനറിയാം. അതിനാൽ അതിൽ (ഖുർആനിൽ) നിന്ന് സൗകര്യപ്പെട്ടത് നിങ്ങൾ പാരായണം ചെയ്തുകൊള്ളുകയും നമസ്കാരം മുറപ്രകാരം നിർവ്വഹിക്കുകയും സകാത്ത് നൽകുകയും അല്ലാഹുവിന്ന് ഉത്തമമായ കടം നൽകുകയും ചെയ്യുക. സ്വദേഹങ്ങൾക്ക് വേണ്ടി നിങ്ങൾ എന്തൊരു നന്മ മുൻകൂട്ടി ചെയ്തു വെക്കുകയാണെങ്കിലും അല്ലാഹുവിങ്കൽ അത് ഗുണകരവും ഏറ്റവും മഹത്തായ പ്രതിഫലമുള്ളതുമായി നിങ്ങൾ കണ്ടെത്തുന്നതാണ്. നിങ്ങൾ അല്ലാഹുവോട് പാപമോചനം തേടുകയും ചെയ്യുക. തീർച്ചയായും അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു.

---

1 രാപ്പകലുകളുടെ അളവിൽ ദിവസേന ചെറിയ വ്യത്യാസമുണ്ടായിരിക്കും. തന്നിമിത്തം രാത്രിയുടെ നേർപകുതി അല്ലെങ്കിൽ കൃത്യം മൂന്നിലൊന്ന് കണിശമായി കണക്കാക്കുക ബഹുജനങ്ങളെ സംബന്ധിച്ചിടത്തോളം അസാദ്ധ്യമായിരിക്കും. ഇസ്ലാം എല്ലാവർക്കും അനുഷ്ടിക്കാവുന്ന കാര്യങ്ങളേ നിർദ്ദേശിക്കുന്നുള്ളൂ.

2 2,3,4.വചനങ്ങളിൽ പറഞ്ഞത് പോലെ രാത്രിയുടെ ഒരു നിശ്ചിത ഭാഗം മുഴുവൻ പ്രാർത്ഥനയിൽ മുഴുകണമെന്ന കൽപനയിൽ ഈ വചനം മുഖേന അല്ലാഹു ഇളവ് നൽകി.

## അല്‍മുദ്ദഥ്ഥിര്‍
(പുതച്ചുമൂടിയവന്‍)



### അദ്ധ്യായം - 74

پرمکارونیکنوم

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്‍റെ നാമത്തില്‍

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

1. ഹേ; പുതച്ചു മൂടിയവനേ,[1]

يَٰٓأَيُّهَا ٱلْمُدَّثِّرُ ١

2. എഴുന്നേറ്റു (ജനങ്ങളെ) താക്കീതു ചെയ്യുക.

قُمْ فَأَنذِرْ ٢

3. നിന്‍റെ രക്ഷിതാവിനെ മഹത്വപ്പെടുത്തുകയും

وَرَبَّكَ فَكَبِّرْ ٣

4. നിന്‍റെ വസ്ത്രങ്ങള്‍ ശുദ്ധിയാക്കുകയും

وَثِيَابَكَ فَطَهِّرْ ٤

5. പാപം വെടിയുകയും ചെയ്യുക.

وَٱلرُّجْزَ فَٱهْجُرْ ٥

6. കൂടുതല്‍ നേട്ടം കൊതിച്ചുകൊണ്ട് നീ ഔദാര്യം ചെയ്യരുത്.[2]

وَلَا تَمْنُن تَسْتَكْثِرُ ٦

7. നിന്‍റെ രക്ഷിതാവിനു വേണ്ടി നീ ക്ഷമ കൈകൊള്ളുക.

وَلِرَبِّكَ فَٱصْبِرْ ٧

8. എന്നാല്‍ കാഹളത്തില്‍ മുഴക്ക (ഊത)പ്പെട്ടാല്‍

فَإِذَا نُقِرَ فِى ٱلنَّاقُورِ ٨

9. അന്ന് അത് ഒരു പ്രയാസകരമായ ദിവസമായിരിക്കും.

فَذَٰلِكَ يَوْمَئِذٍ يَوْمٌ عَسِيرٌ ٩

10. സത്യനിഷേധികള്‍ക്ക് എളുപ്പമുള്ളതല്ലാത്ത ഒരു ദിവസം!

عَلَى ٱلْكَٰفِرِينَ غَيْرُ يَسِيرٍ ١٠

---

1 നബി(ﷺ)ക്ക് ആദ്യമായി ഹിറാഗുഹയില്‍ വെച്ച് ലഭിച്ച ദിവ്യസന്ദേശം സൂറത്തുല്‍ അലഖ് ആയിരുന്നു. അതിന്നു ശേഷം കുറച്ച് കാലത്തേക്ക് ദിവ്യ സന്ദേശമൊന്നും ലഭിക്കുകയുണ്ടായില്ല. അങ്ങനെ ഒരു ഇടവേളയ്ക്ക് ശേഷം ആദ്യമായി അവതരിച്ചത് ഈ അദ്ധ്യായമാണെന്നത്രെ പല റിപ്പോര്‍ട്ടുകളും സൂചിപ്പിക്കുന്നത്. ഭയമുളവാക്കുന്നൊരു ദര്‍ശനമുണ്ടായതിനെ തുടര്‍ന്ന് നബി(ﷺ) പുതച്ചു മൂടിക്കിടക്കുമ്പോഴാണ് ഈ അദ്ധ്യായം അവതരിച്ചതെന്നാണ് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്.

2 ജനങ്ങളില്‍ നിന്ന് പ്രത്യുപകാരമോ, ഉദാരമായ ആനുകൂല്യങ്ങളോ ലഭിക്കണമെന്ന ഉദ്ദേശത്തോടെയാകരുത് ഒരു സത്യവിശ്വാസി ഔദാര്യം കാണിക്കുന്നത്. അല്ലാഹുവിന്‍റെ അനുഗ്രഹം മാത്രമേ സത്യവിശ്വാസി ചെയ്യുന്ന ഏത് സല്‍കര്‍മ്മത്തിന്‍റെയും ആത്യന്തിക ലക്ഷ്യമാകാവൂ.

11. എന്നെയും ഞാന്‍ ഏകനായി കൊണ്ട് സൃഷ്ടിച്ച ഒരുത്തനെയും വിട്ടേക്കുക.[1]

ذَرْنِي وَمَنْ خَلَقْتُ وَحِيدًا ﴿١١﴾

12, 13. അവന്ന് ഞാന്‍ സമൃദ്ധമായ സമ്പത്തും, സന്നദ്ധരായി നില്‍ക്കുന്ന സന്തതികളെയും ഉണ്ടാക്കിക്കൊടുക്കുകയും.

وَجَعَلْتُ لَهُ مَالًا مَمْدُودًا ﴿١٢﴾

وَبَنِينَ شُهُودًا ﴿١٣﴾

14. അവന്നു ഞാന്‍ നല്ല സൗകര്യങ്ങള്‍ ചെയ്തു കൊടുക്കുകയും ചെയ്തു.

وَمَهَّدْتُ لَهُ تَمْهِيدًا ﴿١٤﴾

15. പിന്നെയും ഞാന്‍ കൂടുതല്‍ കൊടുക്കണമെന്ന് അവന്‍ മോഹിക്കുന്നു.

ثُمَّ يَطْمَعُ أَنْ أَزِيدَ ﴿١٥﴾

16. അല്ല, തീര്‍ച്ചയായും അവന്‍ നമ്മുടെ ദൃഷ്ടാന്തങ്ങളോട് മാത്സര്യം കാണിക്കുന്നവനായിരിക്കുന്നു.

كَلَّا إِنَّهُ كَانَ لِآيَاتِنَا عَنِيدًا ﴿١٦﴾

17. പ്രയാസമുള്ള ഒരു കയറ്റം കയറാന്‍ നാം വഴിയെ അവനെ നിര്‍ബന്ധിക്കുന്നതാണ്.

سَأُرْهِقُهُ صَعُودًا ﴿١٧﴾

18. തീര്‍ച്ചയായും അവനൊന്നു ചിന്തിച്ചു, അവനൊന്നു കണക്കാക്കുകയും ചെയ്തു.

إِنَّهُ فَكَّرَ وَقَدَّرَ ﴿١٨﴾

19. അതിനാല്‍ അവന്‍ നശിക്കട്ടെ. എങ്ങനെയാണവന്‍ കണക്കാക്കിയത്?

فَقُتِلَ كَيْفَ قَدَّرَ ﴿١٩﴾

20. വീണ്ടും അവന്‍ നശിക്കട്ടെ. എങ്ങനെയാണവന്‍ കണക്കാക്കിയത്?

ثُمَّ قُتِلَ كَيْفَ قَدَّرَ ﴿٢٠﴾

21. പിന്നീടവനൊന്നു നോക്കി.

ثُمَّ نَظَرَ ﴿٢١﴾

22. പിന്നെ അവന്‍ മുഖം ചുളിക്കുകയും, മുഖം കറുപ്പിക്കുകയും ചെയ്തു.

ثُمَّ عَبَسَ وَبَسَرَ ﴿٢٢﴾

23. പിന്നെ അവന്‍ പിന്നോട്ട് മാറുകയും അഹങ്കാരം നടിക്കുകയും ചെയ്തു.

ثُمَّ أَدْبَرَ وَاسْتَكْبَرَ ﴿٢٣﴾

---

1 അവനെ അല്ലാഹുതന്നെ കൈകാര്യം ചെയ്തുകൊള്ളും എന്നര്‍ത്ഥം.

24. എന്നിട്ടവൻ പറഞ്ഞു: ഇത് (ആരിൽ നിന്നോ) ഉദ്ധരിക്കപ്പെടുന്ന മാരണമല്ലാതെ മറ്റൊന്നുമല്ല.

25. ഇത് മനുഷ്യൻെറ വാക്കല്ലാതെ മറ്റൊന്നുമല്ല.[1]

26. വഴിയെ ഞാൻ അവനെ 'സഖറിൽ (നരകത്തിൽ) ഇട്ട് എരിക്കുന്നതാണ്.

27. സഖർ എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

28. അത് ഒന്നും ബാക്കിയാക്കുകയോ വിട്ടുകളയുകയോ ഇല്ല.

29. അത് തൊലി കരിച്ച് രൂപം മാറ്റിക്കളയുന്നതാണ്.

30. അതിൻെറ മേൽനോട്ടത്തിന് പത്തൊമ്പത് പേരുണ്ട്.

31. നരകത്തിൻെറ മേൽനോട്ടക്കാരായി നാം മലക്കുകളെ മാത്രമാണ് നിശ്ചയിച്ചിരിക്കുന്നത്. അവരുടെ എണ്ണത്തെ നാം സത്യനിഷേധികൾക്ക് ഒരു പരീക്ഷണം മാത്രമാക്കിയിരിക്കുന്നു.[2] വേദം നൽകപ്പെട്ടിട്ടുള്ളവർക്ക് ദൃഢബോധ്യം വരുവാനും[3] സത്യവിശ്വാസികൾക്ക് വിശ്വാസം വർദ്ധിക്കുവാനും വേദം നൽകപ്പെട്ടവരും സത്യവിശ്വാസികളും സംശയത്തിലകപ്പെടാതിരിക്കുവാനും, 'അല്ലാഹു എന്തൊരു ഉപമയാണ്

فَقَالَ إِنْ هَٰذَآ إِلَّا سِحْرٌ يُؤْثَرُ ﴿٢٤﴾

إِنْ هَٰذَآ إِلَّا قَوْلُ ٱلْبَشَرِ ﴿٢٥﴾

سَأُصْلِيهِ سَقَرَ ﴿٢٦﴾

وَمَآ أَدْرَىٰكَ مَا سَقَرُ ﴿٢٧﴾

لَا تُبْقِى وَلَا تَذَرُ ﴿٢٨﴾

لَوَّاحَةٌ لِّلْبَشَرِ ﴿٢٩﴾

عَلَيْهَا تِسْعَةَ عَشَرَ ﴿٣٠﴾

وَمَا جَعَلْنَآ أَصْحَٰبَ ٱلنَّارِ إِلَّا مَلَٰٓئِكَةً ۙ وَمَا جَعَلْنَا عِدَّتَهُمْ إِلَّا فِتْنَةً لِّلَّذِينَ كَفَرُوا۟ لِيَسْتَيْقِنَ ٱلَّذِينَ أُوتُوا۟ ٱلْكِتَٰبَ وَيَزْدَادَ ٱلَّذِينَ ءَامَنُوٓا۟ إِيمَٰنًا ۙ وَلَا يَرْتَابَ ٱلَّذِينَ أُوتُوا۟ ٱلْكِتَٰبَ وَٱلْمُؤْمِنُونَ ۙ وَلِيَقُولَ ٱلَّذِينَ فِى قُلُوبِهِم مَّرَضٌ وَٱلْكَٰفِرُونَ مَاذَآ أَرَادَ ٱللَّهُ بِهَٰذَا

---

1 നബി(ﷺ)യെ സന്ദർശിക്കുകയും, വിശുദ്ധഖുർആൻ ദിവ്യവെളിപാടാണെന്ന് ബോദ്ധ്യപ്പെടുകയും ചെയ്തശേഷം അബൂജഹലിൻെറയും മറ്റും പ്രേരണയ്ക്ക് വഴങ്ങി നബി(ﷺ)യെ തള്ളിപ്പറഞ്ഞ വലീദുബ്നുമുഗീറഃ എന്ന ഖുറൈശി പ്രമുഖൻെറ കാര്യത്തിലാണ് 11 മുതൽ 30 വരെ വചനങ്ങൾ അവതരിച്ചത്. അത്തരം നിലപാട് സ്വീകരിക്കുന്ന എല്ലാവർക്കും ഇത് ബാധകമത്രെ.

2 അഭൗതിക വിഷയങ്ങളെ പറ്റിയുള്ള ഏത് വിശദീകരണത്തെയും സത്യനിഷേധികൾ പുച്ഛിച്ചുതള്ളുകയാണ് പതിവ്. നരകത്തിൻെറ കാവൽക്കാരായ മലക്കുകളുടെ എണ്ണവും അതുപോലെ അവരുടെ പരിഹാസത്തിന് വിധേയമാകുക സ്വാഭാവികമാണ്.

3 തൗറാത്തിലും ഇൻജീലിലും മലക്കുകളെപറ്റിയും സ്വർഗനരകങ്ങളെപറ്റിയും ധാരാളം പരാമർശങ്ങളുള്ളതിനാൽ വേദക്കാർക്ക് ഈ വിഷയം അപരിചിതമായി തോന്നാനിടയില്ല.

مَثَلًا كَذَٰلِكَ يُضِلُّ اللَّهُ مَن يَشَاءُ وَيَهْدِي مَن يَشَاءُ وَمَا يَعْلَمُ جُنُودَ رَبِّكَ إِلَّا هُوَ وَمَا هِيَ إِلَّا ذِكْرَىٰ لِلْبَشَرِ ﴿٣١﴾

ഇതു കൊണ്ട് ഉദ്ദേശിച്ചിട്ടുള്ളതെന്ന് ഹൃദയങ്ങളിൽ രോഗമുള്ളവരും സത്യ നിഷേധികളും പറയുവാനും വേണ്ടിയ ത്രെ അത്.[1] അപ്രകാരം അല്ലാഹു താ ൻ ഉദ്ദേശിക്കുന്നവരെ പിഴപ്പിക്കുകയും, താൻ ഉദ്ദേശിക്കുന്നവരെ നേർവഴിയി ലാക്കുകയും ചെയ്യുന്നു. നിൻെറ രക്ഷി താവിൻെറ സൈന്യങ്ങളെ അവനല്ലാ തെ മറ്റാരും അറിയുകയില്ല. ഇത് മനു ഷ്യർക്ക് ഒരു ഉൽബോധനമല്ലാതെ മ റ്റൊന്നുമല്ല.

كَلَّا وَالْقَمَرِ ﴿٣٢﴾

32. നിസ്സംശയം, ചന്ദ്രനെ തന്നെയാ ണ സത്യം.

وَاللَّيْلِ إِذْ أَدْبَرَ ﴿٣٣﴾

33. രാത്രി പിന്നിട്ടു പോകുമ്പോൾ അതിനെ തന്നെയാണ സത്യം.

وَالصُّبْحِ إِذَا أَسْفَرَ ﴿٣٤﴾

34. പ്രഭാതം പുലർന്നാൽ അതു ത ന്നെയാണ സത്യം.

إِنَّهَا لَإِحْدَى الْكُبَرِ ﴿٣٥﴾

35. തീർച്ചയായും അത് (നരകം) ഗൗരവമുള്ള കാര്യങ്ങളിൽ ഒന്നാകുന്നു.

نَذِيرًا لِّلْبَشَرِ ﴿٣٦﴾

36. മനുഷ്യർക്ക് ഒരു താക്കീതെന്ന നിലയിൽ.

لِمَن شَاءَ مِنكُمْ أَن يَتَقَدَّمَ أَوْ يَتَأَخَّرَ ﴿٣٧﴾

37. അതായത് നിങ്ങളിൽ നിന്ന് മു ന്നോട്ട് പോകുവാനോ പിന്നോട്ട് പോ കുവാനോ ഉദ്ദേശിക്കുന്നവർക്ക്.[2]

كُلُّ نَفْسٍ بِمَا كَسَبَتْ رَهِينَةٌ ﴿٣٨﴾

38. ഓരോ വ്യക്തിയും താൻ പ്രവർ

---

1 എന്താണൊരു പത്തൊമ്പതിൻെറ കണക്ക്? പതിനെട്ടോ ഇരുപതോ അതിൽ കൂടു തലോ കുറവോ ആയിക്കൂടേ എന്നായിരിക്കും വിമർശകരുടെ ചോദ്യം. എന്നാൽ അ ല്ലാഹുവിൻെറ നിശ്ചയങ്ങൾ അവൻെറ ഹിതവും യുക്തിയുമനുസരിച്ചുള്ളതാണ്. സൃഷ്ടികൾക്ക് അവ യുക്തിപരമായി തോന്നിയേ തീരൂ എന്ന് ശഠിക്കുന്നത് നിരർ ത്ഥകമാണ്. ഈ പത്തൊമ്പതിന് ചുറ്റും പലരും പലതരം ഊഹങ്ങൾ നെയ്തെടുത്തി ട്ടുണ്ട്. ഖണ്ഡിതമായ തെളിവുകളുടെ പിൻബലമില്ലാത്ത നിഗമനങ്ങൾക്കൊപ്പിച്ച് ഖുർ ആൻ വാക്യങ്ങൾ വ്യാഖ്യാനിക്കുന്നത് അസംഗതമത്രെ.

2 താക്കീതുകൾ ശ്രദ്ധിച്ച് സന്മാർഗത്തിലൂടെ മുന്നോട്ട് പോകാൻ ഉദ്ദേശിക്കുന്നവർക്ക് അങ്ങനെ ചെയ്യാം. താക്കീതുകൾ അവഗണിച്ച് പുറകോട്ട് പോകുന്നവർക്ക് അതി നും സ്വാതന്ത്ര്യമുണ്ട്.

ത്തിച്ചു വെച്ചതിന് പണയപ്പെട്ടവനാകുന്നു.[1]

39. 'വലതുപക്ഷ'ക്കാരൊഴികെ.[2]

40 – 42. ചില സ്വർഗത്തോപ്പുകളിലായിരിക്കും അവർ. കുറ്റവാളികളെപ്പറ്റി അവർ അന്വേഷിക്കും; നിങ്ങളെ നരകത്തിൽ പ്രവേശിപ്പിച്ചത് എന്തൊന്നാണെന്ന്.

43. അവർ (കുറ്റവാളികൾ) മറുപടി പറയും: ഞങ്ങൾ നമസ്കരിക്കുന്നവരുടെ കൂട്ടത്തിലായില്ല.

44. ഞങ്ങൾ അഗതിക്ക് ആഹാരം നൽകുമായിരുന്നില്ല.

45. തോന്നിവാസത്തിൽ മുഴുകുന്നവരുടെ കൂടെ ഞങ്ങളും മുഴുകുമായിരുന്നു.

46. പ്രതിഫലത്തിൻെറ നാളിനെ ഞങ്ങൾ നിഷേധിച്ചു കളയുമായിരുന്നു.

47. അങ്ങനെയിരിക്കെ ആ ഉറപ്പായ മരണം ഞങ്ങൾക്കു വന്നെത്തി.'

48. ഇനി അവർക്കു ശുപാർശക്കാരുടെ ശുപാർശയൊന്നും പ്രയോജനപ്പെടുകയില്ല.

49 – 51. എന്നിരിക്കെ അവർക്കെന്തുപറ്റി? സിംഹത്തിൽ നിന്ന് ഓടി രക്ഷപ്പെടുന്ന വറളി പിടിച്ച കഴുതകളെന്നോണം അവർ ഉൽബോധനത്തിൽ നിന്ന് തിരിഞ്ഞുകളയുന്നവരായിരിക്കുന്നു.

52. അല്ല, അവരിൽ ഓരോരുത്തരും ആഗ്രഹിക്കുന്നു; തനിക്ക് അല്ലാഹുവി

إِلَّآ أَصۡحَٰبَ ٱلۡيَمِينِ ﴿٣٩﴾

فِي جَنَّٰتٖ يَتَسَآءَلُونَ ﴿٤٠﴾

عَنِ ٱلۡمُجۡرِمِينَ ﴿٤١﴾ مَا سَلَكَكُمۡ فِي سَقَرَ ﴿٤٢﴾

قَالُواْ لَمۡ نَكُ مِنَ ٱلۡمُصَلِّينَ ﴿٤٣﴾

وَلَمۡ نَكُ نُطۡعِمُ ٱلۡمِسۡكِينَ ﴿٤٤﴾

وَكُنَّا نَخُوضُ مَعَ ٱلۡخَآئِضِينَ ﴿٤٥﴾

وَكُنَّا نُكَذِّبُ بِيَوۡمِ ٱلدِّينِ ﴿٤٦﴾

حَتَّىٰٓ أَتَىٰنَا ٱلۡيَقِينُ ﴿٤٧﴾

فَمَا تَنفَعُهُمۡ شَفَٰعَةُ ٱلشَّٰفِعِينَ ﴿٤٨﴾

فَمَا لَهُمۡ عَنِ ٱلتَّذۡكِرَةِ مُعۡرِضِينَ ﴿٤٩﴾

كَأَنَّهُمۡ حُمُرٞ مُّسۡتَنفِرَةٞ ﴿٥٠﴾

فَرَّتۡ مِن قَسۡوَرَةِۭ ﴿٥١﴾

بَلۡ يُرِيدُ كُلُّ ٱمۡرِيٕٖ مِّنۡهُمۡ أَن يُؤۡتَىٰ صُحُفٗا

---

1 ഏതൊരു മനുഷ്യനും ഇഹലോകത്ത് ചെയ്ത കർമ്മങ്ങളുടെ ഫലങ്ങൾ എന്നെന്നേക്കുമായി അനുഭവിക്കാൻ വിധിക്കപ്പെട്ടവനായിരിക്കും എന്നർത്ഥം.

2 സത്യവിശ്വാസം കൈക്കൊള്ളുകയും, ദുഷ്കർമ്മങ്ങളെക്കാളധികം സൽകർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്തവർ തങ്ങളുടെ ചില്ലറ തെറ്റുകൾക്ക് ശിക്ഷയനുഭവിക്കേണ്ടിവരില്ല. ബോധപൂർവ്വം കുറ്റം ചെയ്യുകയും പശ്ചാത്തപിക്കാതിരിക്കുകയും ചെയ്യുന്നവർ ശിക്ഷ അനുഭവിക്കുക തന്നെ വേണ്ടി വരും.

ങ്ങൾ നിന്ന് നിവർത്തിയ ഏടുകൾ നൽകപ്പെടണമെന്ന്.[1]

مُّنَشَّرَةً ۝٥٢

53. അല്ല; പക്ഷെ, അവർ പരലോകത്തെ ഭയപ്പെടുന്നില്ല.

كَلَّا ۖ بَل لَّا يَخَافُونَ الْآخِرَةَ ۝٥٣

54. അല്ല; തീർച്ചയായും ഇത് ഒരു ഉൽബോധനമാകുന്നു.

كَلَّا إِنَّهُ تَذْكِرَةٌ ۝٥٤

55. ആകയാൽ ആർ ഉദ്ദേശിക്കുന്നുവോ അവരത് ഓർമ്മിച്ചുകൊള്ളട്ടെ.

فَمَن شَاءَ ذَكَرَهُ ۝٥٥

56. അല്ലാഹു ഉദ്ദേശിക്കുന്നുവെങ്കിലല്ലാതെ അവർ ഓർമ്മിക്കുന്നതല്ല. അവനാകുന്നു ഭക്തിക്കവകാശപ്പെട്ടവൻ; പാപമോചനത്തിനവകാശപ്പെട്ടവൻ.

وَمَا يَذْكُرُونَ إِلَّا أَن يَشَاءَ اللَّهُ ۚ هُوَ أَهْلُ التَّقْوَىٰ وَأَهْلُ الْمَغْفِرَةِ ۝٥٦

---

1 മുഹമ്മദ് നബി(ﷺ)യെ പ്രവാചകനായി അംഗീകരിക്കാത്ത സത്യനിഷേധികളിൽ ഓരോരുത്തരും, താൻ വിശ്വസിക്കണമെങ്കിൽ തനിക്ക് തന്നെ നേരിട്ട് വേദം ലഭിച്ചേതീരൂ എന്ന നിലപാടുകാരായിരുന്നുവെന്നർത്ഥം.

## അൽഖിയാമഃ
(ഉയിർത്തെഴുന്നേൽപ്പ്)




### അദ്ധ്യായം - 75

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

1. ഉയിർത്തെഴുന്നേൽപിൻെറ നാളുകൊണ്ട് ഞാനിതാ സത്യം ചെയ്യുന്നു.

2. കുറ്റപ്പെടുത്തുന്ന മനസ്സിനെക്കൊണ്ടും ഞാൻ സത്യം ചെയ്തു പറയുന്നു.

3. മനുഷ്യൻ വിചാരിക്കുന്നുണ്ടോ; നാം അവൻെറ എല്ലുകളെ ഒരുമിച്ചുകൂട്ടുകയില്ലെന്ന്?[1]

4. അതെ, നാം അവൻെറ വിരൽതുമ്പുകളെപോലും ശരിപ്പെടുത്താൻ കഴിവുള്ളവനായിരിക്കെ.[2]

5, 6. പക്ഷെ (എന്നിട്ടും) മനുഷ്യൻ അവൻെറ ഭാവിജീവിതത്തിൽ തോന്നിവാസം ചെയ്യാനുദ്ദേശിക്കുന്നു. എപ്പോഴാണ് ഈ ഉയിർത്തെഴുന്നേൽപിൻെറ നാൾ എന്നവൻ ചോദിക്കുന്നു.

7 – 9. എന്നാൽ കണ്ണഞ്ചിപ്പോകുകയും ചന്ദ്രന്ന് ഗ്രഹണം ബാധിക്കുകയും സൂര്യനും ചന്ദ്രനും ഒരുമിച്ചു കൂട്ടപ്പെടുകയും ചെയ്താൽ!

10. അന്നേദിവസം മനുഷ്യൻ പറ

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

لَآ أُقْسِمُ بِيَوْمِ ٱلْقِيَٰمَةِ ﴿١﴾

وَلَآ أُقْسِمُ بِٱلنَّفْسِ ٱللَّوَّامَةِ ﴿٢﴾

أَيَحْسَبُ ٱلْإِنسَٰنُ أَلَّن نَّجْمَعَ عِظَامَهُۥ ﴿٣﴾

بَلَىٰ قَٰدِرِينَ عَلَىٰٓ أَن نُّسَوِّىَ بَنَانَهُۥ ﴿٤﴾

بَلْ يُرِيدُ ٱلْإِنسَٰنُ لِيَفْجُرَ أَمَامَهُۥ ﴿٥﴾

يَسْـَٔلُ أَيَّانَ يَوْمُ ٱلْقِيَٰمَةِ ﴿٦﴾

فَإِذَا بَرِقَ ٱلْبَصَرُ ﴿٧﴾ وَخَسَفَ ٱلْقَمَرُ ﴿٨﴾

وَجُمِعَ ٱلشَّمْسُ وَٱلْقَمَرُ ﴿٩﴾

يَقُولُ ٱلْإِنسَٰنُ يَوْمَئِذٍ أَيْنَ ٱلْمَفَرُّ ﴿١٠﴾

---

1 'ഞങ്ങൾ മണ്ണും അസ്ഥിശകലങ്ങളുമായി മാറിക്കഴിഞ്ഞാലും ഞങ്ങൾ ഉയിർത്തെഴുന്നേൽപിക്കപ്പെടുമോ' എന്ന് ചോദിച്ചിരുന്നവരോടാണ് ഈ ചോദ്യം. ഒരിക്കൽ മനുഷ്യശരീരത്തെ ശരിയായ വ്യവസ്ഥയിൽ സംവിധാനിച്ചവന് ചിന്നിച്ചിതറിയ അസ്ഥിശകലങ്ങളെ പുനഃസ്സംയോജിപ്പിക്കുക ഒട്ടും വിഷമകരമാവില്ല.

2 കോടാനുകോടി മനുഷ്യരിൽ ഓരോരുത്തരുടെയും വിരൽതുമ്പുകൾ തികച്ചും വ്യത്യസ്തമാണ്. തിരിച്ചറിയാനുള്ള ഒരിക്കലും മാറിപോകാത്ത ഉപാധിയത്രെ വിരലടയാളം. വിരൽതുമ്പുകളുടെ വലുപ്പത്തിലുള്ള ആനുപാതിക വ്യത്യാസവും അത്യന്തം പ്രയോജനകരമാണ്. ഇതൊക്കെ അല്ലാഹുവിൻെറ സൃഷ്ടിവൈഭവത്തിൻെറ ഉത്തമ നിദർശനമത്രെ.

യും; എവിടെയാണ് ഓടി രക്ഷപ്പെടാനുള്ളതെന്ന്.

كَلَّا لَا وَزَرَ ﴿١١﴾

11. ഇല്ല. യാതൊരു രക്ഷയുമില്ല.[1]

إِلَىٰ رَبِّكَ يَوْمَئِذٍ الْمُسْتَقَرُّ ﴿١٢﴾

12. നിന്റെ രക്ഷിതാവിങ്കലേക്കാണ് അന്നേ ദിവസം ചെന്നുകൂടൽ.

يُنَبَّأُ الْإِنسَانُ يَوْمَئِذٍ بِمَا قَدَّمَ وَأَخَّرَ ﴿١٣﴾

13. അന്നേ ദിവസം മനുഷ്യൻ മുൻകൂട്ടി ചെയ്തതിനെപ്പറ്റിയും നീട്ടിവെച്ചതിനെപ്പറ്റിയും അവന്ന് വിവരമറിയിക്കപ്പെടും.

بَلِ الْإِنسَانُ عَلَىٰ نَفْسِهِ بَصِيرَةٌ ﴿١٤﴾

14. തന്നെയുമല്ല. മനുഷ്യൻ തനിക്കെതിരിൽ തന്നെ ഒരു തെളിവായിരിക്കും.

وَلَوْ أَلْقَىٰ مَعَاذِيرَهُ ﴿١٥﴾

15. അവൻ ഒഴികഴിവുകൾ സമർപ്പിച്ചാലും ശരി.

لَا تُحَرِّكْ بِهِ لِسَانَكَ لِتَعْجَلَ بِهِ ﴿١٦﴾

16. നീ അത് (ഖുർആൻ) ധൃതിപ്പെട്ട് ഹൃദിസ്ഥമാക്കാൻ വേണ്ടി അതും കൊണ്ട് നിന്റെ നാവു ചലിപ്പിക്കേണ്ട.

إِنَّ عَلَيْنَا جَمْعَهُ وَقُرْآنَهُ ﴿١٧﴾

17. തീർച്ചയായും അതിന്റെ (ഖുർആന്റെ) സമാഹരണവും അത് ഓതിത്തരലും നമ്മുടെ ബാധ്യതയാകുന്നു.[2]

فَإِذَا قَرَأْنَاهُ فَاتَّبِعْ قُرْآنَهُ ﴿١٨﴾

18. അങ്ങനെ നാം അത് ഓതിത്തന്നാൽ ആ ഓത്ത് നീ പിന്തുടരുക.

ثُمَّ إِنَّ عَلَيْنَا بَيَانَهُ ﴿١٩﴾

19. പിന്നീട് അത് വിവരിച്ചുതരലും നമ്മുടെ ബാധ്യതയാകുന്നു.

كَلَّا بَلْ تُحِبُّونَ الْعَاجِلَةَ ﴿٢٠﴾

20. അല്ല, നിങ്ങൾ ക്ഷണികമായ ഈ ജീവിതത്തെ ഇഷ്ടപ്പെടുന്നു.

وَتَذَرُونَ الْآخِرَةَ ﴿٢١﴾

21. പരലോകത്തെ നിങ്ങൾ വിട്ടേക്കുകയും ചെയ്യുന്നു.

1 'വസർ' എന്ന വാക്കിന് രക്ഷ എന്നും, രക്ഷാസങ്കേതം എന്നും അർത്ഥമുണ്ട്.

2 ജിബ്‌രീൽ എന്ന മലക്ക് അല്ലാഹുവിന്റെ സന്ദേശം കേൾപ്പിച്ചുപോയിക്കഴിഞ്ഞാൽ ഉടനെ നബി (ﷺ) അത് ഹൃദിസ്ഥമാക്കാൻ വേണ്ടി ആവർത്തിച്ച് ഉരുവിടുക പതിവായിരുന്നു. അങ്ങനെ ഉരുവിട്ടു പഠിച്ചില്ലെങ്കിൽ മറന്നുപോകുമോ എന്ന് അദ്ദേഹത്തിന് ആശങ്കയായിരുന്നു. ഈ ആശങ്ക അസ്ഥാനത്താണെന്നും വിശുദ്ധ ഖുർആൻ മുഴുവൻ അദ്ദേഹത്തിന്റെ മനസ്സിൽ സമാഹരിച്ചു നിർത്തുന്ന കാര്യം അല്ലാഹു തന്നെ ചെയ്യുന്നതാണെന്നും ഈ വചനങ്ങൾ വ്യക്തമാക്കുന്നു.

22. ചില മുഖങ്ങൾ അന്ന് പ്രസന്നതയുള്ളതും

وُجُوهٌ يَوْمَئِذٍ نَّاضِرَةٌ ﴿٢٢﴾

23. അവരുടെ രക്ഷിതാവിൻെറ നേർക്ക് ദൃഷ്ടി തിരിച്ചവയുമായിരിക്കും.

إِلَىٰ رَبِّهَا نَاظِرَةٌ ﴿٢٣﴾

24. ചില മുഖങ്ങൾ അന്നു കരുവാളിച്ചതായിരിക്കും.

وَوُجُوهٌ يَوْمَئِذٍۭ بَاسِرَةٌ ﴿٢٤﴾

25. ഏതോ അത്യാപത്ത് അവയെ പിടികൂടാൻ പോകുകയാണ് എന്ന് അവർ വിചാരിക്കും.

تَظُنُّ أَن يُفْعَلَ بِهَا فَاقِرَةٌ ﴿٢٥﴾

26. അല്ല, (പ്രാണൻ) തൊണ്ടക്കുഴിയിൽ എത്തുകയും,

كَلَّآ إِذَا بَلَغَتِ ٱلتَّرَاقِىَ ﴿٢٦﴾

27. മന്ത്രിക്കാനാരുണ്ട് എന്ന് പറയപ്പെടുകയും,

وَقِيلَ مَنْ ۜ رَاقٍ ﴿٢٧﴾

28. അത് (തൻെറ) വേർപാടാണെന്ന് അവൻ ഉറപ്പാക്കുകയും,

وَظَنَّ أَنَّهُ ٱلْفِرَاقُ ﴿٢٨﴾

29. കണങ്കാലും കണങ്കാലുമായി കൂടിപ്പിണയുകയും ചെയ്താൽ,[1]

وَٱلْتَفَّتِ ٱلسَّاقُ بِٱلسَّاقِ ﴿٢٩﴾

30. അന്ന് നിൻെറ രക്ഷിതാവിങ്കലേക്കായിരിക്കും തെളിച്ചുകൊണ്ടുപോകുന്നത്.

إِلَىٰ رَبِّكَ يَوْمَئِذٍ ٱلْمَسَاقُ ﴿٣٠﴾

31. എന്നാൽ അവൻ വിശ്വസിച്ചില്ല. നമസ്കരിച്ചതുമില്ല.

فَلَا صَدَّقَ وَلَا صَلَّىٰ ﴿٣١﴾

32. പക്ഷെ അവൻ നിഷേധിക്കുകയും പിന്തിരിയുകയും ചെയ്തു.

وَلَٰكِن كَذَّبَ وَتَوَلَّىٰ ﴿٣٢﴾

33. എന്നിട്ട് ദുരഭിമാനം നടിച്ചുകൊണ്ട് അവൻ അവൻെറ സ്വന്തക്കാരുടെ അടുത്തേക്ക് പോയി.

ثُمَّ ذَهَبَ إِلَىٰٓ أَهْلِهِۦ يَتَمَطَّىٰٓ ﴿٣٣﴾

34. (ശിക്ഷ) നിനക്കേറ്റവും അർഹമായതു തന്നെ. നിനക്കേറ്റവും അർഹമായതു തന്നെ.

أَوْلَىٰ لَكَ فَأَوْلَىٰ ﴿٣٤﴾

35. വീണ്ടും നിനക്കേറ്റവും അർഹമാ

ثُمَّ أَوْلَىٰ لَكَ فَأَوْلَىٰٓ ﴿٣٥﴾

---

1 മരണവെപ്രാളം കൊണ്ട് കണങ്കാലുകൾ കൂടിപ്പിണയുന്ന അവസ്ഥയായിരിക്കാം ഇതുകൊണ്ട് ഉദ്ദേശിക്കപ്പെട്ടത്.

യതു തന്നെ. നിനക്കേറ്റവും അർഹമായതുതന്നെ[1]

36. മനുഷ്യൻ വിചാരിക്കുന്നുവോ; അവൻ വെറുതെയങ്ങു വിട്ടേക്കപ്പെടുമെന്ന്!

أَيَحْسَبُ الْإِنسَانُ أَن يُتْرَكَ سُدًى ﴿٣٦﴾

37. അവൻ സ്രവിക്കപ്പെടുന്ന ശുക്ലത്തിൽ നിന്നുള്ള ഒരു കണമായിരുന്നില്ലേ?

أَلَمْ يَكُ نُطْفَةً مِّن مَّنِيٍّ يُمْنَىٰ ﴿٣٧﴾

38. പിന്നെ അവൻ ഒരു ഭ്രൂണമായി. എന്നിട്ട് അല്ലാഹു (അവനെ) സൃഷ്ടിച്ചു സംവിധാനിച്ചു.

ثُمَّ كَانَ عَلَقَةً فَخَلَقَ فَسَوَّىٰ ﴿٣٨﴾

39. അങ്ങനെ അതിൽ നിന്ന് ആണും പെണ്ണുമാകുന്ന രണ്ടു ഇണകളെ അവൻ ഉണ്ടാക്കി.

فَجَعَلَ مِنْهُ الزَّوْجَيْنِ الذَّكَرَ وَالْأُنثَىٰ ﴿٣٩﴾

40. അങ്ങനെയുള്ളവൻ മരിച്ചവരെ ജീവിപ്പിക്കാൻ കഴിവുള്ളവനല്ലേ?

أَلَيْسَ ذَٰلِكَ بِقَادِرٍ عَلَىٰ أَن يُحْيِيَ الْمَوْتَىٰ ﴿٤٠﴾

1 ശിക്ഷയുടെ സുനിശ്ചിതത്വം ഊന്നിപ്പറയാൻ വേണ്ടിയാണ് നാലുപ്രാവശ്യം അതിനെപ്പറ്റി ആവർത്തിച്ചു പറഞ്ഞത്.

## അൽഇൻസാൻ
(മനുഷ്യൻ)





അദ്ധ്യായം - 76

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

1. മനുഷ്യൻ പ്രസ്താവ്യമായ ഒരു വസ്തുവേ ആയിരുന്നില്ലാത്ത ഒരു കാലഘട്ടം അവൻെറ മേൽ കഴിഞ്ഞുപോയിട്ടില്ലേ?[1]

هَلْ أَتَىٰ عَلَى الْإِنسَانِ حِينٌ مِّنَ الدَّهْرِ لَمْ يَكُن شَيْئًا مَّذْكُورًا ١

2. കൂടിചേർന്നുണ്ടായ ഒരു ബീജത്തിൽ നിന്ന് തീർച്ചയായും നാം മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നു. അവനെ നാം പരീക്ഷിക്കുവാനായിട്ട്. അങ്ങനെ അവനെ നാം കേൾവിയുള്ളവനും കാഴ്ചയുള്ളവനുമാക്കിയിരിക്കുന്നു.

إِنَّا خَلَقْنَا الْإِنسَانَ مِن نُّطْفَةٍ أَمْشَاجٍ نَّبْتَلِيهِ فَجَعَلْنَاهُ سَمِيعًا بَصِيرًا ٢

3. തീർച്ചയായും നാം അവന്ന് വഴി കാണിച്ചു കൊടുത്തിരിക്കുന്നു. എന്നിട്ട് ഒന്നുകിൽ അവൻ നന്ദിയുള്ളവനാകുന്നു. അല്ലെങ്കിൽ നന്ദികെട്ടവനാകുന്നു.

إِنَّا هَدَيْنَاهُ السَّبِيلَ إِمَّا شَاكِرًا وَإِمَّا كَفُورًا ٣

4. തീർച്ചയായും സത്യനിഷേധികൾക്ക് നാം ചങ്ങലകളും വിലങ്ങുകളും കത്തി ജ്വലിക്കുന്ന നരകാഗ്നിയും ഒരുക്കിവെച്ചിരിക്കുന്നു.

إِنَّا أَعْتَدْنَا لِلْكَافِرِينَ سَلَاسِلَا وَأَغْلَالًا وَسَعِيرًا ٤

5. തീർച്ചയായും പുണ്യവാന്മാർ (സ്വർഗത്തിൽ) ഒരു പാനപാത്രത്തിൽ നിന്ന് കുടിക്കുന്നതാണ്. അതിൻെറ ചേരുവ കർപ്പൂരമായിരിക്കും.

إِنَّ الْأَبْرَارَ يَشْرَبُونَ مِن كَأْسٍ كَانَ مِزَاجُهَا كَافُورًا ٥

6. അല്ലാഹുവിൻെറ ദാസന്മാർ കുടിക്കുന്ന ഒരു ഉറവുവെള്ളമത്രെ അത്. അവരത് പൊട്ടിച്ചൊഴുക്കിക്കൊണ്ടിരിക്കും.

عَيْنًا يَشْرَبُ بِهَا عِبَادُ اللَّهِ يُفَجِّرُونَهَا تَفْجِيرًا ٦

---

1 പ്രപഞ്ചമാകെ തൻെറ ഇച്ഛക്കൊത്ത് വർത്തിക്കണമെന്ന് മോഹിക്കുന്ന സ്വേച്ഛാധിപതി തൻെറ അസ്തിത്വത്തിൻെറ ക്ഷണികതയെപറ്റി മറന്നുപോകുന്നു. ഏതാനും വർഷങ്ങൾക്ക് മുമ്പ് തനിക്ക് അസ്തിത്വമേ ഇല്ലായിരുന്നുവെന്നും, തൻെറ അഭാവത്തിൽ തനിക്കു മുമ്പ് ലോകം നിലനിന്നിരുന്നുവെന്നുമുള്ള വസ്തുത അവൻ വിസ്മരിക്കുന്നു.

7. നേർച്ച അവർ നിറവേറ്റുകയും ആപത്തു പടർന്നു പിടിക്കുന്ന ഒരു ദിവസത്തെ അവർ ഭയപ്പെടുകയും ചെയ്യും.[1]

يُوفُونَ بِالنَّذْرِ وَيَخَافُونَ يَوْمًا كَانَ شَرُّهُ مُسْتَطِيرًا ٧

8. ആഹാരത്തോട് പ്രിയമുള്ളതോടൊപ്പം തന്നെ അഗതിക്കും അനാഥയ്ക്കും തടവുകാരന്നും അവരത് നൽകുകയും ചെയ്യും.

وَيُطْعِمُونَ الطَّعَامَ عَلَىٰ حُبِّهِ مِسْكِينًا وَيَتِيمًا وَأَسِيرًا ٨

9. (അവർ പറയും:) അല്ലാഹുവിന്റെ പ്രീതിക്കുവേണ്ടി മാത്രമാണ് ഞങ്ങൾ നിങ്ങൾക്കു ആഹാരം നൽകുന്നത്. നിങ്ങളുടെ പക്കൽ നിന്നു യാതൊരു പ്രതിഫലവും നന്ദിയും ഞങ്ങൾ ആഗ്രഹിക്കുന്നില്ല.

إِنَّمَا نُطْعِمُكُمْ لِوَجْهِ اللَّهِ لَا نُرِيدُ مِنكُمْ جَزَاءً وَلَا شُكُورًا ٩

10. മുഖം ചുളിച്ചുപോകുന്നതും, ദുസ്സഹവുമായ ഒരു ദിവസത്തെ ഞങ്ങളുടെ രക്ഷിതാവിങ്കൽ നിന്ന് തീർച്ചയായും ഞങ്ങൾ ഭയപ്പെടുന്നു.

إِنَّا نَخَافُ مِن رَّبِّنَا يَوْمًا عَبُوسًا قَمْطَرِيرًا ١٠

11. അതിനാൽ ആ ദിവസത്തിന്റെ തിന്മയിൽ നിന്ന് അല്ലാഹു അവരെ കാത്തുരക്ഷിക്കുകയും, പ്രസന്നതയും സന്തോഷവും അവർക്കു അവൻ നൽകുകയും ചെയ്യുന്നതാണ്.

فَوَقَاهُمُ اللَّهُ شَرَّ ذَٰلِكَ الْيَوْمِ وَلَقَّاهُمْ نَضْرَةً وَسُرُورًا ١١

12. അവർ ക്ഷമിച്ചതിനാൽ സ്വർഗത്തോപ്പും പട്ടുവസ്ത്രങ്ങളും അവർക്കവൻ പ്രതിഫലമായി നൽകുന്നുതുമാണ്.

وَجَزَاهُم بِمَا صَبَرُوا جَنَّةً وَحَرِيرًا ١٢

13. അവരവിടെ സോഫകളിൽ ചാരിയിരിക്കുന്നവരായിരിക്കും. വെയിലോ കൊടും തണുപ്പോ അവർ അവിടെ കാണുകയില്ല.

مُّتَّكِئِينَ فِيهَا عَلَى الْأَرَائِكِ لَا يَرَوْنَ فِيهَا شَمْسًا وَلَا زَمْهَرِيرًا ١٣

14. ആ സ്വർഗത്തിലെ തണലുകൾ അവരുടെ മേൽ അടുത്തു നിൽക്കുന്നതായിരിക്കും. അതിലെ പഴങ്ങൾ പറിച്ചെടുക്കാൻ സൗകര്യമുള്ളതാക്കപ്പെടുകയും ചെയ്തിരിക്കുന്നു.

وَدَانِيَةً عَلَيْهِمْ ظِلَالُهَا وَذُلِّلَتْ قُطُوفُهَا تَذْلِيلًا ١٤

---

1 സ്വർഗാവകാശികൾ ഇഹലോകത്ത് സ്വീകരിക്കുന്ന ജീവിതരീതിയാണ് 7 മുതൽ 10 വരെ വചനങ്ങളിൽ വിവരിക്കുന്നത്.

وَيُطَافُ عَلَيْهِم بِـَٔانِيَةٍ مِّن فِضَّةٍ وَأَكْوَابٍ كَانَتْ قَوَارِيرَا۠ ﴿١٥﴾

قَوَارِيرَا۟ مِن فِضَّةٍ قَدَّرُوهَا تَقْدِيرًا ﴿١٦﴾

15,16. വെള്ളിയുടെ പാത്രങ്ങളും (മിനുസംകൊണ്ട്) സ്ഫടികം പോലെയായിത്തീർന്നിട്ടുള്ള വെള്ളിക്കോപ്പകളുമായി അവർക്കിടയിൽ (പരിചാരകന്മാർ) ചുറ്റി നടക്കുന്നതാണ്. അവർ അവയ്ക്ക് (പാത്രങ്ങൾക്ക്) ഒരു തോതനുസരിച്ച് അളവു നിർണ്ണയിച്ചിരിക്കും.

وَيُسْقَوْنَ فِيهَا كَأْسًا كَانَ مِزَاجُهَا زَنجَبِيلًا ﴿١٧﴾

17. ഇഞ്ചിനീരിൻെറ ചേരുവയുള്ള ഒരു കോപ്പ അവർക്കവിടെ കുടിക്കാൻ നൽകപ്പെടുന്നതാണ്.

عَيْنًا فِيهَا تُسَمَّىٰ سَلْسَبِيلًا ﴿١٨﴾

18. അതായത് അവിടത്തെ (സ്വർഗത്തിലെ) സൽസബീൽ എന്നു പേരുള്ള ഒരു ഉറവിലെ വെള്ളം.

۞ وَيَطُوفُ عَلَيْهِمْ وِلْدَٰنٌ مُّخَلَّدُونَ إِذَا رَأَيْتَهُمْ حَسِبْتَهُمْ لُؤْلُؤًا مَّنثُورًا ﴿١٩﴾

19. അനശ്വര ജീവിതം നൽകപ്പെട്ട ചില കുട്ടികൾ അവർക്കിടയിലൂടെ ചുറ്റിനടന്നുകൊണ്ടുമിരിക്കും. അവരെ നീ കണ്ടാൽ വിതറിയ മുത്തുകളാണ് അവരെന്ന് നീ വിചാരിക്കും.

وَإِذَا رَأَيْتَ ثَمَّ رَأَيْتَ نَعِيمًا وَمُلْكًا كَبِيرًا ﴿٢٠﴾

20. അവിടം നീ കണ്ടാൽ സുഖാനുഗ്രഹവും വലിയൊരു സാമ്രാജ്യവും നീ കാണുന്നതാണ്.

عَٰلِيَهُمْ ثِيَابُ سُندُسٍ خُضْرٌ وَإِسْتَبْرَقٌ ۖ وَحُلُّوٓا۟ أَسَاوِرَ مِن فِضَّةٍ وَسَقَىٰهُمْ رَبُّهُمْ شَرَابًا طَهُورًا ﴿٢١﴾

21. അവരുടെ മേൽ പച്ചനിറമുള്ള നേർത്ത പട്ടുവസ്ത്രങ്ങളും കട്ടിയുള്ള പട്ടുവസ്ത്രവും ഉണ്ടായിരിക്കും. വെള്ളിയുടെ വളകളും അവർക്കു അണിയിക്കപ്പെടുന്നതാണ്. അവർക്ക് അവരുടെ രക്ഷിതാവ് തികച്ചും ശുദ്ധമായ പാനീയം കുടിക്കാൻ കൊടുക്കുന്നതുമാണ്.[1]

إِنَّ هَٰذَا كَانَ لَكُمْ جَزَآءً وَكَانَ سَعْيُكُم مَّشْكُورًا ﴿٢٢﴾

22. (അവരോട് പറയപ്പെടും:) തീർച്ചയായും ഇത് നിങ്ങൾക്കുള്ള പ്രതിഫലമാകുന്നു. നിങ്ങളുടെ പരിശ്രമം നന്ദിപൂർവ്വം സ്വീകരിക്കപ്പെട്ടിരിക്കയാകുന്നു.

---

1 സ്വർഗത്തിലെ അനുഗ്രഹങ്ങൾ മനുഷ്യർക്ക് പരിചിതമായ രീതിയിൽ വിവരിച്ചാലേ അവർക്ക് ഗ്രഹിക്കാനാവൂ. എന്നാൽ അവ ഈ ഭൂമിയിലെ അനുഗ്രഹങ്ങൾ പോലെ പരിമിതവും ശുഷ്കവും ക്ഷണികവുമായിരിക്കുമെന്ന് കരുതുന്നത് തെറ്റാണ്. ഭൂമിയിലുള്ളതിൽ നിന്ന് തീർത്തും വ്യത്യസ്തമായിരിക്കും സ്വർഗത്തിലെ സുഖാനുഗ്രഹങ്ങൾ

إِنَّا نَحْنُ نَزَّلْنَا عَلَيْكَ الْقُرْآنَ تَنْزِيلًا ﴿٢٣﴾

23. തീർച്ചയായും നാം നിനക്ക് ഈ ഖുർആനിനെ അൽപാൽപമായി അവതരിപ്പിച്ചു തന്നിരിക്കുന്നു.

فَاصْبِرْ لِحُكْمِ رَبِّكَ وَلَا تُطِعْ مِنْهُمْ آثِمًا أَوْ كَفُورًا ﴿٢٤﴾

24. ആകയാൽ നിന്റെ രക്ഷിതാവിന്റെ തീരുമാനത്തിന് നീ ക്ഷമയോടെ കാത്തിരിക്കുക. അവരുടെ കൂട്ടത്തിൽ നിന്ന് യാതൊരു പാപിയെയും നന്ദികെട്ടവനെയും നീ അനുസരിച്ചുപോകരുത്.

وَاذْكُرِ اسْمَ رَبِّكَ بُكْرَةً وَأَصِيلًا ﴿٢٥﴾

25. നിന്റെ രക്ഷിതാവിന്റെ നാമം കാലത്തും വൈകുന്നേരവും നീ സ്മരിക്കുകയും ചെയ്യുക.

وَمِنَ اللَّيْلِ فَاسْجُدْ لَهُ وَسَبِّحْهُ لَيْلًا طَوِيلًا ﴿٢٦﴾

26. രാത്രിയിൽ നീ അവനെ പ്രണമിക്കുകയും ദീർഘമായ നിശാവേളയിൽ അവനെ പ്രകീർത്തിക്കുകയും ചെയ്യുക.

إِنَّ هَٰؤُلَاءِ يُحِبُّونَ الْعَاجِلَةَ وَيَذَرُونَ وَرَاءَهُمْ يَوْمًا ثَقِيلًا ﴿٢٧﴾

27. തീർച്ചയായും ഇക്കൂട്ടർ ക്ഷണികമായ ഐഹിക ജീവിതത്തെ ഇഷ്ടപ്പെടുന്നു. ഭാരമേറിയ ഒരു ദിവസത്തിന്റെ കാര്യം അവർ തങ്ങളുടെ പുറകിൽ വിട്ടുകളയുകയും ചെയ്യുന്നു.

نَحْنُ خَلَقْنَاهُمْ وَشَدَدْنَا أَسْرَهُمْ ۖ وَإِذَا شِئْنَا بَدَّلْنَا أَمْثَالَهُمْ تَبْدِيلًا ﴿٢٨﴾

28. നാമാണ് അവരെ സൃഷ്ടിക്കുകയും അവരുടെ ശരീരഘടന ബലപ്പെടുത്തുകയും ചെയ്തത്. നാം ഉദ്ദേശിക്കുന്നപക്ഷം അവർക്കു തുല്യരായിട്ടുള്ളവരെ നാം അവർക്കു പകരം കൊണ്ടുവരുന്നതുമാണ്.

إِنَّ هَٰذِهِ تَذْكِرَةٌ ۖ فَمَنْ شَاءَ اتَّخَذَ إِلَىٰ رَبِّهِ سَبِيلًا ﴿٢٩﴾

29. തീർച്ചയായും ഇത് ഒരു ഉൽബോധനമാകുന്നു. ആകയാൽ വല്ലവനും ഉദ്ദേശിക്കുന്ന പക്ഷം തന്റെ രക്ഷിതാവിങ്കലേക്കുള്ള മാർഗം സ്വീകരിച്ചുകൊള്ളട്ടെ.

وَمَا تَشَاءُونَ إِلَّا أَنْ يَشَاءَ اللَّهُ ۚ إِنَّ اللَّهَ كَانَ

30. അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷമല്ലാതെ നിങ്ങൾ ഉദ്ദേശിക്കുകയില്ല.[1]

---

1 പ്രപഞ്ചത്തിലെ സൂക്ഷ്മവും സ്ഥൂലവുമായ ഏത് വസ്തുവും മനുഷ്യനടക്കമുള്ള ഏത് ജീവിയും എങ്ങനെ വർത്തിക്കണമെന്ന് തീരുമാനിക്കുന്നത് പ്രപഞ്ചനാഥനാണ്. അവന്റെ തീരുമാനമനുസരിച്ചല്ലാതെ യാതൊന്നും സംഭവിക്കുകയില്ല.

عَلِيمًا حَكِيمًا ﴿٣٠﴾

തീർച്ചയായും അല്ലാഹു സർവ്വജ്ഞനും യുക്തിമാനുമാകുന്നു.

يُدْخِلُ مَن يَشَاءُ فِي رَحْمَتِهِۦ ۚ وَالظَّالِمِينَ أَعَدَّ لَهُمْ عَذَابًا أَلِيمًا ﴿٣١﴾

31. അവൻ ഉദ്ദേശിക്കുന്നവരെ അവന്റെ കാരുണ്യത്തിൽ അവൻ പ്രവേശിപ്പിക്കുന്നതാണ്. അക്രമകാരികൾക്കാവട്ടെ അവൻ വേദനയേറിയ ശിക്ഷ ഒരുക്കിവെച്ചിരിക്കുന്നു.



## അൽമുർസലാത്ത്
(അയക്കപ്പെടുന്നവ)




### അദ്ധ്യായം - 77

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

وَالْمُرْسَلَاتِ عُرْفًا ﴿١﴾ فَالْعَاصِفَاتِ عَصْفًا ﴿٢﴾ وَالنَّاشِرَاتِ نَشْرًا ﴿٣﴾ فَالْفَارِقَاتِ فَرْقًا ﴿٤﴾ فَالْمُلْقِيَاتِ ذِكْرًا ﴿٥﴾ عُذْرًا أَوْ نُذْرًا ﴿٦﴾

1 – 6. തുടരെത്തുടരെ അയക്കപ്പെടുന്നവയും, ശക്തിയായി ആഞ്ഞടിക്കുന്നവയും, പരക്കെ വ്യാപിപ്പിക്കുന്നവയും, വേർതിരിച്ചു വിവേചനം ചെയ്യുന്നവയും, ഒരു ഒഴികഴിവായിക്കൊണ്ടോ താക്കീതായിക്കൊണ്ടോ ദിവ്യ സന്ദേശം ഇട്ടു കൊടുക്കുന്നവയുമായിട്ടുള്ളവയെ തന്നെയാണ സത്യം;[1]

إِنَّمَا تُوعَدُونَ لَوَاقِعٌ ﴿٧﴾

7. തീർച്ചയായും നിങ്ങളോട് താക്കീതു ചെയ്യപ്പെടുന്ന കാര്യം സംഭവിക്കുന്നതു തന്നെയാകുന്നു.

فَإِذَا النُّجُومُ طُمِسَتْ ﴿٨﴾

8. നക്ഷത്രങ്ങളുടെ പ്രകാശം മായ്ക്കപ്പെടുകയും,

وَإِذَا السَّمَاءُ فُرِجَتْ ﴿٩﴾

9. ആകാശം പിളർത്തപ്പെടുകയും,

وَإِذَا الْجِبَالُ نُسِفَتْ ﴿١٠﴾

10. പർവ്വതങ്ങൾ പൊടിക്കപ്പെടുകയും,

وَإِذَا الرُّسُلُ أُقِّتَتْ ﴿١١﴾

11. ദൂതന്മാർക്ക് സമയം നിർണ്ണയിച്ചു കൊടുക്കപ്പെടുകയും ചെയ്താൽ![2]

لِأَيِّ يَوْمٍ أُجِّلَتْ ﴿١٢﴾

12. ഏതൊരു ദിവസത്തേക്കാണ് അവർക്ക് അവധി നിശ്ചയിക്കപ്പെട്ടിരിക്കുന്നത്?

---

1 ഒന്നു മുതൽ അഞ്ചു വരെ വചനങ്ങളിൽ പരാമർശിക്കപ്പെട്ട വിശേഷണങ്ങളൊക്കെ മലക്കുകളെ പറ്റിയാണെന്നാണ് ചില വ്യാഖ്യാതാക്കളുടെ അഭിപ്രായം. 1,2,3. വചനങ്ങളിൽ കാറ്റിനെപറ്റിയും, 4,5. വചനങ്ങളിൽ മലക്കുകളെ പറ്റിയുമാണ് പരാമർശിച്ചിട്ടുള്ളതെന്നാണ് മറ്റൊരഭിപ്രായം.

2 ഉയിർത്തെഴുന്നേൽപിൻെറ നാളിൽ ഓരോ റസൂലിനെയും അല്ലാഹു പ്രത്യേകം വിളിക്കും. എന്നിട്ട് അദ്ദേഹത്തിൻെറ ജനത അദ്ദേഹത്തിൻെറ പ്രബോധനത്തോട് എങ്ങനെ പ്രതികരിച്ചുവെന്ന് ചോദിക്കും. അങ്ങനെ സമുദായങ്ങളുടെ കാര്യത്തിൽ സാക്ഷ്യം വഹിക്കുവാൻ ദൂതന്മാർക്ക് സമയം നിശ്ചയിച്ചു കൊടുക്കുന്നതിനെപ്പറ്റിയാണ് ഇവിടെ പരാമർശിക്കുന്നത്.

لِيَوْمِ الْفَصْلِ ﴿١٣﴾

13. തീരുമാനത്തിൻെറ ദിവസത്തേക്ക്!

وَمَا أَدْرَاكَ مَا يَوْمُ الْفَصْلِ ﴿١٤﴾

14. ആ തീരുമാനത്തിൻെറ ദിവസം എന്താണ് എന്ന് നിനക്കറിയാമോ?

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿١٥﴾

15. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

أَلَمْ نُهْلِكِ الْأَوَّلِينَ ﴿١٦﴾

16. പൂർവ്വികന്മാരെ നാം നശിപ്പിച്ചു കളഞ്ഞില്ലേ?

ثُمَّ نُتْبِعُهُمُ الْآخِرِينَ ﴿١٧﴾

17. പിന്നീട് പിൻഗാമികളെയും അവരുടെ പിന്നാലെ നാം അയക്കുന്നതാണ്.

كَذَٰلِكَ نَفْعَلُ بِالْمُجْرِمِينَ ﴿١٨﴾

18. അപ്രകാരമാണ് നാം കുറ്റവാളികളെക്കൊണ്ട് പ്രവർത്തിക്കുക.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿١٩﴾

19. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കായിരിക്കും നാശം.

أَلَمْ نَخْلُقكُّم مِّن مَّاءٍ مَّهِينٍ ﴿٢٠﴾

20. നിസ്സാരപ്പെട്ട ഒരു ദ്രാവകത്തിൽ നിന്ന് നിങ്ങളെ നാം സൃഷ്ടിച്ചില്ലേ?

فَجَعَلْنَاهُ فِي قَرَارٍ مَّكِينٍ ﴿٢١﴾ إِلَىٰ قَدَرٍ مَّعْلُومٍ ﴿٢٢﴾

21,22. എന്നിട്ട് നാം അതിനെ നിശ്ചിതമായ ഒരവധി വരെ ഭദ്രമായ ഒരു സങ്കേതത്തിൽ വെച്ചു.

فَقَدَرْنَا فَنِعْمَ الْقَادِرُونَ ﴿٢٣﴾

23. അങ്ങനെ നാം (എല്ലാം) നിർണ്ണയിച്ചു. അപ്പോൾ നാം എത്ര നല്ല നിർണ്ണയക്കാരൻ![1]

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٢٤﴾

24. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

أَلَمْ نَجْعَلِ الْأَرْضَ كِفَاتًا ﴿٢٥﴾ أَحْيَاءً وَأَمْوَاتًا ﴿٢٦﴾

25, 26. ഭൂമിയെ നാം മരിച്ചവരെയും ജീവിച്ചിരിക്കുന്നവരെയും ഉൾക്കൊള്ളുന്നതാക്കിയിട്ടില്ലേ?

وَجَعَلْنَا فِيهَا رَوَاسِيَ شَامِخَاتٍ وَأَسْقَيْنَاكُم مَّاءً فُرَاتًا ﴿٢٧﴾

27. അതിൽ ഉന്നതങ്ങളായി ഉറച്ചു നിൽക്കുന്ന പർവ്വതങ്ങളെ നാം വെക്കുകയും ചെയ്തിരിക്കുന്നു. നിങ്ങൾക്കു നാം സ്വച്ഛ ജലം കുടിക്കാൻ തരികയും ചെയ്തിരിക്കുന്നു.

---

1 അത്യന്തം നിസ്സാരമായി തോന്നുന്ന ബീജത്തിൽ നിന്നും അണ്ഡത്തിൽ നിന്നുമായി കോടാനുകോടി സൂക്ഷ്മാംശങ്ങളടങ്ങുന്ന മനുഷ്യനെ അത്യന്തം കണിശതയോടെ വളർത്തിയെടുത്ത് അല്ലാഹു പുറത്തുകൊണ്ടു വരുന്നു.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٢٨﴾

28. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

انطَلِقُوا إِلَىٰ مَا كُنتُم بِهِ تُكَذِّبُونَ ﴿٢٩﴾

29. (ഹേ; സത്യനിഷേധികളേ,) നിങ്ങൾ എന്തൊന്നിനെയായിരുന്നോ നിഷേധിച്ചു തള്ളിയിരുന്നത് അതിലേക്ക് നിങ്ങൾ പോയിക്കൊള്ളുക.

انطَلِقُوا إِلَىٰ ظِلٍّ ذِي ثَلَاثِ شُعَبٍ ﴿٣٠﴾

30. മൂന്നു ശാഖകളുള്ള ഒരു തരം തണലിലേക്ക്[1] നിങ്ങൾ പോയിക്കൊള്ളുക.

لَّا ظَلِيلٍ وَلَا يُغْنِي مِنَ اللَّهَبِ ﴿٣١﴾

31. അത് തണൽ നൽകുന്നതല്ല. തീജ്വാലയിൽ നിന്ന് സംരക്ഷണം നൽകുന്നതുമല്ല.

إِنَّهَا تَرْمِي بِشَرَرٍ كَالْقَصْرِ ﴿٣٢﴾

32. തീർച്ചയായും അത് (നരകം) വലിയ കെട്ടിടം പോലെ ഉയരമുള്ള തീപ്പൊരി തെറിപ്പിച്ചു കൊണ്ടിരിക്കും.

كَأَنَّهُ جِمَالَتٌ صُفْرٌ ﴿٣٣﴾

33. അത് (തീപ്പൊരി) മഞ്ഞനിറമുള്ള ഒട്ടക കൂട്ടങ്ങളെപ്പോലെയായിരിക്കും.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٣٤﴾

34. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

هَٰذَا يَوْمُ لَا يَنطِقُونَ ﴿٣٥﴾

35. അവർ മിണ്ടാത്തതായ ദിവസമാകുന്നു ഇത്.

وَلَا يُؤْذَنُ لَهُمْ فَيَعْتَذِرُونَ ﴿٣٦﴾

36. അവർക്കു ഒഴികഴിവു ബോധിപ്പിക്കാൻ അനുവാദം നൽകപ്പെടുകയുമില്ല.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ﴿٣٧﴾

37. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

هَٰذَا يَوْمُ الْفَصْلِ ۖ جَمَعْنَاكُمْ وَالْأَوَّلِينَ ﴿٣٨﴾

38. (അന്നവരോട് പറയപ്പെടും:) തീരുമാനത്തിൻെറ ദിവസമാണിത്. നിങ്ങളെയും പൂർവ്വികന്മാരെയും നാം ഇതാ ഒരുമിച്ചു കൂട്ടിയിരിക്കുന്നു.

فَإِن كَانَ لَكُمْ كَيْدٌ فَكِيدُونِ ﴿٣٩﴾

39. ഇനി നിങ്ങൾക്കു വല്ല തന്ത്രവും പ്രയോഗിക്കാനുണ്ടെങ്കിൽ ആ ത

1 നരകത്തിൽ നിന്ന് ശാഖകളായി പിരിഞ്ഞ് ഉയരുന്ന കരിമ്പുകയുടെ നിഴലിനെ പറ്റിയാണ് ഇവിടെ പരാമർശിക്കുന്നത്.

ന്ത്രം പ്രയോഗിച്ചുകൊള്ളുക.

وَيۡلٞ يَوۡمَئِذٖ لِّلۡمُكَذِّبِينَ ٤٠

40. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

إِنَّ ٱلۡمُتَّقِينَ فِي ظِلَٰلٖ وَعُيُونٖ ٤١

41. തീർച്ചയായും സൂക്ഷ്മത പാലിച്ചവർ (സ്വർഗത്തിൽ) തണലുകളിലും അരുവികൾക്കിടയിലുമാകുന്നു.

وَفَوَٰكِهَ مِمَّا يَشۡتَهُونَ ٤٢

42. അവർ ഇഷ്ടപ്പെടുന്ന തരത്തിലുള്ള പഴവർഗങ്ങൾക്കിടയിലും.

كُلُواْ وَٱشۡرَبُواْ هَنِيٓـَٔۢا بِمَا كُنتُمۡ تَعۡمَلُونَ ٤٣

43. (അവരോട് പറയപ്പെടും:) നിങ്ങൾ പ്രവർത്തിച്ചിരുന്നതിന്റെ ഫലമായി ആഹ്ലാദത്തോടെ നിങ്ങൾ തിന്നുകയും കുടിക്കുകയും ചെയ്തുകൊള്ളുക.

إِنَّا كَذَٰلِكَ نَجۡزِي ٱلۡمُحۡسِنِينَ ٤٤

44. തീർച്ചയായും നാം അപ്രകാരമാകുന്നു സദ്‌വൃത്തർക്ക് പ്രതിഫലം നൽകുന്നത്.

وَيۡلٞ يَوۡمَئِذٖ لِّلۡمُكَذِّبِينَ ٤٥

45. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

كُلُواْ وَتَمَتَّعُواْ قَلِيلًا إِنَّكُم مُّجۡرِمُونَ ٤٦

46. (അവരോട് പറയപ്പെടും:) നിങ്ങൾ അൽപം തിന്നുകയും സുഖമനുഭവിക്കുകയും ചെയ്തുകൊള്ളുക. തീർച്ചയായും നിങ്ങൾ കുറ്റവാളികളാകുന്നു.

وَيۡلٞ يَوۡمَئِذٖ لِّلۡمُكَذِّبِينَ ٤٧

47. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

وَإِذَا قِيلَ لَهُمُ ٱرۡكَعُواْ لَا يَرۡكَعُونَ ٤٨

48. അവരോട് കുമ്പിടൂ എന്ന് പറയപ്പെട്ടാൽ അവർ കുമ്പിടുകയില്ല.[1]

وَيۡلٞ يَوۡمَئِذٖ لِّلۡمُكَذِّبِينَ ٤٩

49. അന്നേ ദിവസം നിഷേധിച്ചു തള്ളിയവർക്കാകുന്നു നാശം.

فَبِأَيِّ حَدِيثِۢ بَعۡدَهُۥ يُؤۡمِنُونَ ٥٠

50. ഇനി ഇതിന് (ഖുർആനിന്ന്) ശേഷം ഏതൊരു വർത്തമാനത്തിലാണ് അവർ വിശ്വസിക്കുന്നത്?

---

1 ഇഹലോകത്ത് സത്യനിഷേധികൾ സ്വീകരിക്കുന്ന നിലപാടാണ് ഇവിടെ പരാമർശിക്കപ്പെടുന്നത്. കുമ്പിട്ട് നിന്നും, സാഷ്ടാംഗത്തിലായും അല്ലാഹുവോട് പ്രാർത്ഥിക്കാൻ നിർദ്ദേശിക്കപ്പെട്ടാൽ അവരത് സ്വീകരിക്കുകയില്ല.

## അന്നബഅ്
(വൃത്താന്തം)




### അദ്ധ്യായം - 78

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്‍റെ നാമത്തില്‍

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

ഭാഗം - 30

1. എന്തിനെപ്പറ്റിയാണ് അവര്‍ പരസ്പരം ചോദിച്ചുകൊണ്ടിരിക്കുന്നത്?

عَمَّ يَتَسَاءَلُونَ ﴿١﴾

2,3. അവര്‍ ഏതൊരു കാര്യത്തില്‍ അഭിപ്രായ വ്യത്യാസത്തിലായിരിക്കുന്നുവോ ആ മഹത്തായ വൃത്താന്തത്തെപ്പറ്റി.

عَنِ النَّبَإِ الْعَظِيمِ ﴿٢﴾ الَّذِي هُمْ فِيهِ مُخْتَلِفُونَ ﴿٣﴾

4. നിസ്സംശയം; അവര്‍ വഴിയെ അറിഞ്ഞു കൊള്ളും.

كَلَّا سَيَعْلَمُونَ ﴿٤﴾

5. വീണ്ടും നിസ്സംശയം; അവര്‍ വഴിയെ അറിഞ്ഞുകൊള്ളും.

ثُمَّ كَلَّا سَيَعْلَمُونَ ﴿٥﴾

6,7. ഭൂമിയെ നാം ഒരു വിരിപ്പും പര്‍വ്വതങ്ങളെ ആണികളും ആക്കിയില്ലേ?

أَلَمْ نَجْعَلِ الْأَرْضَ مِهَادًا ﴿٦﴾ وَالْجِبَالَ أَوْتَادًا ﴿٧﴾

8. നിങ്ങളെ നാം ഇണകളായി സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു.

وَخَلَقْنَاكُمْ أَزْوَاجًا ﴿٨﴾

9. നിങ്ങളുടെ ഉറക്കത്തെ നാം വിശ്രമമാക്കുകയും ചെയ്തിരിക്കുന്നു.

وَجَعَلْنَا نَوْمَكُمْ سُبَاتًا ﴿٩﴾

10. രാത്രിയെ നാം ഒരു വസ്ത്രമാക്കുകയും,[1]

وَجَعَلْنَا اللَّيْلَ لِبَاسًا ﴿١٠﴾

11. പകലിനെ നാം ജീവസന്ധാരണവേളയാക്കുകയും ചെയ്തിരിക്കുന്നു.

وَجَعَلْنَا النَّهَارَ مَعَاشًا ﴿١١﴾

12. നിങ്ങള്‍ക്കു മീതെ ബലിഷ്ഠമായ ഏഴു ആകാശങ്ങള്‍ നാം നിര്‍മ്മിക്കുകയും ചെയ്തിരിക്കുന്നു.

وَبَنَيْنَا فَوْقَكُمْ سَبْعًا شِدَادًا ﴿١٢﴾

13. കത്തിജ്വലിക്കുന്ന ഒരു വിളക്ക് നാം ഉണ്ടാക്കുകയും ചെയ്തിരിക്കുന്നു.

وَجَعَلْنَا سِرَاجًا وَهَّاجًا ﴿١٣﴾

14. കാര്‍മേഘങ്ങളില്‍ നിന്ന് കു

وَأَنْزَلْنَا مِنَ الْمُعْصِرَاتِ مَاءً ثَجَّاجًا ﴿١٤﴾

---

[1] ഒരു വസ്ത്രം നല്‍കുന്നതുപോലുള്ള മറവും, സ്വകാര്യതയും രാത്രിയിലെ ഇരുട്ട് നമുക്ക് നല്‍കുന്നു.

ത്തിയൊഴുകുന്ന വെള്ളം നാം ഇറക്കുകയും ചെയ്തു.

15,16. അതുമുഖേന ധാന്യവും സസ്യവും, ഇടതൂർന്ന തോട്ടങ്ങളും നാം പുറത്തു കൊണ്ടു വരാൻ വേണ്ടി.

لِّنُخْرِجَ بِهِۦ حَبًّا وَنَبَاتًا ﴿١٥﴾ وَجَنَّٰتٍ أَلْفَافًا ﴿١٦﴾

17. തീർച്ചയായും തീരുമാനത്തിൻെറ ദിവസം സമയം നിർണ്ണയിക്കപ്പെട്ടതായിരിക്കുന്നു.

إِنَّ يَوْمَ ٱلْفَصْلِ كَانَ مِيقَٰتًا ﴿١٧﴾

18. അതായത് കാഹളത്തിൽ ഊതപ്പെടുകയും, നിങ്ങൾ കൂട്ടം കൂട്ടമായി വന്നെത്തുകയും ചെയ്യുന്ന ദിവസം.

يَوْمَ يُنفَخُ فِى ٱلصُّورِ فَتَأْتُونَ أَفْوَاجًا ﴿١٨﴾

19. ആകാശം തുറക്കപ്പെടുകയും എന്നിട്ടത് പല കവാടങ്ങളായി തീരുകയും ചെയ്യും.

وَفُتِحَتِ ٱلسَّمَآءُ فَكَانَتْ أَبْوَٰبًا ﴿١٩﴾

20. പർവ്വതങ്ങൾ സഞ്ചരിക്കപ്പെടുകയും അങ്ങനെ അവ മരീചികപോലെ ആയിത്തീരുകയും ചെയ്യും.

وَسُيِّرَتِ ٱلْجِبَالُ فَكَانَتْ سَرَابًا ﴿٢٠﴾

21,22. തീർച്ചയായും നരകം അതിക്രമകാരികൾക്കായി കാത്തിരിക്കുന്നതും (അവർക്കു) മടങ്ങിച്ചെല്ലാനുള്ളതുമായ സ്ഥലമാകുന്നു.

إِنَّ جَهَنَّمَ كَانَتْ مِرْصَادًا ﴿٢١﴾

لِّلطَّٰغِينَ مَـَٔابًا ﴿٢٢﴾

23. അതിൽ അവർ യുഗങ്ങളോളം താമസിക്കുന്നവരായിരിക്കും.

لَّٰبِثِينَ فِيهَآ أَحْقَابًا ﴿٢٣﴾

24. കുളിർമ്മയോ കുടിനീരോ അവർ അവിടെ ആസ്വദിക്കുകയില്ല.

لَّا يَذُوقُونَ فِيهَا بَرْدًا وَلَا شَرَابًا ﴿٢٤﴾

25. കൊടുംചൂടുള്ള വെള്ളവും കൊടുംതണുപ്പുള്ള വെള്ളവുമല്ലാതെ.

إِلَّا حَمِيمًا وَغَسَّاقًا ﴿٢٥﴾

26. അനുയോജ്യമായ പ്രതിഫലമത്രെ അത്.

جَزَآءً وِفَاقًا ﴿٢٦﴾

27. തീർച്ചയായും അവർ വിചാരണ പ്രതീക്ഷിക്കുന്നില്ലായിരുന്നു.

إِنَّهُمْ كَانُوا۟ لَا يَرْجُونَ حِسَابًا ﴿٢٧﴾

28. നമ്മുടെ ദൃഷ്ടാന്തങ്ങളെ അവർ തീർത്തും നിഷേധിച്ചുതള്ളുകയും ചെയ്തു.

وَكَذَّبُوا۟ بِـَٔايَٰتِنَا كِذَّابًا ﴿٢٨﴾

29. ഏതു കാര്യവും നാം എഴുതി

وَكُلَّ شَىْءٍ أَحْصَيْنَٰهُ كِتَٰبًا ﴿٢٩﴾

തിട്ടപ്പെടുത്തിയിരിക്കുന്നു.

فَذُوقُوا فَلَن نَّزِيدَكُمْ إِلَّا عَذَابًا ﴿٣٠﴾

30. അതിനാല്‍ നിങ്ങള്‍ (ശിക്ഷ) ആസ്വദിച്ചു കൊള്ളുക. തീര്‍ച്ചയായും നാം നിങ്ങള്‍ക്കു ശിക്ഷയല്ലാതൊന്നും വര്‍ദ്ധിപ്പിച്ചു തരുകയില്ല.

إِنَّ لِلْمُتَّقِينَ مَفَازًا ﴿٣١﴾

31. തീര്‍ച്ചയായും സൂക്ഷ്മത പാലിച്ചവര്‍ക്ക് വിജയമുണ്ട്.

حَدَائِقَ وَأَعْنَابًا ﴿٣٢﴾

32. അതായത് (സ്വര്‍ഗത്തിലെ) തോട്ടങ്ങളും മുന്തിരികളും,

وَكَوَاعِبَ أَتْرَابًا ﴿٣٣﴾

33. തുടുത്ത മാര്‍വിടമുള്ള സമപ്രായക്കാരായ തരുണികളും,

وَكَأْسًا دِهَاقًا ﴿٣٤﴾

34. നിറഞ്ഞ പാന പാത്രങ്ങളും.

لَّا يَسْمَعُونَ فِيهَا لَغْوًا وَلَا كِذَّابًا ﴿٣٥﴾

35. അവിടെ വെച്ച് അനാവശ്യമായ ഒരു വാക്കോ ഒരു വ്യാജവാര്‍ത്തയോ അവര്‍ കേള്‍ക്കുകയില്ല.

جَزَاءً مِّن رَّبِّكَ عَطَاءً حِسَابًا ﴿٣٦﴾

36. (അത്) നിന്‍റെ രക്ഷിതാവിങ്കല്‍ നിന്നുള്ള ഒരു പ്രതിഫലവും, കണക്കൊത്ത ഒരു സമ്മാനവുമാകുന്നു.

رَّبِّ السَّمَاوَاتِ وَالْأَرْضِ وَمَا بَيْنَهُمَا الرَّحْمَٰنِ ۖ لَا يَمْلِكُونَ مِنْهُ خِطَابًا ﴿٣٧﴾

37. ആകാശങ്ങളുടെയും ഭൂമിയുടെയും അവയ്ക്കിടയിലുള്ളതിന്‍റെയും രക്ഷിതാവും പരമകാരുണികനുമായുള്ളവന്‍റെ (സമ്മാനം). അവനുമായി സംഭാഷണത്തിലേര്‍പ്പെടാന്‍ അവര്‍ക്കു സാധിക്കുകയില്ല.[1]

يَوْمَ يَقُومُ الرُّوحُ وَالْمَلَائِكَةُ صَفًّا ۖ لَّا يَتَكَلَّمُونَ إِلَّا مَنْ أَذِنَ لَهُ الرَّحْمَٰنُ وَقَالَ صَوَابًا ﴿٣٨﴾

38. 'റൂഹും'[2] മലക്കുകളും അണിയായി നില്‍ക്കുന്ന ദിവസം. പരമകാരുണികനായ അല്ലാഹു അനുവാദം നല്‍കിയിട്ടുള്ളവനും സത്യം പറഞ്ഞിട്ടുള്ളവനുമല്ലാതെ അന്ന് സംസാരിക്കുകയില്ല.

---

[1] അല്ലാഹുവോട് സംസാരിച്ചിട്ട് അവന്‍റെ തീരുമാനങ്ങള്‍ മാറ്റിക്കാനോ, അവന്‍റെ ശിക്ഷ ലഘൂകരിപ്പിക്കാനോ, അവന്‍റെ അനുഗ്രഹങ്ങള്‍ പിന്‍വലിപ്പിക്കാനോ ആര്‍ക്കും സാധിക്കുകയില്ല.

[2] വിശുദ്ധ ഖുര്‍ആനില്‍ ആത്മാവ് എന്ന അര്‍ത്ഥത്തില്‍ 'റൂഹ്' എന്ന പദം ധാരാളമായി പ്രയോഗിച്ചിട്ടുണ്ട്. ജിബ്‌രീല്‍ എന്ന മലക്കിനെ കുറിക്കുവാനും 'റൂഹ്' എന്ന പദം ചില സ്ഥലങ്ങളില്‍ പ്രയോഗിച്ചിട്ടുണ്ട്. ഇവിടെ ഏത് അര്‍ത്ഥത്തിലാണ് പ്രയോഗിക്കപ്പെട്ടതെന്ന കാര്യത്തില്‍ വ്യാഖ്യാതാക്കള്‍ ഏകാഭിപ്രായക്കാരല്ല.

ذَٰلِكَ الْيَوْمُ الْحَقُّ ۖ فَمَن شَاءَ اتَّخَذَ إِلَىٰ رَبِّهِ مَآبًا ﴿٣٩﴾

39. അതത്രെ യഥാർത്ഥമായ ദിവസം. അതിനാൽ വല്ലവനും ഉദ്ദേശിക്കുന്ന പക്ഷം തൻെറ രക്ഷിതാവിങ്കലേക്കുള്ള മടക്കത്തിൻെറ മാർഗം അവൻ സ്വീകരിക്കട്ടെ.

إِنَّا أَنذَرْنَاكُمْ عَذَابًا قَرِيبًا يَوْمَ يَنظُرُ الْمَرْءُ مَا قَدَّمَتْ يَدَاهُ وَيَقُولُ الْكَافِرُ يَا لَيْتَنِي كُنتُ تُرَابًا ﴿٤٠﴾

40. ആസന്നമായ ഒരു ശിക്ഷയെപ്പറ്റി തീർച്ചയായും നിങ്ങൾക്കു നാം മുന്നറിയിപ്പ് നൽകിയിരിക്കുന്നു. മനുഷ്യൻ തൻെറ കൈകൾ മുൻകൂട്ടി ചെയ്തുവെച്ചത് നോക്കിക്കാണുകയും, 'അയ്യോ, ഞാൻ മണ്ണായിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ' എന്ന് സത്യനിഷേധി പറയുകയും ചെയ്യുന്ന ദിവസം.



## അന്നാസിആത്ത്
(ഊരിയെടുക്കുന്നവ)

അദ്ധ്യായം - 79

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

وَالنَّازِعَاتِ غَرْقًا ﴿١﴾ وَالنَّاشِطَاتِ نَشْطًا ﴿٢﴾ وَالسَّابِحَاتِ سَبْحًا ﴿٣﴾ فَالسَّابِقَاتِ سَبْقًا ﴿٤﴾ فَالْمُدَبِّرَاتِ أَمْرًا ﴿٥﴾

1–5. (അവിശ്വാസികളിലേക്ക്) ഇറങ്ങിച്ചെന്ന് (അവരുടെ ആത്മാവുകളെ) ഊരിയെടുക്കുന്നവ തന്നെയാണ സത്യം. (സത്യവിശ്വാസികളുടെ ആത്മാവുകളെ) സൗമ്യതയോടെ പുറത്തെടുക്കുന്നവ തന്നെയാണ, സത്യം. ഊക്കോടെ ഒഴുകിവരുന്നവ തന്നെയാണ, സത്യം. എന്നിട്ടു മുന്നോട്ടു കുതിച്ചു പോകുന്നവയും, കാര്യം നിയന്ത്രിക്കുന്നവയും തന്നെയാണ, സത്യം.[1]

يَوْمَ تَرْجُفُ الرَّاجِفَةُ ﴿٦﴾

6. ആ നടുക്കുന്ന സംഭവം നടുക്കമുണ്ടാക്കുന്ന ദിവസം.

تَتْبَعُهَا الرَّادِفَةُ ﴿٧﴾

7. അതിനെതുടർന്ന് അതിൻെറ പി

[1] ഒന്ന് മുതൽ അഞ്ചു കൂടിയുള്ള വചനങ്ങളിലെ വിശേഷണങ്ങളൊക്കെ മലക്കുകളെപ്പറ്റിയാണെന്ന അഭിപ്രായക്കാരാണ് പ്രമുഖ വ്യാഖ്യാതാക്കൾ. അല്ലാഹു തൻെറ സൃഷ്ടികളിൽ താനുദ്ദേശിക്കുന്നവയുടെ പേരിൽ സത്യം ചെയ്യുന്നു.

ന്നാലെ മറ്റൊന്നും[1]

8. ചില ഹൃദയങ്ങള്‍ അന്നു വിറച്ചു കൊണ്ടിരിക്കും.

قُلُوبٌ يَوْمَئِذٍ وَاجِفَةٌ ﴿٨﴾

9. അവയുടെ കണ്ണുകള്‍ അന്ന് കീഴ്പോട്ടു താഴ്ന്നിരിക്കും.

أَبْصَٰرُهَا خَٰشِعَةٌ ﴿٩﴾

10. അവര്‍ പറയും: തീര്‍ച്ചയായും നാം (നമ്മുടെ) മുന്‍സ്ഥിതിയിലേക്ക് മടക്കപ്പെടുകയാണോ?

يَقُولُونَ أَءِنَّا لَمَرْدُودُونَ فِى ٱلْحَافِرَةِ ﴿١٠﴾

11. നാം ജീര്‍ണ്ണിച്ച എല്ലുകളായിക്കഴിഞ്ഞാലും (നമുക്ക് മടക്കമോ?)

أَءِذَا كُنَّا عِظَٰمًا نَّخِرَةً ﴿١١﴾

12. അവര്‍ പറയുകയാണ്: അങ്ങനെയാണെങ്കില്‍ നഷ്ടകരമായ ഒരു തിരിച്ചു വരവായിരിക്കും അത്.

قَالُوا۟ تِلْكَ إِذًا كَرَّةٌ خَاسِرَةٌ ﴿١٢﴾

13. അത് ഒരൊറ്റ ഘോര ശബ്ദം മാത്രമായിരിക്കും.

فَإِنَّمَا هِىَ زَجْرَةٌ وَٰحِدَةٌ ﴿١٣﴾

14. അപ്പോഴതാ അവര്‍ ഭൂമുഖത്തെത്തിക്കഴിഞ്ഞു.[2]

فَإِذَا هُم بِٱلسَّاهِرَةِ ﴿١٤﴾

15. മൂസാനബിയുടെ വര്‍ത്തമാനം നിനക്ക് വന്നെത്തിയോ?

هَلْ أَتَىٰكَ حَدِيثُ مُوسَىٰٓ ﴿١٥﴾

16. 'ത്വുവാ' എന്ന പരിശുദ്ധമായ താഴ്വരയില്‍ വെച്ച് അദ്ദേഹത്തിന്‍റെ രക്ഷിതാവ് അദ്ദേഹത്തെ വിളിച്ച് ഇപ്രകാരം പറഞ്ഞ സന്ദര്‍ഭം:

إِذْ نَادَىٰهُ رَبُّهُۥ بِٱلْوَادِ ٱلْمُقَدَّسِ طُوًى ﴿١٦﴾

17. നീ ഫിര്‍ഔന്‍റെ അടുത്തേക്ക് പോകുക. തീര്‍ച്ചയായും അവന്‍ അതിരു കവിഞ്ഞിരിക്കുന്നു.

ٱذْهَبْ إِلَىٰ فِرْعَوْنَ إِنَّهُۥ طَغَىٰ ﴿١٧﴾

18. എന്നിട്ട് ഇപ്രകാരം ചോദിക്കുക: നീ പരിശുദ്ധി പ്രാപിക്കാന്‍ തയ്യാറുണ്ടോ?

فَقُلْ هَل لَّكَ إِلَىٰٓ أَن تَزَكَّىٰ ﴿١٨﴾

---

[1] ലോകാവസാനത്തില്‍ കാഹളം മുഴക്കപ്പെടുന്ന രണ്ടു സന്ദര്‍ഭങ്ങളെപ്പറ്റിയാണ് പരാമര്‍ശം.

[2] എല്ലാവരും ഖബ്റുകളില്‍ നിന്ന് പുറത്ത് വന്ന്, നിരപ്പായ ഭൂതലത്തില്‍ സമ്മേളിക്കുമെന്നര്‍ത്ഥം. ലോകവസാനത്തോടെ ഭൂമിയിലുള്ളതൊക്കെ നശിക്കുകയും, ഭൂമുഖം ഒരു നിരന്ന പ്രതലമാകുകയും ചെയ്യുന്നതാണ്. അവിടെയാണ് ഉയിര്‍ത്തെഴുന്നേറ്റ മനുഷ്യര്‍ സമ്മേളിക്കുന്നത്.

19. നിന്‍റെ രക്ഷിതാവിങ്കലേക്ക് നിനക്ക് ഞാന്‍ വഴികാണിച്ചു തരാം. എന്നിട്ട് നീ ഭയപ്പെടാനും (തയ്യാറുണ്ടോ?)

وَأَهْدِيَكَ إِلَىٰ رَبِّكَ فَتَخْشَىٰ ١٩

20. അങ്ങനെ അദ്ദേഹം (മൂസാ) അവന്ന് ആ മഹത്തായ ദൃഷ്ടാന്തം കാണിച്ചു കൊടുത്തു.[1]

فَأَرَاهُ الْآيَةَ الْكُبْرَىٰ ٢٠

21. അപ്പോള്‍ അവന്‍ നിഷേധിച്ചു തള്ളുകയും ധിക്കരിക്കുകയും ചെയ്തു.

فَكَذَّبَ وَعَصَىٰ ٢١

22. പിന്നെ, അവന്‍ എതിര്‍ശ്രമങ്ങള്‍ നടത്തുവാനായി പിന്തിരിഞ്ഞുപോയി.

ثُمَّ أَدْبَرَ يَسْعَىٰ ٢٢

23. അങ്ങനെ അവന്‍ (തന്‍റെ ആള്‍ക്കാരെ) ശേഖരിച്ചു. എന്നിട്ടു വിളംബരം ചെയ്തു.

فَحَشَرَ فَنَادَىٰ ٢٣

24. ഞാന്‍ നിങ്ങളുടെ അത്യുന്നതനായ രക്ഷിതാവാകുന്നു എന്ന് അവന്‍ പറഞ്ഞു.

فَقَالَ أَنَا رَبُّكُمُ الْأَعْلَىٰ ٢٤

25. അപ്പോള്‍ പരലോകത്തിലെയും ഇഹലോകത്തിലെയും ശിക്ഷയ്ക്കായി അല്ലാഹു അവനെ പിടികൂടി.

فَأَخَذَهُ اللَّهُ نَكَالَ الْآخِرَةِ وَالْأُولَىٰ ٢٥

26. തീര്‍ച്ചയായും അതില്‍ ഭയപ്പെടുന്നവര്‍ക്ക് ഒരു ഗുണപാഠമുണ്ട്.

إِنَّ فِي ذَٰلِكَ لَعِبْرَةً لِمَنْ يَخْشَىٰ ٢٦

27. നിങ്ങളാണോ സൃഷ്ടിക്കപ്പെടാന്‍ കൂടുതല്‍ പ്രയാസമുള്ളവര്‍. അതല്ല ആകാശമാണോ? അതിനെ (ആകാശത്തെ) അവന്‍ നിര്‍മ്മിച്ചിരിക്കുന്നു.

أَأَنْتُمْ أَشَدُّ خَلْقًا أَمِ السَّمَاءُ ۚ بَنَاهَا ٢٧

28. അതിന്‍റെ വിതാനം അവന്‍ ഉയര്‍ത്തുകയും, അതിനെ അവന്‍ വ്യവസ്ഥപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

رَفَعَ سَمْكَهَا فَسَوَّاهَا ٢٨

29. അതിലെ രാത്രിയെ അവന്‍ ഇരുട്ടാക്കുകയും, അതിലെ പകലിനെ അവന്‍ പ്രത്യക്ഷപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

وَأَغْطَشَ لَيْلَهَا وَأَخْرَجَ ضُحَاهَا ٢٩

---

[1] അദ്ദേഹം താഴെയിടുന്ന വടി പാമ്പായി മാറുക എന്നതായിരുന്നു ആ മഹാദൃഷ്ടാന്തം.

30. അതിനുശേഷം ഭൂമിയെ അവന്‍ വികസിപ്പിച്ചിരിക്കുന്നു.

وَٱلۡأَرۡضَ بَعۡدَ ذَٰلِكَ دَحَىٰهَآ ٣٠

31. അതില്‍ നിന്ന് അതിലെ വെള്ളവും സസ്യജാലങ്ങളും അവന്‍ പുറത്തു കൊണ്ടുവരികയും ചെയ്തിരിക്കുന്നു.

أَخۡرَجَ مِنۡهَا مَآءَهَا وَمَرۡعَىٰهَا ٣١

32. പര്‍വ്വതങ്ങളെ അവന്‍ ഉറപ്പിച്ചു നിര്‍ത്തുകയും ചെയ്തിരിക്കുന്നു.

وَٱلۡجِبَالَ أَرۡسَىٰهَا ٣٢

33. നിങ്ങള്‍ക്കും നിങ്ങളുടെ കന്നുകാലികള്‍ക്കും ഉപയോഗത്തിനായിട്ട്.[1]

مَتَٰعٗا لَّكُمۡ وَلِأَنۡعَٰمِكُمۡ ٣٣

34. എന്നാല്‍ ആ മഹാവിപത്ത് വരുന്ന സന്ദര്‍ഭം.

فَإِذَا جَآءَتِ ٱلطَّآمَّةُ ٱلۡكُبۡرَىٰ ٣٤

35. അതായതു മനുഷ്യന്‍ താന്‍ അദ്ധ്വാനിച്ചുവെച്ചതിനെപ്പറ്റി ഓര്‍മ്മിക്കുന്ന ദിവസം.

يَوۡمَ يَتَذَكَّرُ ٱلۡإِنسَٰنُ مَا سَعَىٰ ٣٥

36. കാണുന്നവര്‍ക്ക് വേണ്ടി നരകം വെളിവാക്കപ്പെടുന്ന ദിവസം.

وَبُرِّزَتِ ٱلۡجَحِيمُ لِمَن يَرَىٰ ٣٦

37–39. (അന്ന്) ആര്‍ അതിരുകവിയുകയും, ഇഹലോകജീവിതത്തിന് കൂടുതല്‍ പ്രാധാന്യം നല്‍കുകയും ചെയ്തുവോ (അവന്ന്) കത്തിജ്വലിക്കുന്ന നരകം തന്നെയാണ് സങ്കേതം.

فَأَمَّا مَن طَغَىٰ ٣٧ وَءَاثَرَ ٱلۡحَيَوٰةَ ٱلدُّنۡيَا ٣٨

فَإِنَّ ٱلۡجَحِيمَ هِيَ ٱلۡمَأۡوَىٰ ٣٩

40,41. അപ്പോള്‍ ഏതൊരാള്‍ തന്‍റെ രക്ഷിതാവിന്‍റെ സ്ഥാനത്തെ[2] ഭയപ്പെടുകയും, മനസ്സിനെ തന്നിഷ്ടത്തില്‍ നിന്ന് വിലക്കിനിര്‍ത്തുകയും ചെയ്തുവോ (അവന്ന്) സ്വര്‍ഗം തന്നെയാണ് സങ്കേതം.

وَأَمَّا مَنۡ خَافَ مَقَامَ رَبِّهِۦ وَنَهَى ٱلنَّفۡسَ عَنِ ٱلۡهَوَىٰ ٤٠

فَإِنَّ ٱلۡجَنَّةَ هِيَ ٱلۡمَأۡوَىٰ ٤١

42. ആ അന്ത്യസമയത്തെപ്പറ്റി, അതെപ്പോഴാണ് സംഭവിക്കുക എന്ന് അവര്‍ നിന്നോട് ചോദിക്കുന്നു.

يَسۡـَٔلُونَكَ عَنِ ٱلسَّاعَةِ أَيَّانَ مُرۡسَىٰهَا ٤٢

---

[1] 'നിങ്ങള്‍ക്കും നിങ്ങളുടെ കന്നുകാലികള്‍ക്കും ഉപയോഗത്തിനായിട്ട്' എന്ന വാക്യാംശം 30, 31, 32 വചനങ്ങളോട് ഒന്നിച്ച് ബന്ധപ്പെട്ടതാണ്.

[2] 'രക്ഷിതാവിന്‍റെ സ്ഥാനം' എന്നതിന് രക്ഷിതാവിന്‍റെ മുമ്പില്‍ ഉയിര്‍ത്തെഴുന്നേല്‍പിന്‍റെ നാളില്‍ വിചാരണയ്ക്ക് വിധേയനായി നില്‍ക്കുന്ന സ്ഥാനം, അഥവാ ആ നില്‍പ് എന്നാണ് മിക്ക വ്യാഖ്യാതാക്കളും വിശദീകരണം നല്‍കിയിട്ടുള്ളത്.

43. നിനക്ക് അതിനെപ്പറ്റി എന്തു പറയാനാണുള്ളത്?[1]

فِيمَ أَنتَ مِن ذِكْرَىٰهَآ ﴿٤٣﴾

44. നിൻെറ രക്ഷിതാവിങ്കലേക്കാണ് അതിൻെറ കലാശം.

إِلَىٰ رَبِّكَ مُنتَهَىٰهَآ ﴿٤٤﴾

45. അതിനെ ഭയപ്പെടുന്നവർക്ക് ഒരു താക്കീതുകാരൻ മാത്രമാണ് നീ.

إِنَّمَآ أَنتَ مُنذِرُ مَن يَخْشَىٰهَا ﴿٤٥﴾

46. അതിനെ അവർ കാണുന്ന ദിവസം ഒരു വൈകുന്നേരമോ ഒരു പ്രഭാതത്തിലോ അല്ലാതെ അവർ (ഇവിടെ) കഴിച്ചു കൂട്ടിയിട്ടില്ലാത്ത പോലെയായിരിക്കും (അവർക്കു തോന്നുക.)

كَأَنَّهُمْ يَوْمَ يَرَوْنَهَا لَمْ يَلْبَثُوٓا۟ إِلَّا عَشِيَّةً أَوْ ضُحَىٰهَا ﴿٤٦﴾

## അബസ
(മുഖം ചുളിച്ചു)




അദ്ധ്യായം - 80

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

1,2. അദ്ദേഹത്തിൻെറ (നബിയുടെ) അടുത്ത് ആ അന്ധൻ വന്നതിനാൽ അദ്ദേഹം മുഖം ചുളിച്ചു തിരിഞ്ഞുകളഞ്ഞു.

عَبَسَ وَتَوَلَّىٰٓ ﴿١﴾ أَن جَآءَهُ ٱلْأَعْمَىٰ ﴿٢﴾

3. (നബിയേ,) നിനക്ക് എന്തറിയാം? അയാൾ (അന്ധൻ) ഒരു വേള പരിശുദ്ധി പ്രാപിച്ചേക്കാമല്ലോ.

وَمَا يُدْرِيكَ لَعَلَّهُۥ يَزَّكَّىٰٓ ﴿٣﴾

4. അല്ലെങ്കിൽ ഉപദേശം സ്വീകരിക്കുകയും, ആ ഉപദേശം അയാൾക്ക് പ്രയോജനപ്പെടുകയും ചെയ്തേക്കാമല്ലോ.

أَوْ يَذَّكَّرُ فَتَنفَعَهُ ٱلذِّكْرَىٰٓ ﴿٤﴾

5,6. എന്നാൽ സ്വയംപര്യാപ്തത നടിച്ചവനാകട്ടെ നീ അവൻെറ നേരെ ശ്രദ്ധതിരിക്കുന്നു.

أَمَّا مَنِ ٱسْتَغْنَىٰ ﴿٥﴾ فَأَنتَ لَهُۥ تَصَدَّىٰ ﴿٦﴾

7. അവൻ പരിശുദ്ധി പ്രാപിക്കാതിരി

وَمَا عَلَيْكَ أَلَّا يَزَّكَّىٰ ﴿٧﴾

---

[1] അന്ത്യദിനം കൃത്യമായി എപ്പോഴാണ് സംഭവിക്കുകയെന്ന് നബി(ﷺ)ക്ക് അല്ലാഹു അറിയിച്ചുകൊടുത്തിട്ടില്ലെന്നത്രെ ഇതിൻെറ സൂചന.

ക്കുന്നതിനാൽ നിനക്കെന്താണ് കുറ്റം?

وَأَمَّا مَن جَآءَكَ يَسْعَىٰ ﴿٨﴾ وَهُوَ يَخْشَىٰ ﴿٩﴾
فَأَنتَ عَنْهُ تَلَهَّىٰ ﴿١٠﴾

8 – 10. എന്നാൽ (അല്ലാഹുവിനെ) ഭയപ്പെട്ടുകൊണ്ട് നിൻെറ അടുക്കൽ ഓടി വന്നവനാകട്ടെ, അവൻെറ കാര്യത്തിൽ നീ അശ്രദ്ധ കാണിക്കുന്നു.[1]

كَلَّآ إِنَّهَا تَذْكِرَةٌ ﴿١١﴾

11. നിസ്സംശയം ഇത് (ഖുർആൻ) ഒരു ഉൽബോധനമാകുന്നു; തീർച്ച.

فَمَن شَآءَ ذَكَرَهُۥ ﴿١٢﴾

12. അതിനാൽ ആർ ഉദ്ദേശിക്കുന്നുവോ അവനത് ഓർമ്മിച്ചുകൊള്ളട്ടെ.

فِى صُحُفٍ مُّكَرَّمَةٍ ﴿١٣﴾ مَّرْفُوعَةٍ مُّطَهَّرَةٍۭ ﴿١٤﴾

13,14. ആദരണീയവും ഔന്നത്യം നൽകപ്പെട്ടതും പരിശുദ്ധമാക്കപ്പെട്ടതുമായ ചില ഏടുകളിലാണത്.[2]

بِأَيْدِى سَفَرَةٍ ﴿١٥﴾ كِرَامٍۭ بَرَرَةٍ ﴿١٦﴾

15,16. മാന്യൻമാരും പുണ്യവാൻമാരുമായ ചില സന്ദേശവാഹകൻമാരുടെ കൈകളിലാണത്.

قُتِلَ ٱلْإِنسَٰنُ مَآ أَكْفَرَهُۥ ﴿١٧﴾

17. മനുഷ്യൻ നാശമടയട്ടെ. എന്താണവൻ ഇത്ര നന്ദികെട്ടവനാകാൻ?

مِنْ أَىِّ شَىْءٍ خَلَقَهُۥ ﴿١٨﴾

18. ഏതൊരു വസ്തുവിൽ നിന്നാണ് അല്ലാഹു അവനെ സൃഷ്ടിച്ചത്?

مِن نُّطْفَةٍ خَلَقَهُۥ فَقَدَّرَهُۥ ﴿١٩﴾

19. ഒരു ബീജത്തിൽ നിന്ന് അവനെ സൃഷ്ടിക്കുകയും, എന്നിട്ട് അവനെ

---

[1] നബി(ﷺ) ഒരിക്കൽ ചില ഖുറൈശി പ്രമുഖൻമാരുമായി സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവർ ഇസ്‌ലാം സ്വീകരിക്കുമെന്ന പ്രതീക്ഷയിലായിരുന്നു അദ്ദേഹം. ആ സന്ദർഭത്തിലാണ് അന്ധനായ അബ്ദുല്ലാഹിബ്നു ഉമ്മിമക്തൂം റസൂലി(ﷺ)നോട് ഇസ്‌ലാമികാദർശങ്ങൾ പഠിപ്പിച്ചുകൊടുക്കാൻ ആവശ്യപ്പെട്ടുകൊണ്ട് അങ്ങോട്ട് കടന്നു ചെന്നത്. ഒരു പാവപ്പെട്ട അന്ധന് നൽകുന്ന പരിഗണന ആ പ്രമുഖൻമാർക്ക് ഇഷ്ടപ്പെടാതെ വരുകയും, അവർ ഇസ്‌ലാമിനോട് തന്നെ വിമുഖത കാണിക്കാൻ അത് കാരണമാവുകയും ചെയ്തെങ്കിലോ എന്ന ആശങ്ക നിമിത്തം റസൂൽ (ﷺ) ആ അന്ധൻെറ ആഗമനത്തിൽ അസന്തുഷ്ടി പ്രകടിപ്പിച്ചു. അത് ശരിയായില്ലെന്ന് ചൂണ്ടി കാണിച്ചുകൊണ്ടാണ് അല്ലാഹു ഈ വചനങ്ങൾ അവതരിപ്പിച്ചത്.

വിശുദ്ധ ഖുർആൻ നബി(ﷺ)യുടെ സ്വന്തം വചനങ്ങളല്ലെന്നതിനും, വിശുദ്ധ ഖുർആനിൽ എന്തെങ്കിലും കൂട്ടുകയോ കുറക്കുകയോ ചെയ്യാൻ നബി(ﷺ)ക്ക് സ്വാതന്ത്ര്യമുണ്ടായിരുന്നില്ലെന്നതിനും പ്രകടമായ ഒരു തെളിവ് കൂടിയാണ് ഈ വചനങ്ങൾ.

[2] ഉന്നതലോകത്ത് അല്ലാഹുവിൻെറ വചനങ്ങൾ ആലേഖനം ചെയ്തിട്ടുള്ള സുഭദ്രമായ രേഖകളെപ്പറ്റിയാണ് ഈ പരാമർശമെന്നാണ് പ്രമുഖ വ്യാഖ്യാതാക്കളുടെ അഭിപ്രായം.

(അവൻെറ കാര്യം) വ്യവസ്ഥപ്പെടുത്തുകയും ചെയ്തു.

ثُمَّ السَّبِيلَ يَسَّرَهُۥ ﴿٢٠﴾

20. പിന്നീട് അവൻ മാർഗം എളുപ്പമാക്കുകയും ചെയ്തു.

ثُمَّ أَمَاتَهُۥ فَأَقْبَرَهُۥ ﴿٢١﴾

21. അനന്തരം അവനെ മരിപ്പിക്കുകയും, ഖബ്റിൽ മറയ്ക്കുകയും ചെയ്തു.

ثُمَّ إِذَا شَآءَ أَنشَرَهُۥ ﴿٢٢﴾

22. പിന്നീട് അവൻ ഉദ്ദേശിക്കുമ്പോൾ അവനെ ഉയിർത്തെഴുന്നേൽപിക്കുന്നതാണ്.

كَلَّا لَمَّا يَقْضِ مَآ أَمَرَهُۥ ﴿٢٣﴾

23. നിസ്സംശയം, അവനോട് അല്ലാഹു കൽപിച്ചത് അവൻ നിർവ്വഹിച്ചില്ല.

فَلْيَنظُرِ الْإِنسَٰنُ إِلَىٰ طَعَامِهِۦٓ ﴿٢٤﴾

24. എന്നാൽ മനുഷ്യൻ തൻെറ ഭക്ഷണത്തെപ്പറ്റി ഒന്ന് ചിന്തിച്ചു നോക്കട്ടെ.

أَنَّا صَبَبْنَا الْمَآءَ صَبًّا ﴿٢٥﴾

25. നാം ശക്തിയായി മഴവെള്ളം ചൊരിഞ്ഞു കൊടുത്തു.

ثُمَّ شَقَقْنَا الْأَرْضَ شَقًّا ﴿٢٦﴾

26. പിന്നീടു നാം ഭൂമിയെ ഒരുതരത്തിൽ പിളർത്തി.[1]

فَأَنۢبَتْنَا فِيهَا حَبًّا ﴿٢٧﴾ وَعِنَبًا وَقَضْبًا ﴿٢٨﴾
وَزَيْتُونًا وَنَخْلًا ﴿٢٩﴾ وَحَدَآئِقَ غُلْبًا ﴿٣٠﴾
وَفَٰكِهَةً وَأَبًّا ﴿٣١﴾

27–31. എന്നിട്ടതിൽ ധാന്യവും മുന്തിരിയും പച്ചക്കറികളും ഒലീവും ഈത്തപ്പനയും ഇടതൂർന്നു നിൽക്കുന്ന തോട്ടങ്ങളും പഴവർഗവും പുല്ലും നാം മുളപ്പിച്ചു.

مَّتَٰعًا لَّكُمْ وَلِأَنْعَٰمِكُمْ ﴿٣٢﴾

32. നിങ്ങൾക്കും നിങ്ങളുടെ കന്നുകാലികൾക്കും ഉപയോഗത്തിനായിട്ട്.

فَإِذَا جَآءَتِ الصَّآخَّةُ ﴿٣٣﴾

33. എന്നാൽ ചെകിടടപ്പിക്കുന്ന ആ ശബ്ദം വന്നാൽ.

يَوْمَ يَفِرُّ الْمَرْءُ مِنْ أَخِيهِ ﴿٣٤﴾ وَأُمِّهِۦ وَأَبِيهِ ﴿٣٥﴾
وَصَٰحِبَتِهِۦ وَبَنِيهِ ﴿٣٦﴾

34–36. അതായത് മനുഷ്യൻ തൻെറ സഹോദരനെയും മാതാവിനെയും പിതാവിനെയും തൻെറ ഭാര്യയെയും തൻെറ മക്കളെയും വിട്ടോടിപ്പോകുന്ന ദിവസം.

---

[1] മഴയിൽ നനഞ്ഞുകുതിർന്ന ഭൂമിയെ പിളർന്നുകൊണ്ട് മുളച്ചുപൊങ്ങുന്ന സസ്യജാലങ്ങൾ വഴിയാണ് മുഴുവൻ ജിവജാലങ്ങൾക്കും ആഹാരം ലഭിക്കുന്നത്.

37. അവരിൽപ്പെട്ട ഓരോ മനുഷ്യനും തനിക്ക് മതിയാവുന്നത്ര (ചിന്താ) വിഷയം അന്ന് ഉണ്ടായിരിക്കും.[1]

لِكُلِّ ٱمۡرِيٕٖ مِّنۡهُمۡ يَوۡمَئِذٖ شَأۡنٞ يُغۡنِيهِ ٣٧

38,39. അന്ന് ചില മുഖങ്ങൾ പ്രസന്നതയുള്ളതും ചിരിക്കുന്നവയും സന്തോഷം കൊള്ളുന്നവയുമായിരിക്കും.

وُجُوهٞ يَوۡمَئِذٖ مُّسۡفِرَةٞ ٣٨ ضَاحِكَةٞ مُّسۡتَبۡشِرَةٞ ٣٩

40. വേറെ ചില മുഖങ്ങളാകട്ടെ അന്ന് പൊടി പുരണ്ടിരിക്കും.

وَوُجُوهٞ يَوۡمَئِذٍ عَلَيۡهَا غَبَرَةٞ ٤٠

41. അവയെ കൂരിരുട്ട് മൂടിയിരിക്കും.

تَرۡهَقُهَا قَتَرَةٌ ٤١

42. അക്കൂട്ടരാകുന്നു അവിശ്വാസികളും അധർമ്മകാരികളുമായിട്ടുള്ളവർ.

أُوْلَٰٓئِكَ هُمُ ٱلۡكَفَرَةُ ٱلۡفَجَرَةُ ٤٢

## അത്തക്'വീർ
(ചുറ്റിപ്പൊതിയൽ)




അദ്ധ്യായം - 81

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

1. സൂര്യൻ ചുറ്റിപ്പൊതിയപ്പെടുമ്പോൾ,[2]

إِذَا ٱلشَّمۡسُ كُوِّرَتۡ ١

2. നക്ഷത്രങ്ങൾ ഉതിർന്നുവീഴുമ്പോൾ,

وَإِذَا ٱلنُّجُومُ ٱنكَدَرَتۡ ٢

3. പർവ്വതങ്ങൾ സഞ്ചരിപ്പിക്കപ്പെടുമ്പോൾ,

وَإِذَا ٱلۡجِبَالُ سُيِّرَتۡ ٣

4. പൂർണ്ണഗർഭിണികളായ ഒട്ടകങ്ങൾ അവഗണിക്കപ്പെടുമ്പോൾ,[3]

وَإِذَا ٱلۡعِشَارُ عُطِّلَتۡ ٤

5. വന്യമൃഗങ്ങൾ ഒരുമിച്ചു കൂട്ടപ്പെടു

وَإِذَا ٱلۡوُحُوشُ حُشِرَتۡ ٥

---

[1] അന്ത്യദിനത്തിൽ ഓരോ മനുഷ്യനും അത്യന്തം ഭയവിഹ്വലനായിരിക്കും. സ്വന്തം ഭാവിയെപ്പറ്റിയുള്ള ഉത്കണ്ഠ നിമിത്തം മറ്റുള്ളവരെപ്പറ്റി ചിന്തിക്കാനോ ഇതരരുടെ പ്രശ്നങ്ങൾ പരിഗണിക്കാനോ അവർക്ക് ഒഴിവുണ്ടായിരിക്കുകയില്ല.

[2] സൂര്യൻ കെട്ടടങ്ങി പ്രകാശരഹിതമാകുമ്പോൾ എന്നർത്ഥം.

[3] അറബികളെ സംബന്ധിച്ചിടത്തോളം വിലപ്പെട്ട സമ്പത്തായിരുന്നു ഗർഭമുറ്റിയ ഒട്ടകങ്ങൾ. അന്ത്യദിനത്തിൽ അവയെ തിരിഞ്ഞുനോക്കാൻ ആളില്ലാതാകുമെന്നർത്ഥം.

മ്പോൾ,[1]

6. സമുദ്രങ്ങൾ ആളിക്കത്തിക്കപ്പെടുമ്പോൾ,[2]

وَإِذَا ٱلْبِحَارُ سُجِّرَتْ ﴿٦﴾

7. ആത്മാവുകൾ കൂട്ടിയിണക്കപ്പെടുമ്പോൾ,[3]

وَإِذَا ٱلنُّفُوسُ زُوِّجَتْ ﴿٧﴾

8,9. താൻ എന്തൊരു കുറ്റത്തിനാണ് കൊല്ലപ്പെട്ടത് എന്ന് (ജീവനോടെ) കുഴിച്ചു മൂടപ്പെട്ട പെൺകുട്ടിയോടു ചോദിക്കപ്പെടുമ്പോൾ,

وَإِذَا ٱلْمَوْءُۥدَةُ سُئِلَتْ ﴿٨﴾

بِأَىِّ ذَنۢبٍ قُتِلَتْ ﴿٩﴾

10. (കർമ്മങ്ങൾ രേഖപ്പെടുത്തിയ) ഏടുകൾ തുറന്നുവെക്കപ്പെടുമ്പോൾ.

وَإِذَا ٱلصُّحُفُ نُشِرَتْ ﴿١٠﴾

11. ഉപരിലോകം മറ നീക്കിക്കാണിക്കപ്പെടുമ്പോൾ.

وَإِذَا ٱلسَّمَآءُ كُشِطَتْ ﴿١١﴾

12. ജ്വലിക്കുന്ന നരകാഗ്നി ആളിക്കത്തിക്കപ്പെടുമ്പോൾ.

وَإِذَا ٱلْجَحِيمُ سُعِّرَتْ ﴿١٢﴾

13. സ്വർഗം അടുത്തുകൊണ്ടു വരപ്പെടുമ്പോൾ.

وَإِذَا ٱلْجَنَّةُ أُزْلِفَتْ ﴿١٣﴾

14. ഓരോ വ്യക്തിയും താൻ തയ്യാറാക്കിക്കൊണ്ടുവന്നിട്ടുള്ളത് എന്തെന്ന് അറിയുന്നതാണ്.[4]

عَلِمَتْ نَفْسٌ مَّآ أَحْضَرَتْ ﴿١٤﴾

15,16. പിൻവാങ്ങിപ്പോകുന്നവയും സഞ്ചരിച്ചുകൊണ്ടിരിക്കുന്നവയും അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്നവയുമായവ

فَلَآ أُقْسِمُ بِٱلْخُنَّسِ ﴿١٥﴾ ٱلْجَوَارِ ٱلْكُنَّسِ ﴿١٦﴾

---

[1] പരിഭ്രാന്തി നിമിത്തം അന്ത്യദിനത്തിൽ വന്യമൃഗങ്ങളെല്ലാം ഓരോ കേന്ദ്രങ്ങളിൽ ഓടിക്കൂടുമെന്നും, ആരെയും അക്രമിക്കാൻ അവ താൽപര്യം കാണിക്കുകയില്ലെന്നും ആയിരിക്കാം ഉദ്ദേശ്യം.

[2] 'സുജ്ജിറ' എന്ന വാക്കിന് ആളിക്കത്തിച്ചു എന്നും, തിളച്ചുമറിയുന്നതാക്കി എന്നും അർത്ഥമുണ്ട്.

[3] സജ്ജനങ്ങൾ സജ്ജനങ്ങളോടൊപ്പവും, ദുർജ്ജനങ്ങൾ ദുർജ്ജനങ്ങളോടൊപ്പവും സമ്മേളിപ്പിക്കപ്പെടുമ്പോൾ എന്നാണ് ചില വ്യാഖ്യാതാക്കൾ ഈ വ്യാഖ്യാംശത്തിന് വിശദീകരണം നൽകിയിട്ടുള്ളത്.

[4] പരലോകത്ത് സദ്ഫലങ്ങൾ നൽകുന്ന സദ്കർമ്മങ്ങളാണോ, ദുഷ്ഫലങ്ങൾ നൽകുന്ന ദുഷ്കർമ്മങ്ങളാണോ താൻ ഇഹലോകത്ത് അനുഷ്ഠിച്ചിരുന്നതെന്ന് ഉയിർത്തെഴുന്നേൽപിന്റെ നാളിൽ കർമ്മങ്ങളുടെ രേഖ കയ്യിൽ കിട്ടുന്നതോടെ ഓരോരുത്തർക്കും വ്യക്തമാകുന്നുതാണ്.

യെ(നക്ഷത്രങ്ങളെ)ക്കൊണ്ട് ഞാൻ സത്യം ചെയ്തു പറയുന്നു:

17,18. രാത്രിനീങ്ങുമ്പോൾ അതുകൊണ്ടും, പ്രഭാതം വിടർന്നു വരുമ്പോൾ അതുകൊണ്ടും സത്യം ചെയ്തു പറയുന്നു.

وَٱلَّيۡلِ إِذَا عَسۡعَسَ ١٧ وَٱلصُّبۡحِ إِذَا تَنَفَّسَ ١٨

19–21. തീർച്ചയായും ഇത് (ഖുർആൻ) മാന്യനും, ശക്തിയുള്ളവനും, സിംഹാസനസ്ഥനായ അല്ലാഹുവിങ്കൽ സ്ഥാനമുള്ളവനും അവിടെ അനുസരിക്കപ്പെടുന്നവനും വിശ്വസ്ഥനുമായ ഒരു ദൂതന്റെ[1] വാക്കാകുന്നു.

إِنَّهُۥ لَقَوۡلُ رَسُولٖ كَرِيمٖ ١٩

ذِي قُوَّةٍ عِندَ ذِي ٱلۡعَرۡشِ مَكِينٖ ٢٠

مُّطَاعٖ ثَمَّ أَمِينٖ ٢١

22. നിങ്ങളുടെ കൂട്ടുകാരൻ (പ്രവാചകൻ) ഒരു ഭ്രാന്തനല്ല തന്നെ.

وَمَا صَاحِبُكُم بِمَجۡنُونٖ ٢٢

23. തീർച്ചയായും അദ്ദേഹത്തെ (ജിബ്‌രീൽ എന്ന ദൂതനെ) പ്രത്യക്ഷമായ മണ്ഡലത്തിൽ വെച്ച് അദ്ദേഹം കണ്ടിട്ടുണ്ട്.

وَلَقَدۡ رَءَاهُ بِٱلۡأُفُقِ ٱلۡمُبِينِ ٢٣

24. അദ്ദേഹം അദൃശ്യവാർത്തയുടെ കാര്യത്തിൽ പിശുക്കു കാണിക്കുന്നവനുമല്ല.[2]

وَمَا هُوَ عَلَى ٱلۡغَيۡبِ بِضَنِينٖ ٢٤

25. ഇത് (ഖുർആൻ) ശപിക്കപ്പെട്ട ഒരു പിശാചിന്റെ വാക്കുമല്ല.

وَمَا هُوَ بِقَوۡلِ شَيۡطَٰنٖ رَّجِيمٖ ٢٥

26. അപ്പോൾ എങ്ങോട്ടാണ് നിങ്ങൾ പോകുന്നത്?

فَأَيۡنَ تَذۡهَبُونَ ٢٦

27. ഇത് ലോകർക്ക് വേണ്ടിയുള്ള ഒരു ഉൽബോധമല്ലാതെ മറ്റൊന്നുമല്ല.

إِنۡ هُوَ إِلَّا ذِكۡرٞ لِّلۡعَٰلَمِينَ ٢٧

28. അതായത് നിങ്ങളുടെ കൂട്ടത്തിൽ നിന്ന് നേരെ നിലകൊള്ളാൻ ഉദ്ദേശിച്ചവർക്ക് വേണ്ടി.

لِمَن شَآءَ مِنكُمۡ أَن يَسۡتَقِيمَ ٢٨

---

1 നബി(ﷺ)ക്ക് അല്ലാഹുവിങ്കൽ നിന്ന് സന്ദേശമെത്തിച്ചു കൊടുക്കുന്ന ജിബ്‌രീൽ(عليه السلام) എന്ന മലക്കിനെപ്പറ്റിയാണ് ഈ പരാമർശം.

2 ജനങ്ങൾക്ക് അറിയിച്ചുകൊടുക്കാൻ അല്ലാഹു ഏൽപിച്ച അദൃശ്യവിവരങ്ങൾ ഒട്ടും കമ്മി വരുത്താതെ നബി(ﷺ) അറിയിച്ചുകൊടുക്കുക തന്നെ ചെയ്തിട്ടുണ്ടെന്നർത്ഥം.

29. ലോകരക്ഷിതാവായ അല്ലാഹു ഉദ്ദേശിക്കുന്നുവെങ്കിലല്ലാതെ നിങ്ങൾ ഉദ്ദേശിക്കുകയില്ല.[1]

وَمَا تَشَاءُونَ إِلَّا أَن يَشَاءَ اللَّهُ رَبُّ الْعَالَمِينَ ﴿٢٩﴾

## അൽഇൻഫിത്വാർ
(പൊട്ടിക്കീറൽ)




### അദ്ധ്യായം - 82

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

1. ആകാശം പൊട്ടിപ്പിളരുമ്പോൾ.

إِذَا السَّمَاءُ انفَطَرَتْ ﴿١﴾

2. നക്ഷത്രങ്ങൾ കൊഴിഞ്ഞു വീഴുമ്പോൾ.

وَإِذَا الْكَوَاكِبُ انتَثَرَتْ ﴿٢﴾

3. സമുദ്രങ്ങൾ പൊട്ടി ഒഴുക്കപ്പെടുമ്പോൾ.

وَإِذَا الْبِحَارُ فُجِّرَتْ ﴿٣﴾

4. ഖബ്റുകൾ ഇളക്കിമറിക്കപ്പെടുമ്പോൾ,

وَإِذَا الْقُبُورُ بُعْثِرَتْ ﴿٤﴾

5. ഓരോ വ്യക്തിയും താൻ മുൻകൂട്ടി ചെയ്തു വെച്ചതും പിന്നോട്ട് മാറ്റി വെച്ചതും എന്താണ് എന്ന് അറിയുന്നതാണ്.

عَلِمَتْ نَفْسٌ مَّا قَدَّمَتْ وَأَخَّرَتْ ﴿٥﴾

6. ഹേ; മനുഷ്യാ, ഉദാരനായ നിൻെറ രക്ഷിതാവിൻെറ കാര്യത്തിൽ നിന്നെ വഞ്ചിച്ചുകളഞ്ഞതെന്താണ്?[2]

يَا أَيُّهَا الْإِنسَانُ مَا غَرَّكَ بِرَبِّكَ الْكَرِيمِ ﴿٦﴾

7,8. നിന്നെ സൃഷ്ടിക്കുകയും, നിന്നെ സംവിധാനിക്കുകയും, നിന്നെ ശരിയായ അവസ്ഥയിലാക്കുകയും, താനുദ്ദേശിച്ച രൂപത്തിൽ നിന്നെ സംഘടിപ്പിക്കുകയും ചെയ്തവനത്രെ അവൻ.

الَّذِي خَلَقَكَ فَسَوَّاكَ فَعَدَلَكَ ﴿٧﴾

فِي أَيِّ صُورَةٍ مَّا شَاءَ رَكَّبَكَ ﴿٨﴾

---

[1] അല്ലാഹുവിൻെറ തീരുമാനത്തിനെതിരായി യാതൊരു തീരുമാനവും എടുത്ത് നടപ്പിലാക്കാൻ മനുഷ്യർക്ക് സാധ്യമല്ല.

[2] 'നിൻെറ രക്ഷിതാവ് വളരെ ഉദാരമായി അവൻെറ അനുഗ്രഹങ്ങൾ നിനക്ക് നൽകിയിട്ടും ആരുടെ വഞ്ചനയിൽ അകപ്പെട്ടിട്ടാണ് നീ അവനെ നിഷേധിച്ചുതള്ളുകയും വ്യാജദൈവങ്ങളെ സ്വീകരിക്കുകയും ചെയ്തത്?' എന്നർത്ഥം.

كَلَّا بَلْ تُكَذِّبُونَ بِالدِّينِ ﴿٩﴾

9. അല്ല; പക്ഷെ, പ്രതിഫല നടപടിയെ നിങ്ങൾ നിഷേധിച്ചു തള്ളുന്നു.

وَإِنَّ عَلَيْكُمْ لَحَافِظِينَ ﴿١٠﴾

10. തീർച്ചയായും നിങ്ങളുടെ മേൽ ചില മേൽനോട്ടക്കാരുണ്ട്.

كِرَامًا كَاتِبِينَ ﴿١١﴾

11. രേഖപ്പെടുത്തിവെക്കുന്ന ചില മാന്യന്മാർ.[1]

يَعْلَمُونَ مَا تَفْعَلُونَ ﴿١٢﴾

12. നിങ്ങൾ പ്രവർത്തിക്കുന്നത് അവർ അറിയുന്നു.

إِنَّ الْأَبْرَارَ لَفِي نَعِيمٍ ﴿١٣﴾

13. തീർച്ചയായും സുകൃതവാന്മാർ സുഖാനുഭവത്തിൽ തന്നെയായിരിക്കും.

وَإِنَّ الْفُجَّارَ لَفِي جَحِيمٍ ﴿١٤﴾

14. തീർച്ചയായും ദുർമാർഗികൾ ജ്വലിക്കുന്ന നരകാഗ്നിയിൽ തന്നെയായിരിക്കും.

يَصْلَوْنَهَا يَوْمَ الدِّينِ ﴿١٥﴾

15. പ്രതിഫലത്തിൻെറ നാളിൽ അവരതിൽ കടന്ന് എരിയുന്നതാണ്.

وَمَا هُمْ عَنْهَا بِغَائِبِينَ ﴿١٦﴾

16. അവർക്ക് അതിൽ നിന്ന് മാറി നിൽക്കാനാവില്ല.

وَمَا أَدْرَاكَ مَا يَوْمُ الدِّينِ ﴿١٧﴾

17. പ്രതിഫലനടപടിയുടെ ദിവസം എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

ثُمَّ مَا أَدْرَاكَ مَا يَوْمُ الدِّينِ ﴿١٨﴾

18. വീണ്ടും; പ്രതിഫല നടപടിയുടെ ദിവസം എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

يَوْمَ لَا تَمْلِكُ نَفْسٌ لِنَفْسٍ شَيْئًا ۖ وَالْأَمْرُ يَوْمَئِذٍ لِلَّهِ ﴿١٩﴾

19. ഒരാൾക്കും മറ്റൊരാൾക്കുവേണ്ടി യാതൊന്നും അധീനപ്പെടുത്താനാവാത്ത ഒരു ദിവസം. അന്നേ ദിവസം കൈകാര്യകർത്തൃത്വം അല്ലാഹുവിന്നായിരിക്കും.

---

1 അല്ലാഹുവിൻെറ നിർദ്ദേശപ്രകാരം ഓരോ മനുഷ്യൻെറയും വാക്കുകളും പ്രവർത്തി കളും രേഖപ്പെടുത്തിവെക്കുന്ന മലക്കുകൾ.

## അൽമുത്വഫ്ഫിഫീൻ
(അളവിൽ കമ്മി വരുത്തുന്നവർ)




### അദ്ധ്യായം - 83

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

1. അളവിൽ കുറക്കുന്നവർക്ക് മഹാ നാശം.

وَيْلٌ لِّلْمُطَفِّفِينَ ١

2,3.അതായത് ജനങ്ങളോട് അളന്നുവാങ്ങുകയാണെങ്കിൽ തികച്ചെടുക്കുകയും, ജനങ്ങൾക്കു അളന്നുകൊടുക്കുകയോ തൂക്കിക്കൊടുക്കുകയോ ആണെങ്കിൽ നഷ്ടം വരുത്തുകയും ചെയ്യുന്നവർക്ക്.

ٱلَّذِينَ إِذَا ٱكْتَالُوا۟ عَلَى ٱلنَّاسِ يَسْتَوْفُونَ ٢
وَإِذَا كَالُوهُمْ أَو وَّزَنُوهُمْ يُخْسِرُونَ ٣

4,5. അക്കൂട്ടർ വിശ്വസിക്കുന്നില്ലേ? തങ്ങൾ ഭയങ്കരമായ ഒരുദിവസത്തിനായി എഴുന്നേൽപിക്കപ്പെടുന്നവരാണെന്ന്.

أَلَا يَظُنُّ أُو۟لَٰٓئِكَ أَنَّهُم مَّبْعُوثُونَ ٤
لِيَوْمٍ عَظِيمٍ ٥

6. അതെ, ലോകരക്ഷിതാവിങ്കലേക്ക് ജനങ്ങൾ എഴുന്നേറ്റുവരുന്ന ദിവസം.

يَوْمَ يَقُومُ ٱلنَّاسُ لِرَبِّ ٱلْعَٰلَمِينَ ٦

7. നിസ്സംശയം; ദുർമാർഗികളുടെ രേഖ 'സിജ്ജീനി'ൽ തന്നെയായിരിക്കും.

كَلَّآ إِنَّ كِتَٰبَ ٱلْفُجَّارِ لَفِى سِجِّينٍ ٧

8. സിജ്ജീൻ എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

وَمَآ أَدْرَىٰكَ مَا سِجِّينٌ ٨

9. എഴുതപ്പെട്ട ഒരു ഗ്രന്ഥമാകുന്നു അത്.[1]

كِتَٰبٌ مَّرْقُومٌ ٩

10. അന്നേദിവസം നിഷേധിച്ചു തള്ളുന്നവർക്കാകുന്നു നാശം.

وَيْلٌ يَوْمَئِذٍ لِّلْمُكَذِّبِينَ ١٠

11. അതായത് പ്രതിഫലനടപടിയുടെ ദിവസത്തെ നിഷേധിച്ചു തള്ളുന്നവർക്ക്.

ٱلَّذِينَ يُكَذِّبُونَ بِيَوْمِ ٱلدِّينِ ١١

12. എല്ലാ അതിരു വിട്ടവനും മഹാ

وَمَا يُكَذِّبُ بِهِۦٓ إِلَّا كُلُّ مُعْتَدٍ أَثِيمٍ ١٢

[1] മുഴുവൻ അധർമ്മകാരികളുടെയും കർമ്മങ്ങൾ രേഖപ്പെടുത്തിയ രേഖകളുടെ സമുച്ചയമാണ് 'സിജ്ജീൻ' എന്നാണ് പല വ്യാഖ്യാതാക്കളുടെയും നിഗമനം.

പാപിയുമായിട്ടുള്ളവനല്ലാതെ അതിനെ നിഷേധിച്ചു തള്ളുകയില്ല.

13. അവന്ന് നമ്മുടെ ദൃഷ്ടാന്തങ്ങൾ ഓതിക്കേൾപിക്കപ്പെടുകയാണെങ്കിൽ അവൻ പറയും; പൂർവ്വികന്മാരുടെ ഐതിഹ്യങ്ങളാണെന്ന്.

إِذَا تُتْلَىٰ عَلَيْهِ ءَايَٰتُنَا قَالَ أَسَٰطِيرُ ٱلْأَوَّلِينَ ١٣

14. അല്ല; പക്ഷെ, അവർ പ്രവർത്തിച്ചുകൊണ്ടിരുന്നത് അവരുടെ ഹൃദയങ്ങളിന്മേൽ കറയുണ്ടാക്കിയിരിക്കുന്നു.

كَلَّا ۖ بَلْ ۜ رَانَ عَلَىٰ قُلُوبِهِم مَّا كَانُوا۟ يَكْسِبُونَ ١٤

15. അല്ല; തീർച്ചയായും അവർ അന്നേ ദിവസം അവരുടെ രക്ഷിതാവിൽ നിന്ന് മറയ്ക്കപ്പെടുന്നവരാകുന്നു.[1]

كَلَّآ إِنَّهُمْ عَن رَّبِّهِمْ يَوْمَئِذٍ لَّمَحْجُوبُونَ ١٥

16. പിന്നീടവർ ജ്വലിക്കുന്ന നരകാഗ്നിയിൽ കടന്നെരിയുന്നവരാകുന്നു.

ثُمَّ إِنَّهُمْ لَصَالُوا۟ ٱلْجَحِيمِ ١٦

17. പിന്നീട് പറയപ്പെടും; ഇതാണ് നിങ്ങൾ നിഷേധിച്ചു തള്ളിക്കൊണ്ടിരുന്ന കാര്യം.

ثُمَّ يُقَالُ هَٰذَا ٱلَّذِى كُنتُم بِهِۦ تُكَذِّبُونَ ١٧

18. നിസ്സംശയം; പുണ്യവാന്മാരുടെ രേഖ 'ഇല്ലിയ്യൂ'നിൽ തന്നെയായിരിക്കും.

كَلَّآ إِنَّ كِتَٰبَ ٱلْأَبْرَارِ لَفِى عِلِّيِّينَ ١٨

19. 'ഇല്ലിയ്യൂ'ൻ എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

وَمَآ أَدْرَىٰكَ مَا عِلِّيُّونَ ١٩

20. എഴുതപ്പെട്ട ഒരു രേഖയത്രെ അത്.[2]

كِتَٰبٌ مَّرْقُومٌ ٢٠

21. സാമീപ്യം സിദ്ധിച്ചവർ അതിന്റെ അടുക്കൽ സന്നിഹിതരാകുന്നതാണ്.[3]

يَشْهَدُهُ ٱلْمُقَرَّبُونَ ٢١

---

[1] സത്യവിശ്വാസികൾക്ക് പരലോകത്ത് അല്ലാഹുവുമായുള്ള കൂടിക്കാഴ്ചയിലൂടെ അനിതരമായ ആനന്ദാനുഭൂതി ലഭിക്കുന്നതാണ്. എന്നാൽ ഇതിനുള്ള അവസരം അവിശ്വാസികൾക്ക് നിഷേധിക്കപ്പെടുന്നതാണ്.

[2] സച്ചരിതരുടെ കർമങ്ങൾ രേഖപ്പെടുത്തിയ രേഖകളുടെ സമാഹാരമാണ് 'ഇല്ലിയ്യൂ'ൻ എന്നാണ് പല വ്യാഖ്യാതാക്കളുടെയും നിഗമനം.

[3] 'യശ്ഹദു' എന്ന വാക്കിന് സാക്ഷ്യം വഹിക്കും എന്നും സന്നിഹിതരാകും എന്നും അർത്ഥമുണ്ട്. സാമീപ്യം സിദ്ധിച്ചവർ എന്നതുകൊണ്ട് ഉദ്ദേശിക്കപ്പെടുന്നത് അല്ലാഹുവിന്റെ മലക്കുകളാണെന്നാണ് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്. ആ

22. തീർച്ചയായും സുകൃതവാന്മാർ സുഖാനുഭവത്തിൽ തന്നെയായിരിക്കും.

إِنَّ ٱلۡأَبۡرَارَ لَفِي نَعِيمٍ ٢٢

23. സോഫകളിലിരുന്ന് അവർ നോക്കിക്കൊണ്ടിരിക്കും.

عَلَى ٱلۡأَرَآئِكِ يَنظُرُونَ ٢٣

24. അവരുടെ മുഖങ്ങളിൽ സുഖാനുഭവത്തിൻെറ തിളക്കം നിനക്കറിയാം.

تَعۡرِفُ فِي وُجُوهِهِمۡ نَضۡرَةَ ٱلنَّعِيمِ ٢٤

25. മുദ്രവെക്കപ്പെട്ട ശുദ്ധമായ മദ്യത്തിൽ നിന്ന് അവർക്ക് കുടിക്കാൻ നൽകപ്പെടും.

يُسۡقَوۡنَ مِن رَّحِيقٖ مَّخۡتُومٍ ٢٥

26. അതിൻെറ മുദ്ര കസ്തൂരിയായിരിക്കും. വാശി കാണിക്കുന്നവർ അതിനുവേണ്ടി വാശി കാണിക്കട്ടെ.

خِتَٰمُهُۥ مِسۡكٞۚ وَفِي ذَٰلِكَ فَلۡيَتَنَافَسِ ٱلۡمُتَنَٰفِسُونَ ٢٦

27. അതിലെ ചേരുവ 'തസ്നീം' ആയിരിക്കും.

وَمِزَاجُهُۥ مِن تَسۡنِيمٍ ٢٧

28. അതായത് സാമീപ്യം സിദ്ധിച്ചവർ കുടിക്കുന്ന ഒരു ഉറവു ജലം.

عَيۡنٗا يَشۡرَبُ بِهَا ٱلۡمُقَرَّبُونَ ٢٨

29. തീർച്ചയായും കുറ്റകൃത്യത്തിലേർപ്പെട്ടവർ സത്യവിശ്വാസികളെ കളിയാക്കി ചിരിക്കുമായിരുന്നു.

إِنَّ ٱلَّذِينَ أَجۡرَمُواْ كَانُواْ مِنَ ٱلَّذِينَ ءَامَنُواْ يَضۡحَكُونَ ٢٩

30. അവരുടെ (സത്യവിശ്വാസികളുടെ) മുമ്പിലൂടെ കടന്നുപോകുമ്പോൾ അവർ പരസ്പരം കണ്ണിറ്റു കാണിക്കുമായിരുന്നു.

وَإِذَا مَرُّواْ بِهِمۡ يَتَغَامَزُونَ ٣٠

31. അവരുടെ സ്വന്തക്കാരുടെ അടുക്കലേക്ക് തിരിച്ചുചെല്ലുമ്പോൾ രസിച്ചു കൊണ്ട് അവർ തിരിച്ചു ചെല്ലുമായിരുന്നു.

وَإِذَا ٱنقَلَبُوٓاْ إِلَىٰٓ أَهۡلِهِمُ ٱنقَلَبُواْ فَكِهِينَ ٣١

32. അവരെ (സത്യവിശ്വാസികളെ) അവർ കാണുമ്പോൾ, 'തീർച്ചയായും ഇക്കൂട്ടർ വഴിപിഴച്ചവർ തന്നെയാണ്' എന്ന് അവർ പറയുകയും ചെയ്യുമായിരുന്നു.

وَإِذَا رَأَوۡهُمۡ قَالُوٓاْ إِنَّ هَٰٓؤُلَآءِ لَضَآلُّونَ ٣٢

33. അവരുടെ (സത്യവിശ്വാസികളു

وَمَآ أُرۡسِلُواْ عَلَيۡهِمۡ حَٰفِظِينَ ٣٣

രെ ഖാസമാഹാരത്തിന് മലക്കുകളുടെ സാക്ഷ്യം അല്ലെങ്കിൽ കാവൽ ഉണ്ടായിരിക്കുമെന്ന് വിവക്ഷ.

ടെ) - മേൽ - നോട്ടക്കാരായിട്ട് അവർ നിയോഗിക്കപ്പെട്ടിട്ടൊന്നുമില്ല.

فَٱلْيَوْمَ ٱلَّذِينَ ءَامَنُوا۟ مِنَ ٱلْكُفَّارِ يَضْحَكُونَ ﴿٣٤﴾

34. എന്നാൽ അന്ന് (ഖിയാമത്ത് നാളിൽ) ആ സത്യവിശ്വാസികൾ സത്യനിഷേധികളെ കളിയാക്കി ചിരിക്കുന്നതാണ്.

عَلَى ٱلْأَرَآئِكِ يَنظُرُونَ ﴿٣٥﴾

35. സോഫകളിൽ ഇരുന്ന് അവർ നോക്കിക്കൊണ്ടിരിക്കും.

هَلْ ثُوِّبَ ٱلْكُفَّارُ مَا كَانُوا۟ يَفْعَلُونَ ﴿٣٦﴾

36. സത്യനിഷേധികൾ ചെയ്തുകൊണ്ടിരുന്നതിന് അവർക്ക് പ്രതിഫലം നൽകപ്പെട്ടുവോ എന്ന്.




## അൽഇൻശിഖാഖ്
(പൊട്ടിപിളരൽ)

### അദ്ധ്യായം - 84

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

إِذَا ٱلسَّمَآءُ ٱنشَقَّتْ ﴿١﴾

وَأَذِنَتْ لِرَبِّهَا وَحُقَّتْ ﴿٢﴾

1, 2. ആകാശം പിളരുകയും, അത് അതിൻെറ രക്ഷിതാവിന് കീഴ്പ്പെടുകയും ചെയ്യുമ്പോൾ – അത് (അങ്ങനെ കീഴ്പ്പെടാൻ) കടപ്പെട്ടിരിക്കുന്നു താനും.

وَإِذَا ٱلْأَرْضُ مُدَّتْ ﴿٣﴾

وَأَلْقَتْ مَا فِيهَا وَتَخَلَّتْ ﴿٤﴾

وَأَذِنَتْ لِرَبِّهَا وَحُقَّتْ ﴿٥﴾

3–5. ഭൂമി നീട്ടപ്പെടുകയും, അതിലുള്ളത് അത് (പുറത്തേക്ക്) ഇടുകയും, അത് കാലിയായിത്തീരുകയും, അതിൻെറ രക്ഷിതാവിന് അത് കീഴ്പ്പെടുകയും ചെയ്യുമ്പോൾ – അത് (അങ്ങനെ കീഴ്പ്പെടാൻ) കടപ്പെട്ടിരിക്കുന്നുതാനും.[1]

يَٰٓأَيُّهَا ٱلْإِنسَٰنُ إِنَّكَ كَادِحٌ إِلَىٰ رَبِّكَ كَدْحًا فَمُلَٰقِيهِ ﴿٦﴾

6. ഹേ, മനുഷ്യാ, നീ നിൻെറ രക്ഷിതാവിങ്കലേക്ക് കടുത്ത അദ്ധ്വാനം നടത്തി ചെല്ലുന്നവനും[2] അങ്ങനെ അവ

[1] അന്ത്യദിനത്തിൽ സംഭവിക്കുന്ന കാര്യങ്ങളാണ് ഒന്നു മുതൽ അഞ്ച് കൂടി വചനങ്ങളിൽ പറയപ്പെട്ടതെല്ലാം.

[2] നല്ലതോ ചീത്തയോ ആയ കാര്യങ്ങൾക്ക് വേണ്ടിയുള്ള നിരന്തരമായ അദ്ധ്വാനത്തിനിടയിലാണ് മനുഷ്യൻ മരണത്തെ കണ്ടുമുട്ടുകയും അല്ലാഹുവിങ്കലേക്ക് തിരിച്ചുചെല്ലുകയും ചെയ്യുന്നത്.

നുമായി കണ്ടുമുട്ടുന്നവനുമാകുന്നു.

فَأَمَّا مَنْ أُوتِيَ كِتَٰبَهُۥ بِيَمِينِهِۦ ﴿٧﴾
فَسَوْفَ يُحَاسَبُ حِسَابًا يَسِيرًا ﴿٨﴾

7,8. എന്നാൽ (പരലോകത്ത്) ഏതൊരുവന്ന് തൻെറ രേഖ വലതുകയ്യിൽ നൽകപ്പെട്ടുവോ അവൻ ലഘുവായ വിചാരണയ്ക്ക് (മാത്രം) വിധേയനാകുന്നതാണ്.

وَيَنقَلِبُ إِلَىٰٓ أَهْلِهِۦ مَسْرُورًا ﴿٩﴾

9. അവൻ അവൻെറ സ്വന്തക്കാരുടെ അടുത്തേക്ക് സന്തുഷ്ടനായിക്കൊണ്ട് തിരിച്ചുപോകുകയും ചെയ്യും.

وَأَمَّا مَنْ أُوتِيَ كِتَٰبَهُۥ وَرَآءَ ظَهْرِهِۦ ﴿١٠﴾
فَسَوْفَ يَدْعُوا۟ ثُبُورًا ﴿١١﴾
وَيَصْلَىٰ سَعِيرًا ﴿١٢﴾

10–12. എന്നാൽ ഏതൊരുവന് തൻെറ രേഖ അവൻെറ മുതുകിൻെറ പിന്നിലൂടെ കൊടുക്കപ്പെട്ടുവോ അവൻ 'നാശമേ' എന്ന് നിലവിളിക്കുകയും, ആളിക്കത്തുന്ന നരകാഗ്നിയിൽ കടന്ന് എരിയുകയും ചെയ്യും.

إِنَّهُۥ كَانَ فِىٓ أَهْلِهِۦ مَسْرُورًا ﴿١٣﴾

13. തീർച്ചയായും അവൻ അവൻെറ സ്വന്തക്കാർക്കിടയിൽ സന്തോഷത്തോടെ കഴിയുന്നവനായിരുന്നു.

إِنَّهُۥ ظَنَّ أَن لَّن يَحُورَ ﴿١٤﴾

14. തീർച്ചയായും അവൻ ധരിച്ചു; അവൻ മടങ്ങി വരുന്നതേ അല്ല എന്ന്.

بَلَىٰٓ إِنَّ رَبَّهُۥ كَانَ بِهِۦ بَصِيرًا ﴿١٥﴾

15. അതെ, തീർച്ചയായും അവൻെറ രക്ഷിതാവ് അവനെപ്പറ്റി കണ്ടറിയുന്നവനായിരിക്കുന്നു.

فَلَآ أُقْسِمُ بِٱلشَّفَقِ ﴿١٦﴾
وَٱلَّيْلِ وَمَا وَسَقَ ﴿١٧﴾
وَٱلْقَمَرِ إِذَا ٱتَّسَقَ ﴿١٨﴾

16–18. എന്നാൽ അസ്തമയശോഭയെക്കൊണ്ടും, രാത്രിയും അതു ഒന്നിച്ചു ചേർക്കുന്നവയുംകൊണ്ടും,[1] ചന്ദ്രൻ പൂർണ്ണത പ്രാപിക്കുമ്പോൾ അതിനെക്കൊണ്ടും ഞാൻ സത്യം ചെയ്തു പറയുന്നു.

لَتَرْكَبُنَّ طَبَقًا عَن طَبَقٍ ﴿١٩﴾

19. തീർച്ചയായും നിങ്ങൾ ഘട്ടംഘ

1 പ്രഭാതത്തിൽ കൂട് വിട്ട് പുറത്തിറങ്ങുന്ന ജന്തുജാലങ്ങളും, വീടുവിട്ട് വിവിധ ജോലികൾക്ക് പുറപ്പെടുന്ന മനുഷ്യരും രാത്രിയിൽ കൂടുകളിലും വീടുകളിലും ഒന്നിച്ചുചേരുന്നതിനെപ്പറ്റിയാകാം സൂചന.

ട്ടമായി കയറിക്കൊണ്ടിരിക്കുന്നതാണ്.[1]

فَمَا لَهُمْ لَا يُؤْمِنُونَ ﴿٢٠﴾

20. എന്നാൽ അവർക്കെന്തുപറ്റി? അവർ വിശ്വസിക്കുന്നില്ല.

وَإِذَا قُرِئَ عَلَيْهِمُ الْقُرْآنُ لَا يَسْجُدُونَ ۩ ﴿٢١﴾

21. അവർക്ക് ഖുർആൻ ഓതിക്കൊടുക്കപ്പെട്ടാൽ അവർ സുജൂദ് ചെയ്യുന്നുമില്ല.[2]

بَلِ الَّذِينَ كَفَرُوا يُكَذِّبُونَ ﴿٢٢﴾

22. പക്ഷെ അവിശ്വാസികൾ നിഷേധിച്ചു തള്ളുകയാണ്.

وَاللَّهُ أَعْلَمُ بِمَا يُوعُونَ ﴿٢٣﴾

23. അവർ മനസ്സുകളിൽ സൂക്ഷിച്ചുവെക്കുന്നതിനെപ്പറ്റി അല്ലാഹു നല്ലവണ്ണം അറിയുന്നവനാകുന്നു.

فَبَشِّرْهُمْ بِعَذَابٍ أَلِيمٍ ﴿٢٤﴾

24. ആകയാൽ (നബിയേ,) നീ അവർക്ക് വേദനയേറിയ ഒരു ശിക്ഷയെപ്പറ്റി സന്തോഷവാർത്ത അറിയിക്കുക.

إِلَّا الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ لَهُمْ أَجْرٌ غَيْرُ مَمْنُونٍ ﴿٢٥﴾

25. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവർക്കൊഴികെ. അവർക്കു മുറിഞ്ഞുപോകാത്ത പ്രതിഫലമുണ്ട്.



## അൽബുറൂജ്
(നക്ഷത്രമണ്ഡലങ്ങൾ)

അദ്ധ്യായം - 85

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

وَالسَّمَاءِ ذَاتِ الْبُرُوجِ ﴿١﴾

1. നക്ഷത്രമണ്ഡലങ്ങളുള്ള ആകാശം തന്നെയാണ സത്യം.

وَالْيَوْمِ الْمَوْعُودِ ﴿٢﴾

2. വാഗ്ദാനം ചെയ്യപ്പെട്ട ആ ദിവസം തന്നെയാണ സത്യം.

---

[1] മനുഷ്യ ജീവിതം ഒരവസ്ഥയിൽ നിന്ന് മറ്റൊരവസ്ഥയിലേക്ക് മുന്നേറിക്കൊണ്ടിരിക്കുന്നു. ഭൗതികവും ആത്മീയവുമായ എല്ലാ പുരോഗതിയും ഘട്ടംഘട്ടമായിട്ടാണല്ലോ നടക്കുന്നത്.

[2] ഈ വചനം പാരായണം ചെയ്യുന്ന സമയത്ത് നബി(ﷺ) സാഷ്ടാംഗം ചെയ്തതായി ഹദീസുകളിൽ വന്നിട്ടുണ്ട്. 'ലായസ്ജുദൂൻ' എന്ന വാക്കിന് 'അവർ താഴ്മ കാണിക്കുന്നില്ല' എന്നാണ് ചില വ്യാഖ്യാതാക്കൾ അർത്ഥം നൽകിയിട്ടുള്ളത്.

3. സാക്ഷിയും സാക്ഷ്യം വഹിക്കപ്പെടുന്ന കാര്യവും തന്നെയാണ സത്യം.

وَشَاهِدٍ وَمَشْهُودٍ ﴿٣﴾

4. ആ കിടങ്ങിൻെറ ആൾക്കാർ നശിച്ചു പോകട്ടെ.

قُتِلَ أَصْحَابُ الْأُخْدُودِ ﴿٤﴾

5. അതായത് വിറകു നിറച്ച തീയുടെ ആൾക്കാർ.

النَّارِ ذَاتِ الْوَقُودِ ﴿٥﴾

6. അവർ അതിങ്കൽ ഇരിക്കുന്നവരായിരുന്ന സന്ദർഭം!

إِذْ هُمْ عَلَيْهَا قُعُودٌ ﴿٦﴾

7. സത്യവിശ്വാസികളെക്കൊണ്ട് തങ്ങൾ ചെയ്യുന്നതിന് അവർ ദൃക്സാക്ഷികളായിരുന്നു.[1]

وَهُمْ عَلَىٰ مَا يَفْعَلُونَ بِالْمُؤْمِنِينَ شُهُودٌ ﴿٧﴾

8,9. പ്രതാപശാലിയും സ്തുത്യർഹനും ആകാശങ്ങളുടെയും ഭൂമിയുടെയും മേൽ ആധിപത്യം ഉള്ളവനുമായ അല്ലാഹുവിൽ അവർ വിശ്വസിക്കുന്നു എന്നത് മാത്രമായിരുന്നു അവരുടെ (സത്യവിശ്വാസികളുടെ) മേൽ അവർ (മർദ്ദകർ) ചുമത്തിയ കുറ്റം. അല്ലാഹു എല്ലാ കാര്യത്തിനും സാക്ഷിയാകുന്നു.

وَمَا نَقَمُوا مِنْهُمْ إِلَّا أَنْ يُؤْمِنُوا بِاللَّهِ الْعَزِيزِ الْحَمِيدِ ﴿٨﴾

الَّذِي لَهُ مُلْكُ السَّمَاوَاتِ وَالْأَرْضِ ۚ وَاللَّهُ عَلَىٰ كُلِّ شَيْءٍ شَهِيدٌ ﴿٩﴾

10. സത്യവിശ്വാസികളെയും സത്യവിശ്വാസിനികളെയും മർദ്ദിക്കുകയും, പിന്നീട് പശ്ചാത്തപിക്കാതിരിക്കുകയും ചെയ്തവരാരോ അവർക്കു നരകശിക്ഷയുണ്ട്; തീർച്ച. അവർക്ക് ചുട്ടുകരിക്കുന്ന ശിക്ഷയുണ്ട്.

إِنَّ الَّذِينَ فَتَنُوا الْمُؤْمِنِينَ وَالْمُؤْمِنَاتِ ثُمَّ لَمْ يَتُوبُوا فَلَهُمْ عَذَابُ جَهَنَّمَ وَلَهُمْ عَذَابُ الْحَرِيقِ ﴿١٠﴾

11. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർക്കു താഴ്ഭാഗത്തു കൂടി നദികളൊഴുകുന്ന സ്വർഗത്തോപ്പുകളുണ്ട്; തീർച്ച. അതത്രെ വലിയ വിജയം.

إِنَّ الَّذِينَ آمَنُوا وَعَمِلُوا الصَّالِحَاتِ لَهُمْ جَنَّاتٌ تَجْرِي مِنْ تَحْتِهَا الْأَنْهَارُ ۚ ذَٰلِكَ الْفَوْزُ الْكَبِيرُ ﴿١١﴾

12. തീർച്ചയായും നിൻെറ രക്ഷിതാവിൻെറ പിടുത്തം കഠിനമായതു തന്നെ

إِنَّ بَطْشَ رَبِّكَ لَشَدِيدٌ ﴿١٢﴾

---

1 ധാരാളം വിറക് ശേഖരിച്ച് അഗ്നികുണ്ഠമൊരുക്കി സത്യവിശ്വാസികളെ അതിലേക്ക് എറിയുകയും, അവർ വെന്തെരിയുന്നത് കണ്ട് രസിക്കുകയും ചെയ്തിരുന്ന ക്രൂര ഹൃദയരായ മർദ്ദകന്മാർ പൂർവ്വകാലത്ത് ഉണ്ടായിരുന്നു.

യാകുന്നു.

إِنَّهُۥ هُوَ يُبْدِئُ وَيُعِيدُ ١٣

13. തീർച്ചയായും അവൻ തന്നെയാണ് ആദ്യമായി ഉണ്ടാക്കുന്നതും ആവർത്തിച്ചുണ്ടാക്കുന്നതും.

وَهُوَ ٱلْغَفُورُ ٱلْوَدُودُ ١٤

ذُو ٱلْعَرْشِ ٱلْمَجِيدُ ١٥

فَعَّالٌ لِّمَا يُرِيدُ ١٦

14–16. അവൻ ഏറെ പൊറുക്കുന്നവനും, ഏറെ സ്നേഹമുള്ളവനും, സിംഹാസനത്തിൻെറ ഉടമയും, മഹത്വമുള്ളവനും, താൻ ഉദ്ദേശിക്കുന്നതെന്തോ അത് തികച്ചും പ്രാവർത്തികമാക്കുന്നവനുമാണ്.

هَلْ أَتَىٰكَ حَدِيثُ ٱلْجُنُودِ ١٧

فِرْعَوْنَ وَثَمُودَ ١٨

17,18. ആ സൈന്യങ്ങളുടെ, അഥവാ ഫിർഔൻെറയും ഥമൂദിൻെറയും വർത്തമാനം നിനക്ക് വന്നുകിട്ടിയിരിക്കുന്നോ?

بَلِ ٱلَّذِينَ كَفَرُوا۟ فِى تَكْذِيبٍ ١٩

19. അല്ല, സത്യനിഷേധികൾ നിഷേധിച്ചു തള്ളുന്നതിലാകുന്നു ഏർപ്പെട്ടിട്ടുള്ളത്.

وَٱللَّهُ مِن وَرَآئِهِم مُّحِيطٌۢ ٢٠

20. അല്ലാഹു അവരുടെ പിൻവശത്തുകൂടി (അവരെ) വലയം ചെയ്തുകൊണ്ടിരിക്കുന്നവനാകുന്നു.

بَلْ هُوَ قُرْءَانٌ مَّجِيدٌ ٢١

21. അല്ല, അത് മഹത്വമേറിയ ഒരു ഖുർആനാകുന്നു.

فِى لَوْحٍ مَّحْفُوظٍۭ ٢٢

22. സംരക്ഷിതമായ ഒരു ഫലകത്തിലാണ് അതുള്ളത്.[1]

## അത്ത്വാരിഖ്
(രാത്രിയിൽ വരുന്നത്)




അദ്ധ്യായം - 86

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

وَٱلسَّمَآءِ وَٱلطَّارِقِ ١

1. ആകാശം തന്നെയാണ, രാത്രിയിൽ വരുന്നതു തന്നെയാണ സത്യം.

---

[1] അല്ലാഹുവിൻെറ വചനങ്ങൾ രേഖപ്പെടുത്തിയിട്ടുള്ളതും അവൻെറ സവിശേഷ പരിരക്ഷയിലിരിക്കുന്നതുമായ ഒരു രേഖയത്രെ 'അല്ലൗഹുൽ മഹ്ഫൂള്'.

وَمَآ أَدۡرَىٰكَ مَا ٱلطَّارِقُ ٢

2. രാത്രിയിൽ വരുന്നത് എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

ٱلنَّجۡمُ ٱلثَّاقِبُ ٣

3. തുളച്ചുകയറുന്ന നക്ഷത്രമത്രെ അത്.

إِن كُلُّ نَفۡسٖ لَّمَّا عَلَيۡهَا حَافِظٞ ٤

4. തന്റെ കാര്യത്തിൽ ഒരു മേൽനോട്ടക്കാരനുണ്ടായിക്കൊണ്ടല്ലാതെ യാതൊരാളുമില്ല.

فَلۡيَنظُرِ ٱلۡإِنسَٰنُ مِمَّ خُلِقَ ٥

5. എന്നാൽ മനുഷ്യൻ ചിന്തിച്ചുനോക്കട്ടെ താൻ എന്തിൽനിന്നാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് എന്ന്.

خُلِقَ مِن مَّآءٖ دَافِقٖ ٦

6. തെറിച്ചു വീഴുന്ന ഒരു ദ്രാവകത്തിൽ നിന്നത്രെ അവൻ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്.

يَخۡرُجُ مِنۢ بَيۡنِ ٱلصُّلۡبِ وَٱلتَّرَآئِبِ ٧

7. മുതുകെല്ലിനും നെഞ്ചെല്ലുകൾക്കുമിടയിൽ നിന്ന് അത് പുറത്തു വരുന്നു.[1]

إِنَّهُۥ عَلَىٰ رَجۡعِهِۦ لَقَادِرٞ ٨

يَوۡمَ تُبۡلَى ٱلسَّرَآئِرُ ٩

8,9. രഹസ്യങ്ങൾ പരിശോധിക്കപ്പെടുന്ന ദിവസം അവനെ (മനുഷ്യനെ) തിരിച്ചുകൊണ്ടു വരുവാൻ തീർച്ചയായും അവൻ (അല്ലാഹു) കഴിവുള്ളവനാകുന്നു.

فَمَا لَهُۥ مِن قُوَّةٖ وَلَا نَاصِرٖ ١٠

10. അപ്പോൾ അവന് (മനുഷ്യന്) യാതൊരു ശക്തിയോ സഹായിയോ ഉണ്ടായിരിക്കുകയില്ല.

وَٱلسَّمَآءِ ذَاتِ ٱلرَّجۡعِ ١١

وَٱلۡأَرۡضِ ذَاتِ ٱلصَّدۡعِ ١٢

11,12. ആവർത്തിച്ചു മഴ പെയ്യിക്കുന്ന ആകാശത്തെക്കൊണ്ടും സസ്യലതാദികൾ മുളപ്പിക്കുന്ന ഭൂമിയെക്കൊണ്ടും സത്യം.

إِنَّهُۥ لَقَوۡلٞ فَصۡلٞ ١٣

13. തീർച്ചയായും ഇതു നിർണ്ണായകമായ ഒരു വാക്കാകുന്നു.

وَمَا هُوَ بِٱلۡهَزۡلِ ١٤

14. ഇതു തമാശയല്ല.

---

[1] 'യഖ്റുജു' എന്ന വാക്കിന് 'അവൻ പുറത്തുവരുന്നു' എന്ന് അർത്ഥം നൽകിയ വ്യാഖ്യാതാക്കളുമുണ്ട്. 'യഖ്റുജു' എന്ന വാക്കിന് ആവിർഭവിക്കുന്നു എന്നും അർത്ഥമാക്കാവുന്നതാണ്. ഈ വചനത്തെപ്പറ്റി പ്രാചീനരും ആധുനികരുമായ വ്യാഖ്യാതാക്കൾ വിശദമായി ചർച്ച ചെയ്തിട്ടുണ്ട്.

إِنَّهُمْ يَكِيدُونَ كَيْدًا ﴿١٥﴾

15. തീർച്ചയായും അവർ (വലിയ) തന്ത്രം പ്രയോഗിച്ചുകൊണ്ടിരിക്കും.

وَأَكِيدُ كَيْدًا ﴿١٦﴾

16. ഞാനും (വലിയ) തന്ത്രം പ്രയോഗിക്കും.

فَمَهِّلِ الْكَافِرِينَ أَمْهِلْهُمْ رُوَيْدًا ﴿١٧﴾

17. ആകയാൽ (നബിയേ,) നീ സത്യനിഷേധികൾക്ക് കാലതാമസം നൽകുക. അൽപസമയത്തേക്ക് അവർക്ക് നീ താമസം നൽകിയേക്കുക.



## അൽഅഅ്ലാ
### (അത്യുന്നതൻ)

അദ്ധ്യായം - 87

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

سَبِّحِ اسْمَ رَبِّكَ الْأَعْلَى ﴿١﴾
الَّذِي خَلَقَ فَسَوَّىٰ ﴿٢﴾

1,2. സൃഷ്ടിക്കുകയും സംവിധാനിക്കുകയും ചെയ്ത അത്യുന്നതനായ നിൻെറ രക്ഷിതാവിൻെറ നാമം പ്രകീർത്തിക്കുക.

وَالَّذِي قَدَّرَ فَهَدَىٰ ﴿٣﴾
وَالَّذِي أَخْرَجَ الْمَرْعَىٰ ﴿٤﴾
فَجَعَلَهُ غُثَاءً أَحْوَىٰ ﴿٥﴾

3–5. വ്യവസ്ഥ നിർണയിച്ചു മാർഗ്ഗദർശനം നൽകിയവനും,[1] മേച്ചിൽപുറങ്ങൾ ഉൽപാദിപ്പിച്ചവനും എന്നിട്ട് അതിനെ ഉണങ്ങിക്കരിഞ്ഞ ചവറാക്കിത്തീർത്തവനുമായ (രക്ഷിതാവിൻെറ നാമം.)

سَنُقْرِئُكَ فَلَا تَنسَىٰ ﴿٦﴾

6. നിനക്ക് നാം ഓതിത്തരാം. നീ മറന്നുപോകുകയില്ല.

إِلَّا مَا شَاءَ اللَّهُ ۚ إِنَّهُ يَعْلَمُ الْجَهْرَ وَمَا يَخْفَىٰ ﴿٧﴾

7. അല്ലാഹു ഉദ്ദേശിച്ചതൊഴികെ.[2]

---

[1] പ്രകൃതിയിലെ സചേതനവും അചേതനവുമായ മുഴുവൻ വസ്തുക്കൾക്കും കണിശവും സൂക്ഷ്മവുമായ വ്യവസ്ഥ അല്ലാഹു നൽകിയിട്ടുണ്ട്. ഓരോ വസ്തുവും എങ്ങനെ വർത്തിക്കണമെന്നത് സംബന്ധിച്ച മാർഗദർശനവും അതോടൊപ്പം അവൻ നൽകിയിട്ടുണ്ട്.

[2] ഖുർആനിൽ നിന്ന് ഏതെങ്കിലും ഭാഗം നബി(ﷺ) മറന്നുപോകുമെന്ന് ഇതിനർത്ഥമില്ല. ഓർമശക്തി പോലെ തന്നെ മറവിയും അല്ലാഹുവിൻെറ ഒരു അനുഗ്രഹമാണ്. ചില കടുത്ത ദുരനുഭവങ്ങൾ മറക്കുവാൻ കഴിയേണ്ടത് ജീവിതയാഥാർത്ഥ്യങ്ങളെ വി

തീർച്ചയായും അവൻ പരസ്യമായതും രഹസ്യമായിരിക്കുന്നതും അറിയുന്നു.

وَنُيَسِّرُكَ لِلْيُسْرَىٰ ﴿٨﴾

8. കൂടുതൽ എളുപ്പമുള്ളതിലേക്ക് നിനക്ക് നാം സൗകര്യമുണ്ടാക്കിത്തരുന്നതുമാണ്.

فَذَكِّرْ إِن نَّفَعَتِ الذِّكْرَىٰ ﴿٩﴾

9. അതിനാൽ ഉപദേശം ഫലപ്പെടുന്നുവെങ്കിൽ നീ ഉപദേശിച്ചുകൊള്ളുക.

سَيَذَّكَّرُ مَن يَخْشَىٰ ﴿١٠﴾

10. ഭയപ്പെടുന്നവർ ഉപദേശം സ്വീകരിച്ചുകൊള്ളുന്നതാണ്.

وَيَتَجَنَّبُهَا الْأَشْقَى ﴿١١﴾

11. ഏറ്റവും നിർഭാഗ്യവാനായിട്ടുള്ളവൻ അതിനെ (ഉപദേശത്തെ) വിട്ടകന്നു പോകുന്നതാണ്.

الَّذِي يَصْلَى النَّارَ الْكُبْرَىٰ ﴿١٢﴾

12. വലിയ അഗ്നിയിൽ കടന്ന് എരിയുന്നവനത്രെ അവൻ.

ثُمَّ لَا يَمُوتُ فِيهَا وَلَا يَحْيَىٰ ﴿١٣﴾

13. പിന്നീട് അതിൽ അവൻ മരിക്കുകയുമില്ല. ജീവിക്കുകയുമില്ല.[1]

قَدْ أَفْلَحَ مَن تَزَكَّىٰ ﴿١٤﴾

وَذَكَرَ اسْمَ رَبِّهِ فَصَلَّىٰ ﴿١٥﴾

14,15. തീർച്ചയായും പരിശുദ്ധി നേടുകയും, തൻെറ രക്ഷിതാവിൻെറ നാമം സ്മരിക്കുകയും, എന്നിട്ട് നമസ്കരിക്കുകയും ചെയ്തവൻ വിജയം പ്രാപിച്ചു.

بَلْ تُؤْثِرُونَ الْحَيَاةَ الدُّنْيَا ﴿١٦﴾

16. പക്ഷെ നിങ്ങൾ ഐഹികജീവിതത്തിന് കൂടുതൽ പ്രാധാന്യം നൽകുന്നു.

وَالْآخِرَةُ خَيْرٌ وَأَبْقَىٰ ﴿١٧﴾

17. പരലോകമാകുന്നു ഏറ്റവും ഉത്തമവും നിലനിൽക്കുന്നതും.

إِنَّ هَٰذَا لَفِي الصُّحُفِ الْأُولَىٰ ﴿١٨﴾

18. തീർച്ചയായും ഇത് ആദ്യത്തെ ഏടുകളിൽ തന്നെയുണ്ട്.

صُحُفِ إِبْرَاهِيمَ وَمُوسَىٰ ﴿١٩﴾

19. അതായത് ഇബ്റാഹീമിൻെറ

---

ജയകരമായി അഭിമുഖീകരിക്കുന്നതിന് അനുപേക്ഷ്യമാണ്. നബി(ﷺ) എന്തൊക്കെ ഓർമിക്കണമെന്നും എന്തൊക്കെ വിസ്മരിക്കണമെന്നും അല്ലാഹു തീരുമാനിക്കുന്നു.

1 യാതൊരുവിധ സുഖവും സന്തോഷവുമില്ലാത്ത, ദുരിതപൂർണ്ണമായ നരകജീവിതം യഥാർത്ഥത്തിൽ ജീവിതമെന്ന് പറയാൻ അർഹമല്ല. മരണത്തിലൂടെ ആ ദുരിതത്തിന് അവസാനമുണ്ടായെങ്കിൽ എന്ന് നരകാവകാശികൾ കൊതിക്കും. എന്നാൽ അല്ലാഹു അവർക്ക് മരണം വിധിക്കുകയില്ല.

യും മൂസായുടെയും ഏടുകളിൽ.[1]

## അൽഗാശിയഃ
(മൂടുന്ന സംഭവം)

سُورَةُ الغَاشِيَةِ

### അദ്ധ്യായം - 88

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

1. (നബിയേ,) ആ മൂടുന്ന സംഭവത്തെ[2] സംബന്ധിച്ച വർത്തമാനം നിനക്ക് വന്നുകിട്ടിയോ?

هَلْ أَتَاكَ حَدِيثُ الْغَاشِيَةِ ﴿١﴾

2,3. അന്നേദിവസം ചില മുഖങ്ങൾ താഴ്മ കാണിക്കുന്നതും പണിയെടുത്ത് ക്ഷീണിച്ചതുമായിരിക്കും.[3]

وُجُوهٌ يَوْمَئِذٍ خَاشِعَةٌ ﴿٢﴾ عَامِلَةٌ نَّاصِبَةٌ ﴿٣﴾

4. ചൂടേറിയ അഗ്നിയിൽ അവ പ്രവേശിക്കുന്നതാണ്.

تَصْلَىٰ نَارًا حَامِيَةً ﴿٤﴾

5. ചുട്ടുതിളയ്ക്കുന്ന ഒരു ഉറവിൽ നിന്ന് അവർക്കു കുടിപ്പിക്കപ്പെടുന്നതാണ്.

تُسْقَىٰ مِنْ عَيْنٍ آنِيَةٍ ﴿٥﴾

6. 'ളരീഇ'ൽ[4] നിന്നല്ലാതെ അവർക്ക് യാതൊരു ആഹാരവുമില്ല.

لَّيْسَ لَهُمْ طَعَامٌ إِلَّا مِن ضَرِيعٍ ﴿٦﴾

7. അത് പോഷണം നൽകുകയില്ല. വിശപ്പിനു ശമനമുണ്ടാക്കുകയുമില്ല.

لَّا يُسْمِنُ وَلَا يُغْنِي مِن جُوعٍ ﴿٧﴾

8. ചില മുഖങ്ങൾ അന്നു തുടുത്തു മിനുത്തതായിരിക്കും.

وُجُوهٌ يَوْمَئِذٍ نَّاعِمَةٌ ﴿٨﴾

---

[1] പാപപുണ്യങ്ങളെയും മോക്ഷത്തെയും പറ്റി വിശുദ്ധ ഖുർആനിൽ പ്രതിപാദിച്ച കാര്യങ്ങളുടെ സാരാംശം പൂർവ്വപ്രവാചകന്മാർക്ക് നൽകപ്പെട്ട വേദങ്ങളിലുള്ളത് തന്നെയാണ് എന്നർത്ഥം.

[2] ഭയവും അമ്പരപ്പും എല്ലാവരെയും ആവരണം ചെയ്യുന്ന അന്ത്യദിനമത്രെ ഉദ്ദേശ്യം.

[3] അല്ലാഹുവിൻെറ വിചാരണയെയും ശിക്ഷയെയും പറ്റിയുള്ള ഭയം നിമിത്തം കീഴ്പോട്ട് താഴ്ന്നവയായിരിക്കും ആ മുഖങ്ങൾ. അവർ ഭൗതിക ലക്ഷ്യങ്ങൾക്കുവേണ്ടിയുള്ള പ്രയത്നങ്ങളോ തെറ്റായ മതാനുഷ്ഠാനങ്ങളോ ചെയ്ത് ക്ഷീണിച്ചവരായിരിക്കും. പക്ഷെ, അന്ത്യദിനത്തിൽ അതൊന്നും അവർക്ക് ഉപകാരപ്പെടില്ല.

[4] വളരെ കയ്പുള്ള ഒരു ചെടിയാണ് 'ളരീഅ്' എന്നാണ് പല വ്യാഖ്യാതാക്കളും അഭിപ്രായപ്പെട്ടിട്ടുള്ളത്.

لِّسَعْيِهَا رَاضِيَةٌ ﴿٩﴾

9. അവയുടെ പ്രയത്നത്തെപ്പറ്റി തൃപ്തിയടഞ്ഞവയുമായിരിക്കും.[1]

فِي جَنَّةٍ عَالِيَةٍ ﴿١٠﴾

10. ഉന്നതമായ സ്വർഗത്തിൽ.

لَّا تَسْمَعُ فِيهَا لَاغِيَةً ﴿١١﴾

11. അവിടെ യാതൊരു നിരർത്ഥകമായ വാക്കും അവർ കേൾക്കുകയില്ല.

فِيهَا عَيْنٌ جَارِيَةٌ ﴿١٢﴾

12. അതിൽ ഒഴുകിക്കൊണ്ടിരിക്കുന്ന അരുവിയുണ്ട്.

فِيهَا سُرُرٌ مَّرْفُوعَةٌ ﴿١٣﴾ وَأَكْوَابٌ مَّوْضُوعَةٌ ﴿١٤﴾
وَنَمَارِقُ مَصْفُوفَةٌ ﴿١٥﴾ وَزَرَابِيُّ مَبْثُوثَةٌ ﴿١٦﴾

13–16. അതിൽ ഉയർത്തിവെക്കപ്പെട്ട കട്ടിലുകളും, തയ്യാറാക്കിവെക്കപ്പെട്ട കോപ്പകളും, അണിയായി വെക്കപ്പെട്ട തലയണകളും, വിരിച്ചുവെക്കപ്പെട്ട പരവതാനികളുമുണ്ട്.

أَفَلَا يَنظُرُونَ إِلَى الْإِبِلِ كَيْفَ خُلِقَتْ ﴿١٧﴾

17. ഒട്ടകത്തിന്റെ നേർക്ക് അവർ നോക്കുന്നില്ലേ?[2] അത് എങ്ങനെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്ന്.

وَإِلَى السَّمَاءِ كَيْفَ رُفِعَتْ ﴿١٨﴾

18. ആകാശത്തേക്ക് (അവർ നോക്കുന്നില്ലേ?) അത് എങ്ങനെ ഉയർത്തപ്പെട്ടിരിക്കുന്നു എന്ന്.

وَإِلَى الْجِبَالِ كَيْفَ نُصِبَتْ ﴿١٩﴾

19. പർവ്വതങ്ങളിലേക്ക് (അവർ നോക്കുന്നില്ലേ?) അവ എങ്ങനെ നാട്ടിനിർത്തപ്പെട്ടിരിക്കുന്നു എന്ന്.

وَإِلَى الْأَرْضِ كَيْفَ سُطِحَتْ ﴿٢٠﴾

20. ഭൂമിയിലേക്ക് (അവർ നോക്കുന്നില്ലേ?) അത് എങ്ങനെ പരത്തപ്പെട്ടിരിക്കുന്നു[3] എന്ന്.

فَذَكِّرْ إِنَّمَا أَنتَ مُذَكِّرٌ ﴿٢١﴾

21. അതിനാൽ (നബിയേ,) നീ ഉൽബോധിപ്പിക്കുക. നീ ഒരു ഉൽബോധക

---

[1] ഇഹലോകത്ത് തങ്ങൾ ചെയ്ത കർമ്മങ്ങൾ സഫലമായിത്തീർന്നതിൽ അവർ സംതൃപ്തരായിരിക്കും.

[2] മരുഭൂമിയിലെ മനുഷ്യന്റെ ആവശ്യങ്ങൾ നിറവേറ്റുന്ന, മരുഭൂമിയുടെ പ്രകൃതിയുമായി ഇണങ്ങിച്ചേരുന്ന ഒട്ടകത്തിന്റെ ശരീരഘടന വിസ്മയകരമാണ്. ഒട്ടകത്തെ സൂക്ഷ്മമായി നിരീക്ഷിക്കുന്ന ഏതൊരാൾക്കും സൃഷ്ടികർത്താവിന്റെ സംവിധാന വൈഭവത്തെപ്പറ്റി ചിന്തിക്കാതിരിക്കാൻ കഴിയില്ല.

[3] അതിവേഗത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്ന ഒരു ഗോളമാണ് ഭൂമി. എന്നിട്ടും അതിന്റെ ഉപരിതലം മനുഷ്യന്റെ എല്ലാവിധ ആവശ്യങ്ങൾക്കും ഉതകുന്നവിധം പരപ്പും വിശാലതയും ഉള്ളതാക്കപ്പെട്ടിരിക്കുന്നു.

ൻ മാത്രമാകുന്നു.

22. നീ അവരുടെ മേൽ അധികാരം ചെലുത്തേണ്ടവനല്ല.

لَّسْتَ عَلَيْهِم بِمُصَيْطِرٍ ﴿٢٢﴾

23,24. പക്ഷെ, വല്ലവനും തിരിഞ്ഞുകളയുകയും അവിശ്വസിക്കുകയും ചെയ്യുന്ന പക്ഷം അല്ലാഹു അവനെ ഏറ്റവും വലിയ ശിക്ഷ ശിക്ഷിക്കുന്നതാണ്.

إِلَّا مَن تَوَلَّىٰ وَكَفَرَ ﴿٢٣﴾

فَيُعَذِّبُهُ اللَّهُ الْعَذَابَ الْأَكْبَرَ ﴿٢٤﴾

25. തീർച്ചയായും നമ്മുടെ അടുത്തേക്കാണ് അവരുടെ മടക്കം.

إِنَّ إِلَيْنَا إِيَابَهُمْ ﴿٢٥﴾

26. പിന്നീട്, തീർച്ചയായും നമ്മുടെ ബാധ്യതയാണ് അവരുടെ വിചാരണ.

ثُمَّ إِنَّ عَلَيْنَا حِسَابَهُم ﴿٢٦﴾

## അൽഫജ്ർ
(പ്രഭാതം)




### അദ്ധ്യായം - 89

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

1—5. പ്രഭാതം തന്നെയാണ സത്യം. പത്തു രാത്രികൾ[1] തന്നെയാണ സത്യം. ഇരട്ടയും ഒറ്റയും[2] തന്നെയാണ സത്യം. രാത്രി സഞ്ചരിച്ചുകൊണ്ടിരിക്കെ അതു തന്നെയാണ സത്യം. അതിൽ (മേൽ പറഞ്ഞവയിൽ) കാര്യബോധമുള്ളവന്ന് സത്യത്തിന് വകയില്ലേ?

وَالْفَجْرِ ﴿١﴾ وَلَيَالٍ عَشْرٍ ﴿٢﴾

وَالشَّفْعِ وَالْوَتْرِ ﴿٣﴾ وَاللَّيْلِ إِذَا يَسْرِ ﴿٤﴾

هَلْ فِي ذَٰلِكَ قَسَمٌ لِّذِي حِجْرٍ ﴿٥﴾

6. ആദ് സമുദായത്തെക്കൊണ്ട് നിൻെറ രക്ഷിതാവ് എന്തുചെയ്തുവെന്ന് നീ കണ്ടില്ലേ?

أَلَمْ تَرَ كَيْفَ فَعَلَ رَبُّكَ بِعَادٍ ﴿٦﴾

7. അതായത് തൂണുകളുടെ ഉടമക

إِرَمَ ذَاتِ الْعِمَادِ ﴿٧﴾

---

[1] ദുൽഹിജ്ജഃ മാസത്തിലെ ആദ്യത്തെ പത്ത് രാത്രികളായിരിക്കാം ഇവിടെ ഉദ്ദേശിക്കപ്പെടുന്നതെന്നാണ് ചില പ്രമുഖ വ്യാഖ്യാതാക്കൾ അഭിപ്രായപ്പെട്ടിട്ടുള്ളത്.

[2] സംഖ്യകളിലെ ഒറ്റയും ഇരട്ടയും പോലെതന്നെ പദാർത്ഥങ്ങളിലുമുണ്ട് ഒറ്റയും ഇരട്ടയും. അഥവാ മൂലകങ്ങളും യൗഗികങ്ങളും ഒന്നിനോടൊന്ന് ചേർന്ന് ഇരട്ടയാകാനും ഇരട്ടിക്കാനുമുള്ള പ്രവണതയാണ് ജൈവസസ്യജാലങ്ങളുടെ വളർച്ചക്ക് നിദാനം. ഇങ്ങനെയൊക്കെയുള്ള പ്രാധാന്യം നിമിത്തമായിരിക്കാം അല്ലാഹു ഒറ്റയെയും ഇരട്ടയെയും കൊണ്ട് സത്യം ചെയ്യുന്നത്.

ളായ 'ഇറം' ഗോത്രത്തെക്കൊണ്ട്[1]

8. തത്തുല്യമായിട്ടൊന്ന് രാജ്യങ്ങളിൽ സൃഷ്ടിക്കപ്പെട്ടിട്ടില്ലാത്ത ഗോത്രം.[2]

ٱلَّتِي لَمْ يُخْلَقْ مِثْلُهَا فِي ٱلْبِلَٰدِ ٨

9,10. താഴ്‌വരയിൽ പാറവെട്ടി കെട്ടിടമുണ്ടാക്കിയവരായ ഥമൂദ് ഗോത്രത്തെ കൊണ്ടും, ആണികളുടെ ആളായ ഫിർഔനെക്കൊണ്ടും.[3]

وَثَمُودَ ٱلَّذِينَ جَابُوا۟ ٱلصَّخْرَ بِٱلْوَادِ ٩

وَفِرْعَوْنَ ذِى ٱلْأَوْتَادِ ١٠

11,12. നാടുകളിൽ അതിക്രമം പ്രവർത്തിക്കുകയും അവിടെ കുഴപ്പം വർദ്ധിപ്പിക്കുകയും ചെയ്തവരാണവർ.

ٱلَّذِينَ طَغَوْا۟ فِى ٱلْبِلَٰدِ ١١

فَأَكْثَرُوا۟ فِيهَا ٱلْفَسَادَ ١٢

13. അതിനാൽ നിൻെറ രക്ഷിതാവ് അവരുടെ മേൽ ശിക്ഷയുടെ ചമ്മട്ടി വർഷിച്ചു.

فَصَبَّ عَلَيْهِمْ رَبُّكَ سَوْطَ عَذَابٍ ١٣

14. തീർച്ചയായും നിൻെറ രക്ഷിതാവ് പതിയിരിക്കുന്ന സ്ഥാനത്തു തന്നെയുണ്ട്.[4]

إِنَّ رَبَّكَ لَبِٱلْمِرْصَادِ ١٤

15. എന്നാൽ മനുഷ്യനെ അവൻെറ രക്ഷിതാവ് പരീക്ഷിക്കുകയും അങ്ങനെ അവനെ ആദരിക്കുകയും അവന് സൗഖ്യം നൽകുകയും ചെയ്താൽ അവൻ പറയും; എൻെറ രക്ഷിതാവ് എന്നെ ആദരിച്ചിരിക്കുന്നു എന്ന്.

فَأَمَّا ٱلْإِنسَٰنُ إِذَا مَا ٱبْتَلَىٰهُ رَبُّهُۥ فَأَكْرَمَهُۥ وَنَعَّمَهُۥ فَيَقُولُ رَبِّىٓ أَكْرَمَنِ ١٥

16. എന്നാൽ അവനെ (മനുഷ്യനെ) അവൻ പരീക്ഷിക്കുകയും എന്നിട്ടവൻെറ ഉപജീവനം ഇടുങ്ങിയതാക്കുകയും ചെയ്താൽ അവൻ പറയും; എൻെറ രക്ഷിതാവ് എന്നെ അപമാനിച്ചി

وَأَمَّآ إِذَا مَا ٱبْتَلَىٰهُ فَقَدَرَ عَلَيْهِ رِزْقَهُۥ فَيَقُولُ رَبِّىٓ أَهَٰنَنِ ١٦

---

[1] 'ഇറം' എന്നത് ആദ് സമുദായത്തിൻെറ തന്നെ മറ്റൊരു പേരാണെന്നും, അതല്ല ആദ് സമുദായത്തിൻെറ ആസ്ഥാന നഗരത്തിൻെറ പേരാണെന്നും രണ്ട് അഭിപ്രായങ്ങളുണ്ട്. അവരുടെ സ്ഥലങ്ങളിൽ സ്മാരകസ്തൂപങ്ങൾ നിർമ്മിച്ചിരുന്നതുകൊണ്ടായിരിക്കാം അവരെ തൂണുകളുടെ ഉടമകൾ എന്ന് വിശേഷിപ്പിച്ചത്.

[2] ആകാരസൗഷ്ഠവത്തിലും കായികശേഷിയിലും അതുല്യരായിരുന്നു ആ സമുദായമെന്നർത്ഥം

[3] ഇവിടെ ആണികൾ അധികാരത്തിൻെറ പ്രതീകമാണെന്ന് അഭിപ്രായപ്പെട്ടവരും മർദ്ദനോപാധികളുടെ പ്രതീകമാണെന്ന് അഭിപ്രായപ്പെട്ടവരുമുണ്ട്.

[4] അവൻ സദാ നിരീക്ഷിക്കുന്നുണ്ട് എന്നർത്ഥം.

രിക്കുന്നു എന്ന്.[1]

17. അല്ല, പക്ഷെ നിങ്ങൾ അനാഥയെ ആദരിക്കുന്നില്ല.[2]

كَلَّا بَل لَّا تُكْرِمُونَ الْيَتِيمَ ﴿١٧﴾

18–20. പാവപ്പെട്ടവൻെറ ആഹാരത്തിന് നിങ്ങൾ പ്രോൽസാഹനം നൽകുന്നുമില്ല. അനന്തരാവകാശ സ്വത്ത് നിങ്ങൾ വാരിക്കൂട്ടിതിന്നുകയും ചെയ്യുന്നു. ധനത്തെ നിങ്ങൾ അമിതമായ തോതിൽ സ്നേഹിക്കുകയും ചെയ്യുന്നു.

وَلَا تَحَاضُّونَ عَلَىٰ طَعَامِ الْمِسْكِينِ ﴿١٨﴾

وَتَأْكُلُونَ التُّرَاثَ أَكْلًا لَّمًّا ﴿١٩﴾

وَتُحِبُّونَ الْمَالَ حُبًّا جَمًّا ﴿٢٠﴾

21–23. അല്ല, ഭൂമി പൊടിപൊടിയായി പൊടിക്കപ്പെടുകയും, നിൻെറ രക്ഷിതാവും അണിയണിയായി മലക്കുകളും വരുകയും, അന്ന് നരകം കൊണ്ടു വരപ്പെടുകയും ചെയ്താൽ! അന്നെ ദിവസം മനുഷ്യന്ന് ഓർമ്മ വരുന്നതാണ്.[3] എവിടെ നിന്നാണവന്ന് ഓർമ്മ വരുന്നത്?

كَلَّا إِذَا دُكَّتِ الْأَرْضُ دَكًّا دَكًّا ﴿٢١﴾

وَجَاءَ رَبُّكَ وَالْمَلَكُ صَفًّا صَفًّا ﴿٢٢﴾

وَجِيءَ يَوْمَئِذٍ بِجَهَنَّمَ يَوْمَئِذٍ يَتَذَكَّرُ الْإِنسَانُ وَأَنَّىٰ لَهُ الذِّكْرَىٰ ﴿٢٣﴾

24. അവൻ പറയും: അയ്യോ, ഞാൻ എൻെറ ജീവിതത്തിനുവേണ്ടി മുൻകൂട്ടി (സൽകർമ്മങ്ങൾ) ചെയ്തുവെച്ചിരുന്നുവെങ്കിൽ എത്ര നന്നായിരുന്നേനെ!

يَقُولُ يَا لَيْتَنِي قَدَّمْتُ لِحَيَاتِي ﴿٢٤﴾

25. അപ്പോൾ അന്നേ ദിവസം അല്ലാഹു ശിക്ഷിക്കുന്ന പ്രകാരം ഒരാളും ശിക്ഷി

فَيَوْمَئِذٍ لَّا يُعَذِّبُ عَذَابَهُ أَحَدٌ ﴿٢٥﴾

---

[1] ഐശ്വര്യവും കഷ്ടപ്പാടും ഒരേപോലെ അല്ലാഹുവിൻെറ പരീക്ഷണമാണെന്ന് മനസ്സിലാക്കി ഉചിതമായി പ്രതികരിക്കുകയാണ് ഒരു സത്യവിശ്വാസി ചെയ്യേണ്ടത്. അനുഗ്രഹങ്ങൾ കൈവരുമ്പോൾ അത് സ്വന്തം മഹത്വത്തിൻെറ ഫലമായി കരുതാതെ അല്ലാഹുവിൻെറ ദാനമായി ഗണിച്ച് നന്ദിപൂർവ്വം പ്രതികരിക്കുകയാണ് മനുഷ്യൻ ചെയ്യേണ്ടത്. കഷ്ടപ്പാടു നേരിടുമ്പോൾ നിരാശയും വേവലാതിയുംകൊണ്ട് മനസ്സു മടുക്കാതെ ക്ഷമയവലംബിക്കാനും അവന് കഴിയണം. എന്നാൽ മനുഷ്യരിൽ ബഹുഭൂരിഭാഗവും ഇതിന് വിപരീതമായ നിലപാടാണ് സ്വീകരിക്കുന്നത്.

[2] അനാഥകളെ സംരക്ഷിക്കുന്നുവെന്ന് അവകാശപ്പെടുന്ന ചില വ്യക്തികളും സ്ഥാപനങ്ങളും അനാഥകളോട് ആദരവ് പുലർത്താത്തവരും അവരെ അധമരായി ഗണിക്കുന്നവരുമാണ്. തങ്ങളുടെ മനസ്സിൽ അനാഥകൾക്ക് ആദരണീയമായ സ്ഥാനം കൽപിക്കുന്നവർക്ക് മാത്രമേ അല്ലാഹുവിങ്കൽ സ്വീകാര്യതയുള്ളൂ.

[3] അല്ലാഹുവിൻെറ വിചാരണയും ശിക്ഷയും ആസന്നമാകുന്ന സന്ദർഭത്തിൽ—ന്യായവിധിയുടെ നാളിൽ പ്രവാചകന്മാരുടെ പ്രബോധനവും താക്കീതുകളും സത്യനിഷേധികൾ ഓർമ്മിക്കും. എന്നാൽ ആ സമയത്ത് ആ ഓർമ്മ കൊണ്ട് അവർക്ക് ഒരു പ്രയോജനവുമുണ്ടാവില്ല.

ക്കുകയില്ല.

وَلَا يُوثِقُ وَثَاقَهُۥٓ أَحَدٌ ٢٦

26. അവൻ പിടിച്ചു ബന്ധിക്കുന്നതു പോലെ ഒരാളും പിടിച്ചു ബന്ധിക്കുന്നതുമല്ല.

يَٰٓأَيَّتُهَا ٱلنَّفْسُ ٱلْمُطْمَئِنَّةُ ٢٧

ٱرْجِعِىٓ إِلَىٰ رَبِّكِ رَاضِيَةً مَّرْضِيَّةً ٢٨

27,28. ഹേ; സമാധാനമടഞ്ഞ ആത്മാവേ, നീ നിൻെറ രക്ഷിതാവിങ്കലേക്ക് തൃപ്തിപ്പെട്ടുകൊണ്ടും, തൃപ്തി ലഭിച്ചു കൊണ്ടും മടങ്ങിക്കൊള്ളുക.

فَٱدْخُلِى فِى عِبَٰدِى ٢٩

29. എന്നിട്ട് എൻെറ അടിയാന്മാരുടെ കൂട്ടത്തിൽ പ്രവേശിച്ചുകൊള്ളുക.

وَٱدْخُلِى جَنَّتِى ٣٠

30. എൻെറ സ്വർഗത്തിൽ പ്രവേശിച്ചുകൊള്ളുക.

## അൽബലദ്

(രാജ്യം)




അദ്ധ്യായം - 90

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

لَآ أُقْسِمُ بِهَٰذَا ٱلْبَلَدِ ١

1. ഈ രാജ്യത്തെ(മക്കയെ)ക്കൊണ്ട് ഞാൻ സത്യം ചെയ്തു പറയുന്നു.

وَأَنتَ حِلٌّۢ بِهَٰذَا ٱلْبَلَدِ ٢

2. നീയാകട്ടെ ഈ രാജ്യത്തെ നിവാസിയാണ് താനും.[1]

وَوَالِدٍ وَمَا وَلَدَ ٣

3. ജനയിതാവിനെയും, അവൻ ജനിപ്പിക്കുന്നതിനെയും[2] തന്നെയാണ സത്യം.

لَقَدْ خَلَقْنَا ٱلْإِنسَٰنَ فِى كَبَدٍ ٤

4. തീർച്ചയായും മനുഷ്യനെ നാം സൃഷ്ടിച്ചിട്ടുള്ളത് ക്ലേശം സഹിക്കേണ്ട

---

[1] 'ഹില്ല്' എന്ന പദത്തിന് നിവാസി എന്നും, അനുവാദമുള്ളവൻ എന്നും, സ്വാതന്ത്ര്യമുള്ളവൻ എന്നും അർത്ഥമുണ്ട്.

[2] ഒരാൾ ജനയിതാവും മറ്റൊരാൾ ജാതനും ആകുന്നത് -- മാതാവും പിതാവും സന്തതിയുമാകുന്നത് -- പ്രജനനവുമായി ബന്ധപ്പെട്ട അതിസൂക്ഷ്മമായ ദൈവികവ്യവസ്ഥ പ്രകാരമത്രെ.

നിലയിലാകുന്നു.[1]

أَيَحۡسَبُ أَن لَّن يَقۡدِرَ عَلَيۡهِ أَحَدٞ ٥

5. അവനെ പിടികൂടാൻ ആർക്കും സാധിക്കുകയേ ഇല്ലെന്ന് അവൻ വിചാരിക്കുന്നുണ്ടോ?

يَقُولُ أَهۡلَكۡتُ مَالٗا لُّبَدًا ٦

6. അവൻ പറയുന്നു: 'ഞാൻ മേൽക്കുമേൽ ധനം തുലച്ചിരിക്കുന്നു എന്ന്.'[2]

أَيَحۡسَبُ أَن لَّمۡ يَرَهُۥٓ أَحَدٌ ٧

7. അവൻ വിചാരിക്കുന്നുണ്ടോ? അവനെ ആരും കണ്ടിട്ടില്ലെന്ന്?

أَلَمۡ نَجۡعَل لَّهُۥ عَيۡنَيۡنِ ٨ وَلِسَانٗا وَشَفَتَيۡنِ ٩

8,9. അവന്ന് നാം രണ്ടു കണ്ണുകളും ഒരു നാവും രണ്ടു ചുണ്ടുകളും ഉണ്ടാക്കിക്കൊടുത്തിട്ടില്ലേ?

وَهَدَيۡنَٰهُ ٱلنَّجۡدَيۡنِ ١٠

10. തെളിഞ്ഞു നിൽക്കുന്ന രണ്ടുപാതകൾ[3] അവന്നു നാം കാട്ടിക്കൊടുക്കുകയും ചെയ്തിരിക്കുന്നു.

فَلَا ٱقۡتَحَمَ ٱلۡعَقَبَةَ ١١

11. എന്നിട്ട് ആ മലമ്പാതയിൽ[4] അവൻ തള്ളിക്കടന്നില്ല.

وَمَآ أَدۡرَىٰكَ مَا ٱلۡعَقَبَةُ ١٢

12. ആ മലമ്പാത എന്താണെന്ന് നിനക്കറിയാമോ?

فَكُّ رَقَبَةٍ ١٣ أَوۡ إِطۡعَٰمٞ فِي يَوۡمٖ ذِي مَسۡغَبَةٖ ١٤ يَتِيمٗا ذَا مَقۡرَبَةٍ ١٥ أَوۡ مِسۡكِينٗا ذَا مَتۡرَبَةٖ ١٦

13–16. ഒരു അടിമയെ മോചിപ്പിക്കുകയോ, പട്ടിണിയുള്ള നാളിൽ കുടുംബബന്ധമുള്ള ഒരു അനാഥയ്ക്കോ, കടുത്ത ദാരിദ്ര്യമുള്ള ഒരു സാധുവിന്നോ ഭക്ഷണം കൊടുക്കുകയോ ചെയ്യുകയത്രെ അത്.

---

[1] ജീവിതത്തിലെ എല്ലാ നേട്ടങ്ങൾക്കും നിദാനം കഠിനാദ്ധ്വാനമാണ്. ഒട്ടും അദ്ധ്വാനിക്കാനോ ക്ലേശം സഹിക്കാനോ തയ്യാറല്ലാത്തവന് ജീവിതവിജയം അസാദ്ധ്യമായിരിക്കും.

[2] ദൈവഭയമില്ലാത്ത ധനികരൊക്കെ അധാർമികമായി ധനം ധൂർത്തടിക്കുന്നവരും അതിന്റെ പേരിൽ പൊങ്ങച്ചം നടിക്കുന്നവരും തങ്ങളുടെ ചെയ്തികൾ അല്ലാഹു നിരീക്ഷിക്കുന്നുണ്ടെന്ന ബോധമില്ലാത്തവരുമാകുന്നു.

[3] സത്യത്തിന്റെയും അസത്യത്തിന്റെയും പാതകൾ തെളിഞ്ഞുകിടക്കുകയാണ്. ഒരു സംശയത്തിനും ഇടയില്ലാത്തവിധം പ്രവാചകന്മാർ മുഖേന അല്ലാഹു ആ പാതകൾ വേർതിരിച്ചു കാണിച്ചിട്ടുണ്ട്.

[4] സത്യത്തിന്റെ പാത അനായാസം നടന്നുപോകാവുന്നതല്ല. അൽപം പ്രയാസപൂർവ്വം കയറിക്കടന്നുപോകേണ്ട മലമ്പാതയോടാണ് അതിന് സാമ്യം.

17. പുറമെ വിശ്വസിക്കുകയും, ക്ഷമ കൊണ്ടും കാരുണ്യം കൊണ്ടും പരസ്പരം ഉപദേശിക്കുകയും ചെയ്തവരുടെ കൂട്ടത്തിൽ അവൻ ആയിത്തീരുകയും ചെയ്യുക.

ثُمَّ كَانَ مِنَ ٱلَّذِينَ ءَامَنُوا۟ وَتَوَاصَوْا۟ بِٱلصَّبْرِ وَتَوَاصَوْا۟ بِٱلْمَرْحَمَةِ ﴿١٧﴾

18. അങ്ങനെ ചെയ്യുന്നവരത്രെ വലതുപക്ഷക്കാർ.

أُو۟لَـٰٓئِكَ أَصْحَـٰبُ ٱلْمَيْمَنَةِ ﴿١٨﴾

19. നമ്മുടെ ദൃഷ്ടാന്തങ്ങൾ നിഷേധിച്ചവരാരോ അവരത്രെ ഇടതുപക്ഷത്തിന്റെ[1] ആൾക്കാർ.

وَٱلَّذِينَ كَفَرُوا۟ بِـَٔايَـٰتِنَا هُمْ أَصْحَـٰبُ ٱلْمَشْـَٔمَةِ ﴿١٩﴾

20. അവരുടെ മേൽ അടച്ചുമൂടിയ നരകാഗ്നിയുണ്ട്.

عَلَيْهِمْ نَارٌ مُّؤْصَدَةٌۢ ﴿٢٠﴾

## അശ്ശംസ്
(സൂര്യൻ)




അദ്ധ്യായം - 91

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ

1. സൂര്യനും അതിന്റെ പ്രഭയും തന്നെയാണ സത്യം.

وَٱلشَّمْسِ وَضُحَىٰهَا ﴿١﴾

2. ചന്ദ്രൻ തന്നെയാണ സത്യം; അത് അതിനെ തുടർന്നു വരുമ്പോൾ.

وَٱلْقَمَرِ إِذَا تَلَىٰهَا ﴿٢﴾

3. പകലിനെ തന്നെയാണ സത്യം; അത് അതിനെ (സൂര്യനെ) പ്രത്യക്ഷപ്പെടുത്തുമ്പോൾ.

وَٱلنَّهَارِ إِذَا جَلَّىٰهَا ﴿٣﴾

4. രാത്രിയെ തന്നെയാണ സത്യം; അത് അതിനെ മൂടുമ്പോൾ.

وَٱلَّيْلِ إِذَا يَغْشَىٰهَا ﴿٤﴾

5. ആകാശത്തെയും, അതിനെ സ്ഥാപിച്ച രീതിയെയും തന്നെയാണ സത്യം.

وَٱلسَّمَآءِ وَمَا بَنَىٰهَا ﴿٥﴾

6. ഭൂമിയെയും, അതിനെ വിസ്തൃത

وَٱلْأَرْضِ وَمَا طَحَىٰهَا ﴿٦﴾

[1] വലതുപക്ഷക്കാർ, ഇടതുപക്ഷക്കാർ എന്നീ വാക്കുകളുടെ വിവക്ഷയെപറ്റി മനസ്സിലാക്കാൻ സൂറത്തുൽ വാഖിഅഃയുടെ പരിഭാഷയും വ്യാഖ്യാനവും നോക്കുക.

മാക്കിയ രീതിയെയും തന്നെയാണ് സത്യം.

7. മനുഷ്യ മനസ്സിനെയും അതിനെ സംവിധാനിച്ച രീതിയെയും തന്നെയാണ് സത്യം.

وَنَفْسٍ وَمَا سَوَّىٰهَا ٧

8. എന്നിട്ട് അതിന്ന് അതിൻെറ ദുഷ്ടതയും അതിൻെറ സൂക്ഷ്മതയും സംബന്ധിച്ച് അവൻ ബോധം നൽകുകയും ചെയ്തിരിക്കുന്നു.[1]

فَأَلْهَمَهَا فُجُورَهَا وَتَقْوَىٰهَا ٨

9. തീർച്ചയായും അതിനെ (മനുഷ്യ നെ) പരിശുദ്ധമാക്കിയവൻ വിജയം കൈവരിച്ചു.

قَدْ أَفْلَحَ مَن زَكَّىٰهَا ٩

10. അതിനെ കളങ്കപ്പെടുത്തിയവൻ തീർച്ചയായും നിർഭാഗ്യമടയുകയും ചെയ്തു.

وَقَدْ خَابَ مَن دَسَّىٰهَا ١٠

11. ഥമൂദ് ഗോത്രം അതിൻെറ ധിക്കാരം മൂലം (സത്യത്തെ) നിഷേധിച്ചു തള്ളുകയുണ്ടായി.

كَذَّبَتْ ثَمُودُ بِطَغْوَىٰهَا ١١

12. അവരുടെ കൂട്ടത്തിലെ ഏറ്റവും ദുഷ്ടതയുള്ളവൻ ഒരുങ്ങിപുറപ്പെട്ട സന്ദർഭം.

إِذِ ٱنۢبَعَثَ أَشْقَىٰهَا ١٢

13. അപ്പോൾ അല്ലാഹുവിൻെറ ദൂതൻ അവരോട് പറഞ്ഞു: അല്ലാഹുവിൻെറ ഒട്ടകത്തെയും അതിൻെറ വെള്ളം കുടിയും നിങ്ങൾ സൂക്ഷിക്കുക.[2]

فَقَالَ لَهُمْ رَسُولُ ٱللَّهِ نَاقَةَ ٱللَّهِ وَسُقْيَٰهَا ١٣

14. അപ്പോൾ അവർ അദ്ദേഹത്തെ നിഷേധിച്ചുതള്ളുകയും അതിനെ (ഒട്ടകത്തെ) അറുകൊല നടത്തുകയും ചെയ്തു. അപ്പോൾ അവരുടെ പാപം നിമിത്തം അവരുടെ രക്ഷിതാവ് അവർക്ക് സമൂലനാശം വരുത്തുകയും (അവർക്കെല്ലാം) അത് സമമാക്കുകയും ചെയ്തു.

فَكَذَّبُوهُ فَعَقَرُوهَا فَدَمْدَمَ عَلَيْهِمْ رَبُّهُم بِذَنۢبِهِمْ فَسَوَّىٰهَا ١٤

---

[1] ധർമ്മത്തെയും അധർമ്മത്തെയും പറ്റിയുള്ള അവബോധം മനുഷ്യൻെറ പ്രകൃതിയിൽ തന്നെ അല്ലാഹു ഉൾപ്പെടുത്തിയിരിക്കുന്നു.

[2] 7:73—79, 11:64—66, 26:155—158 വചനങ്ങൾ കൂടി നോക്കുക.

15. അതിന്റെ അനന്തരഫലം അവൻ ഭയപ്പെട്ടിരുന്നുമില്ല.

وَلَا يَخَافُ عُقْبَٰهَا ﴿١٥﴾

## അല്ലൈൽ

(രാത്രി)




അദ്ധ്യായം - 92

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

1. രാവിനെ തന്നെയാണ സത്യം; അത് മൂടിക്കൊണ്ടിരിക്കുമ്പോൾ.

وَاللَّيْلِ إِذَا يَغْشَىٰ ﴿١﴾

2. പകലിനെ തന്നെയാണ സത്യം; അത് പ്രത്യക്ഷപ്പെടുമ്പോൾ.

وَالنَّهَارِ إِذَا تَجَلَّىٰ ﴿٢﴾

3. ആണിനെയും പെണ്ണിനെയും സൃഷ്ടിച്ച രീതിയെത്തന്നെയാണ സത്യം;

وَمَا خَلَقَ الذَّكَرَ وَالْأُنثَىٰ ﴿٣﴾

4. തീർച്ചയായും നിങ്ങളുടെ പരിശ്രമം വിഭിന്ന രൂപത്തിലുള്ളതാകുന്നു.

إِنَّ سَعْيَكُمْ لَشَتَّىٰ ﴿٤﴾

5–7. എന്നാൽ ഏതൊരാൾ ദാനം നൽകുകയും, സൂക്ഷ്മത പാലിക്കുകയും, ഏറ്റവും ഉത്തമമായതിനെ സത്യപ്പെടുത്തുകയും ചെയ്തുവോ അവന്നു നാം ഏറ്റവും എളുപ്പമായതിലേക്ക് സൗകര്യപ്പെടുത്തിക്കൊടുക്കുന്നതാണ്.[1]

فَأَمَّا مَنْ أَعْطَىٰ وَاتَّقَىٰ ﴿٥﴾
وَصَدَّقَ بِالْحُسْنَىٰ ﴿٦﴾
فَسَنُيَسِّرُهُ لِلْيُسْرَىٰ ﴿٧﴾

8–10. എന്നാൽ ആർ പിശുക്കു കാണിക്കുകയും, സ്വയംപര്യാപ്തത നടിക്കുകയും, ഏറ്റവും ഉത്തമമായതിനെ നിഷേധിച്ചുതള്ളുകയും ചെയ്തുവോ അവന്നു നാം ഏറ്റവും ഞെരുക്കമുള്ളതിലേക്ക് സൗകര്യമൊരുക്കിക്കൊടുക്കുന്നതാണ്.[2]

وَأَمَّا مَن بَخِلَ وَاسْتَغْنَىٰ ﴿٨﴾
وَكَذَّبَ بِالْحُسْنَىٰ ﴿٩﴾
فَسَنُيَسِّرُهُ لِلْعُسْرَىٰ ﴿١٠﴾

[1] ഔദാര്യവും ധർമ്മനിഷ്ഠയും പുലർത്തുകയും ഉത്തമമായ ആദർശം അംഗീകരിക്കുകയും ചെയ്യുന്നവന് അല്ലാഹു ജീവിതം സുഗമമാക്കുമെന്നർത്ഥം.

[2] ഏറ്റവും ദുരിതപൂർണ്ണമായ ജീവിതത്തിലേക്ക് അല്ലാഹു അവനെ നയിക്കുമെന്നർത്ഥം.

وَمَا يُغْنِي عَنْهُ مَالُهُ إِذَا تَرَدَّىٰ ﴿١١﴾

11. അവന്‍ നാശത്തില്‍ പതിക്കുമ്പോള്‍ അവന്‍റെ ധനം അവന്ന് പ്രയോജനപ്പെടുന്നതല്ല.

إِنَّ عَلَيْنَا لَلْهُدَىٰ ﴿١٢﴾

12. തീര്‍ച്ചയായും മാര്‍ഗദര്‍ശനം നമ്മുടെ ബാധ്യതയാകുന്നു.

وَإِنَّ لَنَا لَلْآخِرَةَ وَالْأُولَىٰ ﴿١٣﴾

13. തീര്‍ച്ചയായും നമുക്കുള്ളതാകുന്നു പരലോകവും ഇഹലോകവും.

فَأَنذَرْتُكُمْ نَارًا تَلَظَّىٰ ﴿١٤﴾

14. അതിനാല്‍ ആളിക്കത്തിക്കൊണ്ടിരിക്കുന്ന അഗ്നിയെപ്പറ്റി ഞാന്‍ നിങ്ങള്‍ക്ക് താക്കീതു നല്‍കിയിരിക്കുന്നു.

لَا يَصْلَاهَا إِلَّا الْأَشْقَى ﴿١٥﴾

الَّذِي كَذَّبَ وَتَوَلَّىٰ ﴿١٦﴾

15,16.നിഷേധിച്ചുതള്ളുകയും, പിന്തിരിഞ്ഞുകളയുകയും ചെയ്ത ഏറ്റവും ദുഷ്ടനായ വ്യക്തിയല്ലാതെ അതില്‍ പ്രവേശിക്കുകയില്ല.

وَسَيُجَنَّبُهَا الْأَتْقَى ﴿١٧﴾

الَّذِي يُؤْتِي مَالَهُ يَتَزَكَّىٰ ﴿١٨﴾

17,18.പരിശുദ്ധി നേടുവാനായി തന്‍റെ ധനം നല്‍കുന്ന ഏറ്റവും സൂക്ഷ്മതയുള്ള വ്യക്തി അതില്‍ നിന്ന് അകറ്റി നിര്‍ത്തപ്പെടുന്നതാണ്.

وَمَا لِأَحَدٍ عِندَهُ مِن نِّعْمَةٍ تُجْزَىٰ ﴿١٩﴾

19. പ്രത്യുപകാരം നല്‍കപ്പെടേണ്ടതായ യാതൊരു അനുഗ്രഹവും അവന്‍റെ പക്കല്‍ ഒരാള്‍ക്കുമില്ല.[1]

إِلَّا ابْتِغَاءَ وَجْهِ رَبِّهِ الْأَعْلَىٰ ﴿٢٠﴾

20. തന്‍റെ അത്യുന്നതനായ രക്ഷിതാവിന്‍റെ പ്രീതിതേടുക എന്നല്ലാതെ.

وَلَسَوْفَ يَرْضَىٰ ﴿٢١﴾

21. വഴിയെ അവന്‍ തൃപ്തിപ്പെടുന്നതാണ്.




## അസ്സുഹാ
(പൂര്‍വാഹ്നം)

### അദ്ധ്യായം - 93




പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്‍റെ നാമത്തില്‍

---

1 ആത്മശുദ്ധി ആഗ്രഹിക്കുന്ന വ്യക്തി ഏതൊരാള്‍ക്ക് എന്തൊരു അനുഗ്രഹം ചെയ്യുകയാണെങ്കിലും അത് പ്രത്യുപകാരം ലഭിക്കണമെന്ന ഉദ്ദേശത്തോടെയായിരിക്കില്ല. അല്ലാഹുവിന്‍റെ പ്രീതി കാംക്ഷിച്ച് മാത്രമായിരിക്കും എന്നര്‍ത്ഥം.

وَالضُّحَىٰ ﴿١﴾

1. പൂര്‍വ്വാഹ്നം തന്നെയാണ സത്യം.

وَاللَّيْلِ إِذَا سَجَىٰ ﴿٢﴾

2. രാത്രി തന്നെയാണ സത്യം; അത് ശാന്തമാവുമ്പോള്‍.

مَا وَدَّعَكَ رَبُّكَ وَمَا قَلَىٰ ﴿٣﴾

3. (നബിയേ,) നിന്‍റെ രക്ഷിതാവ് നിന്നെ കൈവിട്ടിട്ടില്ല. വെറുത്തിട്ടുമില്ല.

وَلَلْآخِرَةُ خَيْرٌ لَّكَ مِنَ الْأُولَىٰ ﴿٤﴾

4. തീര്‍ച്ചയായും പരലോകമാണ് നിനക്ക് ഇഹലോകത്തെക്കാള്‍ ഉത്തമമായിട്ടുള്ളത്.

وَلَسَوْفَ يُعْطِيكَ رَبُّكَ فَتَرْضَىٰ ﴿٥﴾

5. വഴിയെ നിനക്ക് നിന്‍റെ രക്ഷിതാവ് (അനുഗ്രഹങ്ങള്‍) നല്‍കുന്നതും അപ്പോള്‍ നീ തൃപ്തിപ്പെടുന്നതുമാണ്.

أَلَمْ يَجِدْكَ يَتِيمًا فَآوَىٰ ﴿٦﴾

6. നിന്നെ അവന്‍ ഒരു അനാഥയായി കണ്ടെത്തുകയും,[1] എന്നിട്ട് (നിനക്ക്) ആശ്രയം നല്‍കുകയും ചെയ്തില്ലേ?

وَوَجَدَكَ ضَالًّا فَهَدَىٰ ﴿٧﴾

7. നിന്നെ അവന്‍ വഴിയറിയാത്തവനായി കണ്ടെത്തുകയും എന്നിട്ട് (നിനക്ക്) മാര്‍ഗദര്‍ശനം നല്‍കുകയും ചെയ്തിരിക്കുന്നു.

وَوَجَدَكَ عَائِلًا فَأَغْنَىٰ ﴿٨﴾

8. നിന്നെ അവന്‍ ദരിദ്രനായി കണ്ടെത്തുകയും എന്നിട്ടവന്‍ ഐശ്വര്യം നല്‍കുകയും ചെയ്തിരിക്കുന്നു.[2]

فَأَمَّا الْيَتِيمَ فَلَا تَقْهَرْ ﴿٩﴾

9. എന്നിരിക്കെ അനാഥയെ നീ അടിച്ചമര്‍ത്തരുത്.

وَأَمَّا السَّائِلَ فَلَا تَنْهَرْ ﴿١٠﴾

10. ചോദിച്ചുവരുന്നവനെ നീ വിരട്ടിവിടുകയും ചെയ്യരുത്.

وَأَمَّا بِنِعْمَةِ رَبِّكَ فَحَدِّثْ ﴿١١﴾

11. നിന്‍റെ രക്ഷിതാവിന്‍റെ അനുഗ്രഹത്തെ സംബന്ധിച്ച് നീ സംസാരിക്കുക.

---

[1] നബി(ﷺ) ഗര്‍ഭസ്ഥ ശിശുവായിരിക്കെതന്നെ അവിടുത്തെ പിതാവ് മരിച്ചു. ആറ് വയസ്സായപ്പോള്‍ മാതാവും. അനാഥയായിത്തീര്‍ന്ന അദ്ദേഹത്തെ ആദ്യം പിതാമഹനും പിന്നീട് പിതൃവ്യനുമാണ് സംരക്ഷിച്ചു വളര്‍ത്തിയത്.

[2] പിതാമഹന്‍റെയും പിതൃവ്യന്‍റെയും സഹായത്തെ ആശ്രയിച്ചുമാത്രം ജീവിക്കേണ്ടി വന്ന നിര്‍ധനനായ നബി(ﷺ) പിന്നീട് ഖദീജ(رضي الله عنها)യുടെ കച്ചവടത്തിന്‍റെ നടത്തിപ്പ് മുഖേന അല്ലാഹുവിന്‍റെ അനുഗ്രഹത്താല്‍ സാമ്പത്തിക സ്വയംപര്യാപ്തത കൈവരിക്കുകയുണ്ടായി.

## അശ്ശർഹ്
(വിശാലമാക്കൽ)

سُورَةُ الشَّرۡحِ

### അദ്ധ്യായം - 94

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسۡمِ ٱللَّهِ ٱلرَّحۡمَٰنِ ٱلرَّحِيمِ

1. നിനക്ക് നിൻെറ ഹൃദയം നാം വിശാലതയുള്ളതാക്കി തന്നില്ലേ?

أَلَمۡ نَشۡرَحۡ لَكَ صَدۡرَكَ ١

2,3. നിന്നിൽ നിന്ന് നിൻെറ മുതുകിനെ ഞെരിച്ചുകളയുന്ന നിൻെറ ആ ഭാരം നാം ഇറക്കിവെക്കുകയും ചെയ്തു.

وَوَضَعۡنَا عَنكَ وِزۡرَكَ ٢
ٱلَّذِيٓ أَنقَضَ ظَهۡرَكَ ٣

4. നിനക്ക് നിൻെറ കീർത്തി നാം ഉയർത്തിത്തരുകയും ചെയ്തിരിക്കുന്നു.[1]

وَرَفَعۡنَا لَكَ ذِكۡرَكَ ٤

5. എന്നാൽ തീർച്ചയായും ഞെരുക്കത്തിൻെറ കൂടെ ഒരു എളുപ്പമുണ്ടായിരിക്കും.

فَإِنَّ مَعَ ٱلۡعُسۡرِ يُسۡرًا ٥

6. തീർച്ചയായും ഞെരുക്കത്തിൻെറ കൂടെ എളുപ്പമുണ്ടായിരിക്കും.[2]

إِنَّ مَعَ ٱلۡعُسۡرِ يُسۡرًا ٦

7. ആകയാൽ നീ വിരമിച്ചാൽ (ഇബാദത്തിൽ) അദ്ധ്വാനിക്കുക.[3]

فَإِذَا فَرَغۡتَ فَٱنصَبۡ ٧

8. നിൻെറ രക്ഷിതാവിങ്കലേക്ക് ത

وَإِلَىٰ رَبِّكَ فَٱرۡغَب ٨

---

[1] കടുത്ത എതിർപ്പുകളെ നേരിട്ടുകൊണ്ടാണ് നബി(ﷺ) ജീവിതം നയിച്ചത്. മിക്ക മനുഷ്യരും അത്തരം എതിർപ്പുകൾക്കു മുമ്പിൽ മനസ്സ് മടുത്തവരോ ക്ഷുഭിതരോ ആയിത്തീരുകയാണ് പതിവ്. എന്നാൽ നബി(ﷺ) അല്ലാഹുവിൻെറ സവിശേഷമായ അനുഗ്രഹത്താൽ എപ്പോഴും മനസ്സാന്നിധ്യത്തോടും ഹൃദയവിശാലതയോടും കൂടി വർത്തിച്ചു. എല്ലാ പ്രയാസങ്ങളെയും പ്രതിസന്ധികളെയും അതിജയിക്കാൻ ഇത് അദ്ദേഹത്തെ സഹായിച്ചു. മനുഷ്യ ചരിത്രത്തിലെ അതുല്യമായ നേട്ടങ്ങൾ കൈവരിക്കാൻ അദ്ദേഹത്തെ പ്രാപ്തനാക്കിയതും ഇത് തന്നെ.

[2] അശുഭചിന്തകളും ജീവിതനൈരാശ്യങ്ങളുമാണ് ബഹുഭൂരിപക്ഷം ആളുകളുടെയും പരാജയത്തിന് ഹേതുവായിത്തീരുന്നത്. ഏതെങ്കിലും രംഗത്ത് അൽപം ഞെരുക്കം അനുഭവിക്കുമ്പോഴേക്ക് മടുപ്പ് ബാധിക്കുന്നവർക്ക് വിലപ്പെട്ടതൊന്നും നേടാനാവില്ല. എന്നാൽ ക്ലേശത്തിൻെറയും ത്യാഗത്തിൻെറയും ഫലമായാണ് സൗകര്യങ്ങളും വികാസങ്ങളും തുറന്നു കിട്ടുന്നതെന്ന സത്യം മനസ്സിലാക്കിയ വ്യക്തിയെ ഒരു പ്രതിബന്ധവും തളർത്തുകയില്ല. ഇതാണ് ഈ വചനം നമുക്ക് മനസ്സിലാക്കിത്തരുന്നത്.

[3] അദ്ധ്വാനങ്ങളും ശ്രമങ്ങളും ഒരിക്കലും നിർത്തിവെക്കാതിരിക്കുക. ആലസ്യം കൈവെടിഞ്ഞ് നിരന്തരം സൽപ്രവർത്തനങ്ങളിൽ മുഴുകുക. ജീവിതവിജയത്തിൻെറ അനിവാര്യോപാധിയത്രെ അത്.

ന്നെ നിൻെറ ആഗ്രഹം സമർപ്പിക്കുക യും ചെയ്യുക.



## അത്തീൻ
(അത്തി)



അദ്ധ്യായം - 95

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

وَٱلتِّينِ وَٱلزَّيْتُونِ ﴿١﴾ وَطُورِ سِينِينَ ﴿٢﴾ وَهَٰذَا ٱلْبَلَدِ ٱلْأَمِينِ ﴿٣﴾

1-3. അത്തിയും, ഒലീവും, സീനാപർവ്വതവും, നിർഭയത്വമുള്ള ഈ രാജ്യവും തന്നെയാണ സത്യം.

لَقَدْ خَلَقْنَا ٱلْإِنسَٰنَ فِىٓ أَحْسَنِ تَقْوِيمٍ ﴿٤﴾

4. തീർച്ചയായും മനുഷ്യനെ നാം ഏറ്റവും നല്ല ഘടനയോടു കൂടി സൃഷ്ടിച്ചിരിക്കുന്നു.

ثُمَّ رَدَدْنَٰهُ أَسْفَلَ سَٰفِلِينَ ﴿٥﴾

5. പിന്നീട് അവനെ നാം അധമരിൽ അധമനാക്കിത്തീർത്തു.[1]

إِلَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ فَلَهُمْ أَجْرٌ غَيْرُ مَمْنُونٍ ﴿٦﴾

6. വിശ്വസിക്കുകയും, സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരൊഴികെ. എന്നാൽ അവർക്കാകട്ടെ മുറിഞ്ഞുപോകാത്ത പ്രതിഫലമുണ്ടായിരിക്കും.

فَمَا يُكَذِّبُكَ بَعْدُ بِٱلدِّينِ ﴿٧﴾

7. എന്നിരിക്കെ ഇതിനു ശേഷം (പരലോകത്തെ) പ്രതിഫല നടപടിയുടെ കാര്യത്തിൽ (നബിയേ,) നിന്നെ നിഷേധിച്ചു തള്ളാൻ എന്ത് ന്യായമാണുള്ളത്?

أَلَيْسَ ٱللَّهُ بِأَحْكَمِ ٱلْحَٰكِمِينَ ﴿٨﴾

8. അല്ലാഹു വിധികർത്താക്കളിൽ വെച്ചു ഏറ്റവും വലിയ വിധികർത്താവല്ലയോ?

---

[1] മറ്റൊരു ജന്തുവർഗത്തിനും നേടാൻ സാധിക്കാത്ത നിരവധി നേട്ടങ്ങൾ നേടിയെടുക്കാൻ പാകത്തിലുള്ള സവിശേഷഘടനയോടെയാണ് മനുഷ്യനെ അല്ലാഹു സൃഷ്ടിച്ചിരിക്കുന്നത്. മറ്റൊരു ജന്തുവിനും സാധിക്കാത്തവിധം അത്യന്തം ദുഷ്ടവും ഹീനവുമായ നിലവാരത്തിലേക്ക് അധഃപതിക്കാനുള്ള സാധ്യതയും മനുഷ്യൻെറ ഘടനയിൽ ജഗന്നിയന്താവ് ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഔന്നത്യത്തിലേക്കും അധഃപതനത്തിലേക്കും നയിക്കുന്ന ജീവിതരീതികൾ ഏതൊക്കെയെന്ന് അവൻ മനുഷ്യന് വ്യക്തമാക്കിക്കൊടുക്കുകയും ചെയ്തിട്ടുണ്ട്.

## അൽഅലഖ്
(ഭ്രൂണം)




### അദ്ധ്യായം - 96

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

اقْرَأْ بِاسْمِ رَبِّكَ الَّذِي خَلَقَ ﴿١﴾

1. സൃഷ്ടിച്ചവനായ നിൻെറ രക്ഷിതാവിൻെറ നാമത്തിൽ വായിക്കുക.[1]

خَلَقَ الْإِنسَانَ مِنْ عَلَقٍ ﴿٢﴾

2. മനുഷ്യനെ അവൻ ഭ്രൂണത്തിൽ നിന്ന് സൃഷ്ടിച്ചിരിക്കുന്നു.

اقْرَأْ وَرَبُّكَ الْأَكْرَمُ ﴿٣﴾ الَّذِي عَلَّمَ بِالْقَلَمِ ﴿٤﴾

3,4. നീ വായിക്കുക. നിൻെറ രക്ഷിതാവ് പേനകൊണ്ട് പഠിപ്പിച്ചവനായ ഏറ്റവും വലിയ ഔദാര്യവാനാകുന്നു.

عَلَّمَ الْإِنسَانَ مَا لَمْ يَعْلَمْ ﴿٥﴾

5. മനുഷ്യന് അറിയാത്തത് അവൻ പഠിപ്പിച്ചിരിക്കുന്നു.[2]

كَلَّا إِنَّ الْإِنسَانَ لَيَطْغَىٰ ﴿٦﴾ أَن رَّآهُ اسْتَغْنَىٰ ﴿٧﴾

6,7. നിസ്സംശയം; മനുഷ്യൻ തന്നെ സ്വയം പര്യാപ്തനായി കണ്ടതിനാൽ ധിക്കാരിയായിത്തീരുന്നു.[3]

إِنَّ إِلَىٰ رَبِّكَ الرُّجْعَىٰ ﴿٨﴾

8. തീർച്ചയായും നിൻെറ രക്ഷിതാവിൻെറ അടുക്കലേക്കാണ് മടക്കം.

أَرَأَيْتَ الَّذِي يَنْهَىٰ ﴿٩﴾ عَبْدًا إِذَا صَلَّىٰ ﴿١٠﴾

9,10. ഒരടിയൻ നമസ്കരിച്ചാൽ അത് വിലക്കുന്നവനെ നീ കണ്ടുവോ?

أَرَأَيْتَ إِن كَانَ عَلَى الْهُدَىٰ ﴿١١﴾

11,12. അദ്ദേഹം സന്മാർഗത്തിലാണെ

---

[1] മുഹമ്മദ് നബി(ﷺ)ക്ക് ആദ്യമായി ലഭിച്ച ദൈവിക സന്ദേശം ഈ അദ്ധ്യായത്തിലെ ആദ്യത്തെ അഞ്ച് വചനങ്ങളാകുന്നു. മക്കയിലെ ഹിറാഗുഹയിൽ വെച്ചാണ് ജിബ്രീൽ (عليه السلام) എന്ന മലക്ക് ഈ വചനങ്ങൾ കേൾപ്പിച്ചത്.

[2] ആശയാവിഷ്കരണത്തിന് തൂലിക കൊണ്ടുള്ള ആലേഖനം ഒരു ഉപാധിയായി സ്വീകരിച്ച ഏക ജന്തുവാണ് മനുഷ്യൻ. അക്ഷരവിദ്യയാണ് വിജ്ഞാനക്രോഡീകരണത്തിലൂടെ മനുഷ്യതലമുറകളെ സാംസ്കാരികവും നാഗരികവുമായ ഈടുവയ്പുകളുടെ അവകാശികളാക്കിത്തീർത്തത്.

[3] തനിക്ക് ആരെയും ആശ്രയിക്കേണ്ടതും ഭയപ്പെടേണ്ടതുമില്ല എന്ന ധാരണയിൽ നിന്നാണ് ധിക്കാരത്തിൻെറയും ധാർഷ്ട്യത്തിൻെറയും ഉദ്ഭവം. താൻ ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും അല്ലാഹുവെ ആശ്രയിച്ചു കഴിയുന്നവനും അവൻെറ സന്നിധിയിലേക്ക് തിരിച്ചു ചെല്ലേണ്ടവനുമാണെന്ന ബോധം സത്യവിശ്വാസിയെ വിനീതനും ആർദ്രചിത്തനുമാക്കിത്തീർക്കുന്നു.

أَوْ أَمَرَ بِالتَّقْوَىٰٓ ﴿١٢﴾

ങ്കിൽ, അഥവാ അദ്ദേഹം സൂക്ഷ്മത കൈക്കൊള്ളാൻ കൽപിച്ചിരിക്കുകയാണെങ്കിൽ[1] (അവൻെറ അവസ്ഥ എന്തായിരിക്കുമെന്ന്) നീ കണ്ടുവോ?

أَرَءَيْتَ إِن كَذَّبَ وَتَوَلَّىٰٓ ﴿١٣﴾

13. അവർ (ആ വിലക്കുന്നവൻ) നിഷേധിച്ചു തള്ളുകയും തിരിഞ്ഞുകളയുകയും ചെയ്തിരിക്കയാണെങ്കിൽ (അവൻെറ അവസ്ഥ എന്തായിരിക്കുമെന്ന്) നീ കണ്ടുവോ?

أَلَمْ يَعْلَم بِأَنَّ ٱللَّهَ يَرَىٰ ﴿١٤﴾

14. അവൻ മനസ്സിലാക്കിയിട്ടില്ലേ; അല്ലാഹു കാണുന്നുണ്ടെന്ന്?[2]

كَلَّا لَئِن لَّمْ يَنتَهِ لَنَسْفَعًۢا بِٱلنَّاصِيَةِ ﴿١٥﴾

15. നിസ്സംശയം; അവൻ വിരമിച്ചിട്ടില്ലെങ്കിൽ നാം ആ കുടുമ പിടിച്ചുവലിക്കുക തന്നെ ചെയ്യും.

نَاصِيَةٍ كَـٰذِبَةٍ خَاطِئَةٍ ﴿١٦﴾

16. കള്ളം പറയുന്ന, പാപം ചെയ്യുന്ന കുടുമ.

فَلْيَدْعُ نَادِيَهُۥ ﴿١٧﴾

17. എന്നിട്ട് അവൻ അവൻെറ സഭയിലുള്ളവരെ വിളിച്ചുകൊള്ളട്ടെ.

سَنَدْعُ ٱلزَّبَانِيَةَ ﴿١٨﴾

18. നാം 'സബാനിയത്തി'നെ (ശിക്ഷ നടപ്പാക്കുന്ന മലക്കുകളെ) വിളിച്ചുകൊള്ളാം.

كَلَّا لَا تُطِعْهُ وَٱسْجُدْ وَٱقْتَرِب ۩ ﴿١٩﴾

19. നിസ്സംശയം; നീ അവനെ അനുസരിച്ചു പോകരുത്. നീ പ്രണമിക്കുകയും സാമീപ്യം നേടുകയും ചെയ്യുക.

---

[1] നബി(ﷺ) നമസ്കരിക്കുന്നത് വിലക്കാനും തടസ്സപ്പെടുത്താനും ശ്രമിച്ച അബൂജഹ്ലിനെ പറ്റിയാണ് ഈ വചനങ്ങളിലെ പരാമർശമെന്ന് മുസ്‌ലിം റിപ്പോർട്ട് ചെയ്ത ഒരു ഹദീസ് സൂചിപ്പിക്കുന്നു. പ്രാർത്ഥനയിലും സദ്കർമ്മങ്ങളിലും ഏർപ്പെടുന്നവരെ തടസ്സപ്പെടുത്താൻ ശ്രമിക്കുന്ന എല്ലാവർക്കും ഇത് ബാധകമാണ്.

അബൂജഹ്ലിനോ കൂട്ടുകാർക്കോ ദ്രോഹമുണ്ടാക്കുന്ന യാതൊരു കാര്യത്തിലും നബി(ﷺ) ഏർപ്പെട്ടിട്ടില്ല. എന്നിട്ടും അബൂജഹ്ലും കൂട്ടരും തങ്ങളുടെ പരമ്പരാഗത മതത്തെ അദ്ദേഹം തകർക്കാൻ ശ്രമിക്കുകയാണെന്ന് ആരോപിച്ചുകൊണ്ട് അദ്ദേഹത്തെ എതിർക്കുകയാണ് ചെയ്തത്. അവരുടെ വാദത്തിനും ധാരണയ്ക്കും എതിരായി മുഹമ്മദ് നബി(ﷺ) സന്മാർഗചാരിയും ധർമാനുശാസകനും ആണെന്നതാണ് സത്യമെങ്കിൽ അവരുടെ നില എത്ര മോശമായിരിക്കുമെന്ന് അല്ലാഹു ചോദിക്കുന്നു.

[2] സ്വന്തം മതത്തെ സംരക്ഷിക്കുന്നു എന്ന ഭാവേന അബൂജഹ്ൽ ചെയ്യുന്നത് യഥാർത്ഥത്തിൽ സത്യനിഷേധവും സത്യത്തോടുള്ള അവഗണനയുമാണെങ്കിൽ അവൻെറ അവസ്ഥ എത്ര ശോച്യമായിരിക്കുമെന്ന് അവൻ ചിന്തിക്കുന്നില്ലേ എന്ന് അല്ലാഹു ചോദിക്കുന്നു.



## അൽഖദ്ർ
(നിർണയം)


അദ്ധ്യായം - 97



പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

إِنَّا أَنزَلْنَٰهُ فِي لَيْلَةِ ٱلْقَدْرِ ١

1. തീർച്ചയായും ഇതിനെ (ഖുർആനിനെ) നിർണ്ണയത്തിൻെറ രാത്രിയിൽ[1] അവതരിപ്പിച്ചിരിക്കുന്നു.

وَمَآ أَدْرَىٰكَ مَا لَيْلَةُ ٱلْقَدْرِ ٢

2. നിർണയത്തിൻെറ രാത്രി എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

لَيْلَةُ ٱلْقَدْرِ خَيْرٌ مِّنْ أَلْفِ شَهْرٍ ٣

3. നിർണയത്തിൻെറ രാത്രി ആയിരം മാസത്തെക്കാൾ ഉത്തമമാകുന്നു.

تَنَزَّلُ ٱلْمَلَٰٓئِكَةُ وَٱلرُّوحُ فِيهَا بِإِذْنِ رَبِّهِم مِّن كُلِّ أَمْرٍ ٤

4. മലക്കുകളും ആത്മാവും[2] അവരുടെ രക്ഷിതാവിൻെറ എല്ലാ കാര്യത്തെ സംബന്ധിച്ചുമുള്ള ഉത്തരവുമായി ആ രാത്രിയിൽ ഇറങ്ങിവരുന്നു.

سَلَٰمٌ هِيَ حَتَّىٰ مَطْلَعِ ٱلْفَجْرِ ٥

5. പ്രഭാതോദയം വരെ അത് സമാധാനമത്രെ.



## അൽബയ്യിനഃ
(വ്യക്തമായ തെളിവ്)

അദ്ധ്യായം - 98



പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

---

[1] വിശുദ്ധഖുർആൻ അവതീർണമായ--അല്ലെങ്കിൽ അവതരണമാരംഭിച്ച--രാത്രിയെ സൂറഃദുഖാനിൽ ലൈലഃമുബാറകഃ എന്നും, ഇവിടെ ലൈലത്തുൽ ഖദ്ർ എന്നും വിശേഷിപ്പിച്ചിരിക്കുന്നു. 'ഖദ്ർ' എന്ന പദത്തിന് നിർണ്ണയം എന്നും മഹത്വം എന്നും അർത്ഥമുണ്ട്. വിശുദ്ധ ഖുർആനിൻെറ അവതരണം മനുഷ്യ ചരിത്രത്തിലെ തന്നെ ഒരു വഴിത്തിരിവാണ്. മാനവരാശിക്ക് മുഴുവൻ മാർഗദർശകമായി വിശുദ്ധ ഖുർആൻ അവതരിച്ച രാത്രിക്ക് മറ്റു രാത്രികൾക്കൊന്നും ഇല്ലാത്ത മഹത്വം അല്ലാഹു നൽകിയിരിക്കുന്നു. ഈ രാത്രി റമളാനിലാണെന്ന് വി.ഖു. 2:185ൽ നിന്ന് മനസ്സിലാക്കാം. റമളാനിലെ അവസാനത്തെ പത്തുരാത്രികളിലൊന്നാണ് അതെന്ന് ഹദീസുകൾ വ്യക്തമാക്കുന്നു.

[2] ഇവിടെ 'റൂഹ്' (ആത്മാവ്) എന്ന പദം കൊണ്ട് ഉദ്ദേശിക്കപ്പെട്ടത് ജിബ്രീൽ എന്ന മലക്കാണെന്നാണ് പ്രബലമായ അഭിപ്രായം.

لَمْ يَكُنِ ٱلَّذِينَ كَفَرُوا۟ مِنْ أَهْلِ ٱلْكِتَٰبِ وَٱلْمُشْرِكِينَ مُنفَكِّينَ حَتَّىٰ تَأْتِيَهُمُ ٱلْبَيِّنَةُ ﴿١﴾

1. വേദക്കാരിലും ബഹുദൈവവിശ്വാസികളിലും പെട്ട സത്യനിഷേധികൾ വ്യക്തമായ തെളിവ് തങ്ങൾക്കു വന്നു കിട്ടുന്നതുവരെ (അവിശ്വാസത്തിൽ നിന്ന്) വേറിട്ടു പോരുന്നവരായിട്ടില്ല.

رَسُولٌ مِّنَ ٱللَّهِ يَتْلُوا۟ صُحُفًا مُّطَهَّرَةً ﴿٢﴾ فِيهَا كُتُبٌ قَيِّمَةٌ ﴿٣﴾

2,3. അതായത് വക്രതയില്ലാത്ത രേഖകളടങ്ങുന്ന പരിശുദ്ധി നൽകപ്പെട്ട ഏടുകൾ ഓതികേൾപിക്കുന്ന, അല്ലാഹുവിങ്കൽ നിന്നുള്ള ഒരു ദൂതൻ (വരുന്നതുവരെ)

وَمَا تَفَرَّقَ ٱلَّذِينَ أُوتُوا۟ ٱلْكِتَٰبَ إِلَّا مِنۢ بَعْدِ مَا جَآءَتْهُمُ ٱلْبَيِّنَةُ ﴿٤﴾

4. വേദം നൽകപ്പെട്ടവർ അവർക്ക് വ്യക്തമായ തെളിവ് വന്നുകിട്ടിയതിനു ശേഷമല്ലാതെ ഭിന്നിക്കുകയുണ്ടായിട്ടില്ല.[1]

وَمَآ أُمِرُوٓا۟ إِلَّا لِيَعْبُدُوا۟ ٱللَّهَ مُخْلِصِينَ لَهُ ٱلدِّينَ حُنَفَآءَ وَيُقِيمُوا۟ ٱلصَّلَوٰةَ وَيُؤْتُوا۟ ٱلزَّكَوٰةَ ۚ وَذَٰلِكَ دِينُ ٱلْقَيِّمَةِ ﴿٥﴾

5. കീഴ്വണക്കം അല്ലാഹുവിന് മാത്രം ആക്കികൊണ്ട് ഋജുമനസ്കരായ നിലയിൽ അവനെ ആരാധിക്കുവാനും, നമസ്കാരം നിലനിർത്തുവാനും, സകാത്ത് നൽകുവാനും അല്ലാതെ അവരോട് കൽപിക്കപ്പെട്ടിട്ടില്ല. അതത്രെ വക്രതയില്ലാത്ത മതം.

إِنَّ ٱلَّذِينَ كَفَرُوا۟ مِنْ أَهْلِ ٱلْكِتَٰبِ وَٱلْمُشْرِكِينَ فِى نَارِ جَهَنَّمَ خَٰلِدِينَ فِيهَآ ۚ أُو۟لَٰٓئِكَ هُمْ شَرُّ ٱلْبَرِيَّةِ ﴿٦﴾

6. തീർച്ചയായും വേദക്കാരിലും ബഹുദൈവ വിശ്വാസികളിലുംപെട്ട സത്യനിഷേധികൾ നരകാഗ്നിയിലാകുന്നു. അവരതിൽ നിത്യവാസികളായിരിക്കും. അക്കൂട്ടർ തന്നെയാകുന്നു സൃഷ്ടികളിൽ മോശപ്പെട്ടവർ.

إِنَّ ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ أُو۟لَٰٓئِكَ هُمْ خَيْرُ ٱلْبَرِيَّةِ ﴿٧﴾

7. തീർച്ചയായും വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാരോ അവർ തന്നെയാകുന്നു സൃഷ്ടികളിൽ ഉത്തമർ.

جَزَآؤُهُمْ عِندَ رَبِّهِمْ جَنَّٰتُ عَدْنٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ خَٰلِدِينَ فِيهَآ أَبَدًا ۖ رَّضِىَ ٱللَّهُ

8. അവർക്ക് അവരുടെ രക്ഷിതാവിങ്കലുള്ള പ്രതിഫലം താഴ്ഭാഗത്തു കൂടി നദികളൊഴുകുന്ന, സ്ഥിരവാസത്തിനുള്ള സ്വർഗത്തോപ്പുകളാകുന്നു. അവ

[1] വേദം ലഭിച്ച സമുദായങ്ങൾ ഭിന്നിച്ചത് തെളിവ് ലഭിക്കാത്തതുകൊണ്ടല്ല; പരസ്പര വിരോധവും മർക്കടമുഷ്ടിയും നിമിത്തമാണ് എന്നർത്ഥം.

عَنْهُمْ وَرَضُوا عَنْهُ ذَٰلِكَ لِمَنْ خَشِيَ رَبَّهُ ﴿٨﴾

രതിൽ നിത്യവാസികളായിരിക്കും; എന്നെന്നേക്കുമായിട്ട്. അല്ലാഹു അവരെപ്പറ്റി തൃപ്തിപ്പെട്ടിരിക്കുന്നു. അവർ അവനെപ്പറ്റിയും തൃപ്തിപ്പെട്ടിരിക്കുന്നു. ഏതൊരുവൻ തൻെറ രക്ഷിതാവിനെ ഭയപ്പെട്ടുവോ അവന്നുള്ളതാകുന്നു അത്.



## അസ്സൽസല:
(പ്രകമ്പനം)

### അദ്ധ്യായം - 99

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

إِذَا زُلْزِلَتِ الْأَرْضُ زِلْزَالَهَا ﴿١﴾

1. ഭൂമി പ്രകമ്പനം കൊള്ളിക്കപ്പെട്ടാൽ—അതിൻെറ ഭയങ്കരമായ ആ പ്രകമ്പനം.

وَأَخْرَجَتِ الْأَرْضُ أَثْقَالَهَا ﴿٢﴾ وَقَالَ الْإِنسَانُ مَا لَهَا ﴿٣﴾

2. 3. ഭൂമി അതിൻെറ ഭാരങ്ങൾ പുറന്തള്ളുകയും, അതിന് എന്തുപറ്റി എന്ന് മനുഷ്യൻ പറയുകയും ചെയ്താൽ[1]

يَوْمَئِذٍ تُحَدِّثُ أَخْبَارَهَا ﴿٤﴾

4. അന്നേദിവസം അത് (ഭൂമി) അതിൻെറ വർത്തമാനങ്ങൾ പറഞ്ഞറിയിക്കുന്നതാണ്.

بِأَنَّ رَبَّكَ أَوْحَىٰ لَهَا ﴿٥﴾

5. നിൻെറ രക്ഷിതാവ് അതിന് ബോധനം നൽകിയത് നിമിത്തം.

يَوْمَئِذٍ يَصْدُرُ النَّاسُ أَشْتَاتًا لِّيُرَوْا أَعْمَالَهُمْ ﴿٦﴾

6. അന്നേദിവസം മനുഷ്യർ പല സംഘങ്ങളായി പുറപ്പെടുന്നതാണ്. അവർക്ക് അവരുടെ കർമ്മങ്ങൾ കാണിക്കപ്പെടേണ്ടതിന്നായിട്ട്.

فَمَن يَعْمَلْ مِثْقَالَ ذَرَّةٍ خَيْرًا يَرَهُ ﴿٧﴾

7. അപ്പോൾ ആർ ഒരണുവിൻെറ തൂക്കം നന്മ ചെയ്തിരുന്നുവോ അവനത് കാണും.

وَمَن يَعْمَلْ مِثْقَالَ ذَرَّةٍ شَرًّا يَرَهُ ﴿٨﴾

8. ആർ ഒരണുവിൻെറ തൂക്കം തിന്മ ചെയ്തിരുന്നുവോ അവൻ അതും കാണും.[2]

---

[1] അന്ത്യദിനത്തിലുണ്ടാകുന്ന സംഭവങ്ങളത്രെ ഇവിടെ പ്രതിപാദിക്കപ്പെടുന്നത്.

[2] ഇഹലോകത്ത് മനുഷ്യൻ ചെയ്ത ഏത് നിസ്സാരമായ പ്രവർത്തിക്കും കണിശമായ പ്രതിഫലം പരലോകത്ത് അല്ലാഹു നൽകുന്നതാണ് എന്നർത്ഥം.

## അൽആദിയാത്ത്
(ഓടുന്നവ)




### അദ്ധ്യായം - 100

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

وَٱلْعَٰدِيَٰتِ ضَبْحًا ۝١ فَٱلْمُورِيَٰتِ قَدْحًا ۝٢
فَٱلْمُغِيرَٰتِ صُبْحًا ۝٣
فَأَثَرْنَ بِهِۦ نَقْعًا ۝٤
فَوَسَطْنَ بِهِۦ جَمْعًا ۝٥

1–5. കിതച്ചുകൊണ്ടു ഓടുന്നവയും, അങ്ങനെ (കുളമ്പ് കല്ലിൽ) ഉരസി തീപ്പൊരി പറപ്പിക്കുന്നവയും, എന്നിട്ട് പ്രഭാതത്തിൽ ആക്രമണം നടത്തുന്നവയും, അന്നേരത്ത് പൊടിപടലം ഇളക്കിവിട്ട് അതിലൂടെ (ശത്രു) സംഘത്തിന്റെ നടുവിൽ പ്രവേശിച്ചവയും (കുതിരകൾ) തന്നെ സത്യം.

إِنَّ ٱلْإِنسَٰنَ لِرَبِّهِۦ لَكَنُودٌ ۝٦

6. തീർച്ചയായും മനുഷ്യൻ തന്റെ രക്ഷിതാവിനോട് നന്ദികെട്ടവൻ തന്നെ.

وَإِنَّهُۥ عَلَىٰ ذَٰلِكَ لَشَهِيدٌ ۝٧

7. തീർച്ചയായും അവൻ അതിന്ന് സാക്ഷ്യം വഹിക്കുന്നവനുമാകുന്നു.

وَإِنَّهُۥ لِحُبِّ ٱلْخَيْرِ لَشَدِيدٌ ۝٨

8. തീർച്ചയായും അവൻ ധനത്തോടുള്ള സ്നേഹം കഠിനമായവനുമാകുന്നു.

۞ أَفَلَا يَعْلَمُ إِذَا بُعْثِرَ مَا فِى ٱلْقُبُورِ ۝٩
وَحُصِّلَ مَا فِى ٱلصُّدُورِ ۝١٠
إِنَّ رَبَّهُم بِهِمْ يَوْمَئِذٍ لَّخَبِيرٌۢ ۝١١

9–11. എന്നാൽ അവൻ അറിയുന്നില്ലേ? ഖബ്റുകളിലുള്ളത് ഇളക്കി മറിച്ചു പുറത്തുകൊണ്ടുവരപ്പെടുകയും, ഹൃദയങ്ങളിലുള്ളതു വെളിക്കു കൊണ്ടുവരപ്പെടുകയും[1] ചെയ്താൽ, തീർച്ചയായും അവരുടെ രക്ഷിതാവ് അന്നേദിവസം അവരെപ്പറ്റി സൂക്ഷ്മമായി അറിയുന്നവൻ തന്നെയാകുന്നു.

[1] ഉയിർത്തെഴുന്നേൽപിന്റെ നാളിൽ ആർക്കും യാതൊന്നും മനസ്സിൽ ഒളിപ്പിച്ചു വെക്കാനാവില്ല. ഓരോരുത്തർ ചെയ്തതും പറഞ്ഞതുമായ കാര്യങ്ങളെ സംബന്ധിച്ച് അന്ന് അവരുടെ അവയവങ്ങൾ തന്നെ സാക്ഷ്യം വഹിക്കുമെന്ന് വി.ഖു. 36:65ലും 41:20ലും കാണാം.

## അൽഖാരിഅഃ
(ഭയങ്കര സംഭവം)

سُورَةُ القَارِعَةِ

### അദ്ധ്യായം - 101

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

1. ഭയങ്കരമായ ആ സംഭവം.

ٱلْقَارِعَةُ ﴿١﴾

2. ഭയങ്കരമായ സംഭവം എന്നാൽ എന്താകുന്നു?

مَا ٱلْقَارِعَةُ ﴿٢﴾

3. ഭയങ്കരമായ സംഭവമെന്നാൽ എന്താണെന്ന് നിനക്കറിയാമോ?

وَمَآ أَدْرَىٰكَ مَا ٱلْقَارِعَةُ ﴿٣﴾

4,5. മനുഷ്യന്മാർ ചിന്നിച്ചിതറിയ പാറ്റയെ പോലെയും പർവ്വതങ്ങൾ കടഞ്ഞു വിതറപ്പെട്ട പഞ്ഞു പോലെയും ആയിത്തീരുന്ന ദിവസം!

يَوْمَ يَكُونُ ٱلنَّاسُ كَٱلْفَرَاشِ ٱلْمَبْثُوثِ ﴿٤﴾

وَتَكُونُ ٱلْجِبَالُ كَٱلْعِهْنِ ٱلْمَنفُوشِ ﴿٥﴾

6,7. അപ്പോൾ ഏതൊരാളുടെ തുലാസ്സുകൾ ഘനം തൂങ്ങിയോ അവൻ സംതൃപ്തമായ ജീവിതത്തിലായിരിക്കും.[1]

فَأَمَّا مَن ثَقُلَتْ مَوَٰزِينُهُۥ ﴿٦﴾

فَهُوَ فِى عِيشَةٍ رَّاضِيَةٍ ﴿٧﴾

8,9. എന്നാൽ ഏതൊരാളുടെ തുലാസ്സുകൾ തൂക്കം കുറഞ്ഞതായോ അവൻെറ സങ്കേതം 'ഹാവിയഃ' ആയിരിക്കും.

وَأَمَّا مَنْ خَفَّتْ مَوَٰزِينُهُۥ ﴿٨﴾

فَأُمُّهُۥ هَاوِيَةٌ ﴿٩﴾

10. 'ഹാവിയഃ' എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

وَمَآ أَدْرَىٰكَ مَا هِيَهْ ﴿١٠﴾

11. ചൂടേറിയ നരകാഗ്നിയത്രെ അത്.

نَارٌ حَامِيَةٌۢ ﴿١١﴾

[1] സൽകർമ്മങ്ങളുടെ തുലാസ്സുതട്ടുകൾക്ക് ഘനമുണ്ടെങ്കിൽ പരലോകത്ത് സംതൃപ്തമായ ജീവിതം ഉറപ്പാണെന്നർത്ഥം. കർമ്മങ്ങളുടെ തൂക്കവും, അത് കണക്കാക്കാനുള്ള തുലാസ്സും അദൃശ്യലോകത്തെ യാഥാർത്ഥ്യങ്ങളെന്ന നിലയിൽ വിശുദ്ധ ഖുർആൻ നമുക്ക് വെളിപ്പെടുത്തിത്തരുന്ന കാര്യങ്ങളാണ്. അതിൻെറ വിശദാംശങ്ങൾ ഈ ഭൗതിക ലോകത്ത് വെച്ച് നമുക്ക് ഗ്രഹിക്കാനാവില്ല.

## അത്തകാഥുർ
(പെരുമ നടിക്കൽ)




### അദ്ധ്യായം - 102

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്റെ നാമത്തിൽ

أَلْهَىٰكُمُ ٱلتَّكَاثُرُ ١
حَتَّىٰ زُرْتُمُ ٱلْمَقَابِرَ ٢

1,2.നിങ്ങൾ ശ്മശാനങ്ങൾ സന്ദർശിക്കുന്നതുവരേക്കും പരസ്പരം പെരുമ നടിക്കുക എന്ന കാര്യം നിങ്ങളെ അശ്രദ്ധയിലാക്കിയിരിക്കുന്നു.[1]

كَلَّا سَوْفَ تَعْلَمُونَ ٣

3. നിസ്സംശയം, നിങ്ങൾ വഴിയെ അറിഞ്ഞുകൊള്ളും.

ثُمَّ كَلَّا سَوْفَ تَعْلَمُونَ ٤

4. പിന്നെയും; നിസ്സംശയം; നിങ്ങൾ വഴിയെ അറിഞ്ഞുകൊള്ളും.

كَلَّا لَوْ تَعْلَمُونَ عِلْمَ ٱلْيَقِينِ ٥
لَتَرَوُنَّ ٱلْجَحِيمَ ٦

5,6.നിസ്സംശയം; നിങ്ങൾ ദൃഢമായ അറിവ് അറിയുമായിരുന്നെങ്കിൽ ജ്വലിക്കുന്ന നരകത്തെ നിങ്ങൾ കാണുക തന്നെ ചെയ്യും.

ثُمَّ لَتَرَوُنَّهَا عَيْنَ ٱلْيَقِينِ ٧

7. പിന്നെ തീർച്ചയായും നിങ്ങൾ അതിനെ ദൃഢമായും കണ്ണാൽ കാണുക തന്നെ ചെയ്യും.

ثُمَّ لَتُسْـَٔلُنَّ يَوْمَئِذٍ عَنِ ٱلنَّعِيمِ ٨

8. പിന്നീട് ആ ദിവസത്തിൽ സുഖാനുഭവങ്ങളെപ്പറ്റി തീർച്ചയായും നിങ്ങൾ ചോദ്യം ചെയ്യപ്പെടുക തന്നെ ചെയ്യും.[2]

---

[1] 'നിങ്ങൾ ശ്മശാനങ്ങൾ സന്ദർശിക്കുന്നതു വരെ' എന്നതുകൊണ്ട് ഇവിടെ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത് 'നിങ്ങൾ മരിച്ചു മറവ് ചെയ്യപ്പെടുന്നത് വരെ' എന്നത്രെ. ഭൗതിക നേട്ടങ്ങളുടെ പേരിലുള്ള പെരുമയും പൊങ്ങച്ചവും കാരണം സത്യത്തെയും ധർമ്മത്തെയും പറ്റി മനുഷ്യർ അശ്രദ്ധയിലാകുന്ന അവസ്ഥ മരണം വരെയും തുടരുന്നു എന്ന സത്യത്തിലേക്ക് ഈ വചനങ്ങൾ നമ്മുടെ ശ്രദ്ധ തിരിക്കുന്നു.

[2] അല്ലാഹുവിന്റെ അളവറ്റ അനുഗ്രഹങ്ങൾ ആസ്വദിച്ചുകൊണ്ടാണ് ഓരോ നിമിഷവും നാം ജീവിക്കുന്നത്. ഈ അനുഗ്രഹങ്ങളോട് നാം ഏത് വിധമാണ് പ്രതികരിച്ചതെന്നതിനെ പറ്റി അല്ലാഹുവിന്റെ ചോദ്യം ചെയ്യലിൽ നിന്ന് നമുക്ക് ഒഴിഞ്ഞു മാറാനാവില്ല.

## അൽഅസ്വ്ർ
(കാലം)




### അദ്ധ്യായം - 103

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

وَٱلْعَصْرِ ﴿١﴾

1. കാലം തന്നെയാണ സത്യം.

إِنَّ ٱلْإِنسَٰنَ لَفِى خُسْرٍ ﴿٢﴾

2. തീർച്ചയായും മനുഷ്യൻ നഷ്ടത്തിൽ തന്നെയാകുന്നു.[1]

إِلَّا ٱلَّذِينَ ءَامَنُوا۟ وَعَمِلُوا۟ ٱلصَّٰلِحَٰتِ وَتَوَاصَوْا۟ بِٱلْحَقِّ وَتَوَاصَوْا۟ بِٱلصَّبْرِ ﴿٣﴾

3. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും, സത്യം കൈകൊള്ളാൻ അന്യോന്യം ഉപദേശിക്കുകയും, ക്ഷമ കൈകൊള്ളാൻ അന്യോന്യം ഉപദേശിക്കുകയും ചെയ്തവരൊഴികെ.

## അൽഹുമസഃ
(കുത്തിപ്പറയുന്നവർ)




### അദ്ധ്യായം - 104

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

وَيْلٌ لِّكُلِّ هُمَزَةٍ لُّمَزَةٍ ﴿١﴾

1. കുത്തിപ്പറയുന്നവരും അവഹേളിക്കുന്നവരുമായ ഏതൊരാൾക്കും നാശം.

ٱلَّذِى جَمَعَ مَالًا وَعَدَّدَهُۥ ﴿٢﴾

2. അതായത് ധനം ശേഖരിക്കുകയും അത് എണ്ണിനോക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്നവന്.

يَحْسَبُ أَنَّ مَالَهُۥٓ أَخْلَدَهُۥ ﴿٣﴾

3. അവൻെറ ധനം അവന് ശാശ്വത ജീവിതം നൽകിയിരിക്കുന്നു എന്ന്

---

[1] ജീവിതത്തിലെ ലാഭനഷ്ടങ്ങളെപ്പറ്റിയുള്ള ഭൗതികമായ വീക്ഷണം ഏതുകാലത്തുമുള്ള മനുഷ്യർക്ക് സുപരിചിതമാണ്. എന്നാൽ ഭൗതികലാഭം ക്ഷണികമാണ്. ആത്യന്തികമായ നഷ്ടത്തിൽ നിന്ന് -- പരലോക ശിക്ഷയിൽ നിന്ന് -- രക്ഷപ്പെടാൻ അത് സഹായിക്കുകയില്ല. വിശ്വാസവും സൽകർമ്മവും, സത്യവും ക്ഷമയും അവലംബിക്കാനുള്ള ഉദ്ബോധനവും മാത്രമേ ആത്യന്തിക നഷ്ടത്തിൽ നിന്ന് നമ്മെ രക്ഷിക്കുകയുള്ളൂ.

അവൻ വിചാരിക്കുന്നു.

كَلَّا لَيُنبَذَنَّ فِي ٱلْحُطَمَةِ ٤

4. നിസ്സംശയം, അവൻ 'ഹുത്വമ'യിൽ എറിയപ്പെടുക തന്നെ ചെയ്യും.

وَمَآ أَدْرَىٰكَ مَا ٱلْحُطَمَةُ ٥

5. 'ഹുത്വമ' എന്നാൽ എന്താണെന്ന് നിനക്കറിയാമോ?

نَارُ ٱللَّهِ ٱلْمُوقَدَةُ ٦
ٱلَّتِي تَطَّلِعُ عَلَى ٱلْأَفْـِٔدَةِ ٧

6,7. അത് ഹൃദയങ്ങളിലേക്ക് കത്തിപ്പടരുന്ന, അല്ലാഹുവിൻെറ ജ്വലിപ്പിക്കപ്പെട്ട അഗ്നിയാകുന്നു.

إِنَّهَا عَلَيْهِم مُّؤْصَدَةٌ ٨
فِي عَمَدٍ مُّمَدَّدَةٍ ٩

8,9. തീർച്ചയായും അത് നീട്ടിയുണ്ടാക്കപ്പെട്ട സ്തംഭങ്ങളിലായിക്കൊണ്ട് അവരുടെ മേൽ അടച്ചു മൂടപ്പെടുന്നതായിരിക്കും.




## അൽഫീൽ
(ആന)

### അദ്ധ്യായം - 105

بِسْمِ ٱللَّهِ ٱلرَّحْمَـٰنِ ٱلرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

أَلَمْ تَرَ كَيْفَ فَعَلَ رَبُّكَ بِأَصْحَـٰبِ ٱلْفِيلِ ١

1. ആനക്കാരെക്കൊണ്ട് നിൻെറ രക്ഷിതാവ് പ്രവർത്തിച്ചത് എങ്ങനെ എന്ന് നീ കണ്ടില്ലേ?

أَلَمْ يَجْعَلْ كَيْدَهُمْ فِي تَضْلِيلٍ ٢

2. അവരുടെ തന്ത്രം അവൻ പിഴവിലാക്കിയില്ലേ?

وَأَرْسَلَ عَلَيْهِمْ طَيْرًا أَبَابِيلَ ٣
تَرْمِيهِم بِحِجَارَةٍ مِّن سِجِّيلٍ ٤

3,4. ചുട്ടുപഴുപ്പിച്ച കളിമൺകല്ലുകൾ കൊണ്ട് അവരെ എറിയുന്ന, കൂട്ടംകൂട്ടമായിക്കൊണ്ടുള്ള പക്ഷികളെ അവരുടെ നേർക്ക് അവൻ അയക്കുകയും ചെയ്തു.[1]

---

[1] നബി(ﷺ)യുടെ ജനനത്തിന് ഏതാനും മാസങ്ങൾക്ക് മുമ്പ് നടന്ന ഒരു സംഭവത്തെപ്പറ്റിയാണ് ഈ അദ്ധ്യായത്തിൽ പരാമർശിച്ചിട്ടുള്ളത്. അന്ന് യമൻ ഭരിച്ചിരുന്നത് എത്യോപ്യയിലെ ചക്രവർത്തിയുടെ കീഴിലുള്ള അബ്റഹഃ എന്ന് പേരായ ഒരു ഭരണാധികാരിയായിരുന്നു. ക്രിസ്തുമത വിശ്വാസിയായ അബ്റഹഃ യമനിൽ ഒരു വലിയ ദേവാലയം പണിതിട്ട് അത് അറബികളുടെ മുഴുവൻ തീർത്ഥാടനകേന്ദ്രമാക്കിത്തീർക്കാനും, കഅ്ബയിൽ നിന്ന് ജനങ്ങളുടെ ശ്രദ്ധ തിരിച്ചു വിടാനും വേണ്ടി ശ്രമിച്ചുകൊണ്ടിരിക്കുകയായിരുന്നു. അറബികൾ ഈ ദേവാലയത്തിന് പറയത്തക്ക പരിഗണനയൊന്നും നൽകാത്തതിൽ അസംതൃപ്തനായ അബ്റഹഃ കഅ്ബഃ പൊളിച്ചു കളയാൻ വേണ്ടി ആനപ്പുറത്തേറി സൈന്യസമേതം മക്കയിലേക്ക് പുറപ്പെട്ടു. കഅ്ബയുടെ പരിപാലകരായ ഖുറൈശികൾക്ക് അബ്റഹഃയുടെ വലിയ സൈന്യത്തെ നേരി-

فَجَعَلَهُمْ كَعَصْفٍ مَّأْكُولٍ ﴿٥﴾

5. അങ്ങനെ അവന്‍ അവരെ തിന്നൊടുക്കപ്പെട്ട വൈക്കോല്‍ തുരുമ്പു പോലെയാക്കി.[1]

سُورَةُ قُرَيْشٍ

## ഖുറൈശ്

### അദ്ധ്യായം - 106

بِسْمِ اللَّهِ الرَّحْمَٰنِ الرَّحِيمِ

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിന്‍റെ നാമത്തില്‍

لِإِيلَافِ قُرَيْشٍ ﴿١﴾ إِيلَافِهِمْ رِحْلَةَ الشِّتَاءِ وَالصَّيْفِ ﴿٢﴾ فَلْيَعْبُدُوا رَبَّ هَٰذَا الْبَيْتِ ﴿٣﴾ الَّذِي أَطْعَمَهُم مِّن جُوعٍ وَآمَنَهُم مِّنْ خَوْفٍ ﴿٤﴾

1-4. ഖുറൈശ് ഗോത്രത്തെ കൂട്ടിയിണക്കിയതിനാല്‍, ശൈത്യകാലത്തെയും ഉഷ്ണകാലത്തെയും യാത്രയുമായി അവരെ കൂട്ടിയിണക്കിയതിനാല്‍, ഈ ഭവനത്തിന്‍റെ രക്ഷിതാവിനെ, അതായത് അവര്‍ക്ക് വിശപ്പിന്ന് ആഹാരം നല്‍കുകയും, ഭയത്തിനു പകരം സമാധാനം നല്‍കുകയും ചെയ്തവനെ അവര്‍ ആരാധിച്ചുകൊള്ളട്ടെ.[2]

---

ടാന്‍ കഴിവുണ്ടായിരുന്നില്ല. ചെറുത്തു നില്‍ക്കാന്‍ ശ്രമിക്കാതെ അവര്‍ സ്ഥലം വിടുകയാണ് ഉണ്ടായത്. ഈ സന്ദര്‍ഭത്തില്‍ അസാധാരണമായ ഒരു നടപടിയിലൂടെ അല്ലാഹു അബ്റഹഃയുടെ സൈന്യത്തെ നശിപ്പിച്ചു. ചുട്ടു പഴുപ്പിച്ച കളിമണ്‍കല്ലുകള്‍കൊണ്ട് അവരെ എറിയുവാന്‍ പക്ഷിക്കൂട്ടങ്ങളെ അല്ലാഹു നിയോഗിച്ചു. ആ കല്ലുകള്‍ അവരുടെ മേല്‍ നാശം വിതച്ചു. വിശുദ്ധ കഅ്ബക്ക് ഒരു പോറലും ഏല്‍പിക്കാനാവാതെ അക്രമണകാരികള്‍ നശിച്ചൊടുങ്ങി. അബ്റഹഃയുടെയും സൈന്യത്തിന്‍റെയും നാശം തങ്ങളുടെ ചരിത്രത്തിലെ അതിപ്രധാനമായ ഒരു സംഭവമായിട്ടായിരുന്നു ഇസ്ലാമിന്‍റെ ആവിര്‍ഭാവകാലത്തെ അറബികള്‍ ഗണിച്ചിരുന്നുത്. ആ നാശത്തെ സംബന്ധിച്ച വിശദവിവരങ്ങള്‍ അവര്‍ക്ക് അജ്ഞാതമായിരുന്നു. അല്ലാഹു അറിയിച്ചു തന്നതില്‍ കൂടുതലൊന്നും അതിനെപ്പറ്റി മനസ്സിലാക്കാന്‍ നമുക്കും കഴിയില്ല.

[1] കാലികള്‍ മേഞ്ഞുതിന്ന വയലില്‍ അവശേഷിക്കുന്ന തുരുമ്പുപോലെ എന്നോ, പുഴു തിന്ന് നശിപ്പിച്ച വൈക്കോല്‍ തുരുമ്പ് പോലെ എന്നോ ആകാം ഉദ്ദേശ്യം.

[2] അറേബ്യയിലെ അഭിജാതവിഭാഗമായിരുന്നു ഖുറൈശ് ഗോത്രം. ഈ ഗോത്രത്തിലെ ബനൂഹാശിം കുടുംബത്തിലാണ് നബി(ﷺ) പിറന്നത്. മക്കാനഗരിക്ക് അറബികള്‍ പവിത്രത കല്‍പിക്കുകയും, അവിടെ കയ്യേറ്റവും യുദ്ധവും നടത്തുന്നത് നിഷിദ്ധമായി ഗണിക്കുകയും ചെയ്തിരുന്നതുകൊണ്ട് മക്കാനിവാസികളായ ഖുറൈശികള്‍ ആക്രമണങ്ങളില്‍ നിന്ന് സുരക്ഷിതരായിരുന്നു. വിശുദ്ധകഅ്ബയുടെ പരിപാലകര്‍ എന്ന നിലയില്‍ ഖുറൈശികള്‍ക്ക് അറേബ്യയിലുടനീളം ആദരവും അംഗീകാരവും ലഭിച്ചിരുന്നതിനാല്‍ അവരുടെ കച്ചവട യാത്രകളും സുരക്ഷിതവും ലാഭകരവുമായിരുന്നു. ശൈത്യകാലത്ത് യമനിലേക്കും ഉഷ്ണകാലത്ത് സിറിയയിലേക്കുമുള്ള കച്ചവടയാത്രകളായിരുന്നു അവരുടെ പ്രധാന ഉപജീവന മാര്‍ഗം. ഈ വക സൗകര്യങ്ങളെല്ലാം അവര്‍ക്ക് ഇണക്കിക്കൊടുത്ത അല്ലാഹുവെ- വിശുദ്ധകഅ്ബയുടെ നാഥനെ-ആരാധിക്കാന്‍ അവര്‍ ബാദ്ധ്യസ്ഥരാണെന്ന് അല്ലാഹു അവരെ ഉണര്‍ത്തുന്നു.

## അൽമാഊൻ
(പരോപകാരവസ്തുക്കൾ)



### അദ്ധ്യായം - 107

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

بِسْمِ ٱللَّهِ ٱلرَّحْمَٰنِ ٱلرَّحِيمِ

1. മതത്തെ വ്യാജമാക്കുന്നവനാരെന്ന് നീ കണ്ടുവോ?

أَرَءَيْتَ ٱلَّذِى يُكَذِّبُ بِٱلدِّينِ ١

2,3.അനാഥക്കുട്ടിയെ തള്ളിക്കളയുകയും, പാവപ്പെട്ടവൻെറ ഭക്ഷണത്തിൻെറ കാര്യത്തിൽ പ്രോൽസാഹനം നടത്താതിരിക്കുകയും ചെയ്യുന്നവനത്രെ അത്.[1]

فَذَٰلِكَ ٱلَّذِى يَدُعُّ ٱلْيَتِيمَ ٢
وَلَا يَحُضُّ عَلَىٰ طَعَامِ ٱلْمِسْكِينِ ٣

4,-7.എന്നാൽ തങ്ങളുടെ നമസ്കാരത്തെപ്പറ്റി ശ്രദ്ധയില്ലാത്തവരും, ജനങ്ങളെ കാണിക്കാൻ വേണ്ടി പ്രവർത്തിക്കുന്നവരും, പരോപകാര വസ്തുക്കൾ[2] മുടക്കുന്നവരുമായ നമസ്കാരക്കാർക്കാകുന്നു നാശം.

فَوَيْلٌ لِّلْمُصَلِّينَ ٤
ٱلَّذِينَ هُمْ عَن صَلَاتِهِمْ سَاهُونَ ٥
ٱلَّذِينَ هُمْ يُرَآءُونَ ٦
وَيَمْنَعُونَ ٱلْمَاعُونَ ٧

## അൽകൗഥർ
(ധാരാളം)



### അദ്ധ്യായം - 108

പരമകാരുണികനും കരുണാനിധിയുമായ അല്ലാഹുവിൻെറ നാമത്തിൽ

1. തീർച്ചയായും നിനക്ക് നാം ധാര




---

[1] ഏത് കാലത്തും മതനിഷേധത്തിനും മതനിഷേധികൾക്കും വളം വെച്ചു കൊടുക്കുന്നത് ദൈവവിശ്വാസം ഉള്ളിൽ കടക്കാതെ മതത്തിൻെറ ബാഹ്യമായ ആചാരങ്ങൾ മാത്രം കൊണ്ടു നടക്കുന്ന ആളുകളാണ്. അനാഥകളുടെയും അഗതികളുടെയും രക്ഷയ്ക്കെത്താത്ത, അലക്ഷ്യമായി പ്രാർത്ഥന ഉരുവിടുന്ന, ചില്ലറ സേവനങ്ങൾ പോലും ചെയ്യാൻ കൂട്ടാക്കാത്ത ഭക്തിപ്രകടനക്കാർ മതത്തെപ്പറ്റിയുള്ള വിശ്വാസം തന്നെ കെടുത്തിക്കളയുന്നു.

[2] പരോപകാര മനസ്ഥിതിയുള്ള ആളുകൾ പരസ്പരം വായ്പ കൊടുക്കുന്ന വീട്ടു സാമാനങ്ങളും മറ്റും.

